ത്തേ കൈകൊണ്ടു വെട്ടി ഓടിയാൽ കൂടെച്ചെന്നു പിടിച്ചു വീഴും. കഷ്ഠിലക്കിന്നകത്ത് 'ഓട്ടഞരമ്പ്' എന്നൊരു വൎമ്മമുണ്ട്. അവിടെ വെട്ടി ഓടുന്നതു നിൎത്തുക. കാലു വലിക്കയും നടപ്പാൻ മേലാതെ വരികയും ചെയ്കിൽ അൎദ്ധപ്പുറത്തിടിച്ചു നടത്തുക. മുട്ടിന്നു മീതെ കാലിലുക്കിന്നു താഴെ മുലമൂക്കു 'നടതരിപ്പൻ' എന്നൊരു വൎമ്മമുണ്ട്. അവിടെ അടിച്ചു കൈതട്ടത്തു വലത്തേ കൈകൊണ്ടു മറ്റാന്റെ വലത്തുഴിച്ച് ഇടത്തെക്കൈകൊണ്ടടിച്ചു നടതരിപ്പു നിൎത്തുക. പൊക്കിളിന്ന് അരവിരൽ താഴെ ഇടിച്ചു ബോധം വീഴിപ്പിക്കാം. കണ്ണിന്റെ പുരികം രണ്ടിന്നും നടുവേ 'നെലഎത്' എന്നൊരു വൎമ്മമുണ്ട്. അവിടെ അടിച്ചു കൈതട്ടത്തു വലത്തേ കൈചുരുട്ടിപ്പിടിച്ച് ഇടിച്ചാൽ ബോധം കെട്ടുവീഴും. എന്നാൽ അച്ചോട്ടിൽ അൎദ്ധപ്പുറത്തു പിൻകഴുത്തു നടുവേ ഇടിച്ചു ബോധം പിടിപ്പിക്കാം. കൺപുരികം രണ്ടിന്നും താഴെ മൂക്കിന്മേൽ 'മൂക്കടപ്പൻ' എന്നൊരു വൎമ്മമുണ്ട്. അവിടെ അടിച്ചു കൈതട്ടത്തു വലത്തേ കൈകൊണ്ടു മാറ്റാന്റെ വലത്തുഴിച്ചു പുറത്തുമാറി എടത്തുകൈകൊണ്ടു വെട്ടിയാൽ വീണ്ടു ബോധംകെടും. എന്നാൽ ആ മൂക്കു കൂൎമ്മത്തിന്നു താഴെ അതിന്മണ്ണും വെട്ടി ബോധം വീഴിപ്പിക്കാം. മുമ്പിൽ ചൊല്ലിയ വൎമ്മത്തിന്നകത്തു കൺപുരികത്തിന്നു താഴെ മൂക്കിന്നു നേരെ 'കണ്ണൊന്നി' എന്നൊരു വൎമ്മമുണ്ട്. അവിടെ അടിച്ചു കൈതട്ടത്തു മൂക്കടച്ചുപിടിച്ചു പെരുവിരൽകൊണ്ടൂന്നിയാൽ കണ്ണറിയാതെ ഇരിക്കും. കണ്ണടച്ചു വരികയാൽ കണ്ണു തിരുമ്മി ഊന്നി മിഴി നിൎത്തുക. കവിൾകത്തിന്നു നടുവേ 'വാത്തറപ്പൻ' എന്നൊരു വൎമ്മമുണ്ട്. അവിടെ അടിച്ചു കൈതട്ടത്തു മുഖമടച്ചു പിടിച്ചു പെരുവിരൽകൊണ്ടൂന്നുക. വളഞ്ഞാൽ മൂക്കുച്ചുതിന്നുതാഴെ തടക്കളുടെ രണ്ടുകക്കത്തിന്നകത്തു കാലിളകിന്നറികെ 'ഒട്ടവലി' എന്നൊരു വൎമ്മമുണ്ട്. അതിന്നു രണ്ടുപുറത്താം വൎമ്മമുണ്ട്. അതിൽ നടുവേ ഉള്ള വൎമ്മത്തു പിടിച്ചെങ്കിൽ കണ്ടുവലിക്കും. അതിന്നു രണ്ടുപുറത്തു പിടിച്ചെങ്കിൽ കാലിന്റെ പെരുവിരൽ വലിക്കും. കാലുവലിഞ്ഞു മടങ്ങിയിരിക്കും മുമ്പിൽ

കാലിന്റെ പെരുവിരലിന്മേൽ പിടിച്ചുവലിയും. കണ്ണുട്ടിന്മീതെ എളുകളി നടുവിൽ ദേശമ്മത്തു വെട്ടി നില്ക്കുക. മുന്നാടികക്കകത്ത് ഒട്ടേറെ വലിപ്പും. മെലിയും. കണ്ണുമുട്ടിന്നുമീതെ കണ്ണകഴിക്കുതാഴെ 'കണ്ണുതളപ്പൻ' എന്നൊരു വമ്മമുണ്ട്. തോളു രണ്ടിന്നു താഴെ മുലക്കുമീതെ 'നെഞ്ചുവലിപ്പൻ' എന്നൊരു വമ്മമുണ്ട്. അതിന്നകത്തു 'കക്ഷത്തിപ്പുകരി' എന്നൊരു വമ്മമുണ്ട്. അതു മൂന്നുവമ്മത്ത് അടിച്ചു കണ്ണുതട്ടത്തു പിടിച്ചാൽ ആകത്തെ എരി എരിൽ ചുമക്കും. പൂണ്ടൽ ഭാഷയിൽ എങ്കിൽ അങ്ങിനെ ഇരിക്കും. കണ്ണ് അങ്ങേപ്പുറത്തു കണ്ണിളകിന്നകത്തു തണ്ടലിന്നരികേ ഇടിച്ചു ബോധം വീഴ[illegible]ിക്കാം. കാലിളകിന്നു താഴെ കാലുമുട്ടിന്നു മീതെ ഇടക്കു നടുവേ 'ഇരിപ്പൻ' എന്നൊരു വമ്മമുണ്ട്. അവിടെ ഇടിച്ചു കൈ തട്ടത്തു പുറത്തുമറി എടത്തെ കൈകൊണ്ടിടിച്ചാൽ ഇരിക്കും. എന്നാൽ അരച്ചുവട്ടിൽ അങ്ങേപ്പുറത്തിടിച്ചു ബോധം വീഴിപ്പിക്കാം. പിടിച്ചെനിപ്പാൻ തോളുളാതതിന്നു താഴെ 'കാതന്ന' എന്നൊരു വമ്മമുണ്ട്. അവിടെ അടിച്ചു കൈതട്ടത്തു പുറത്തു വെട്ടിയാൽ ഞരമ്പു വിടും. മണിക്കെട്ടിന്നുമീതെ കൈമുട്ടിന്നു താഴെ 'നാടിപതതി' എന്നൊരു വമ്മമുണ്ട്. അവിടെ അടിച്ചു കൈ തട്ടത്ത് അവിടെ വെട്ടിയാൽ ഞരമ്പു തളരും. എന്നാൽ അരച്ചുവട്ടിൽ അങ്ങേപ്പുറത്തു വെട്ടി നില്ക്കുക. കൈമുട്ടിന്നകത്തു കണ്ണാക്കുഴിത്തിന്നു താഴെ 'കൈതളപ്പൻ' എന്നൊരു വമ്മമുണ്ട്. അവിടെ അടിച്ചു കൈ തട്ടത്ത് എടത്തുകൈകൊണ്ടു പിടിച്ചു വലത്തുകൈകൊണ്ട് ഊന്നുക. കൈ തളന്ന് ആയുധംപോയിവില്ലും. എന്നാൽ അരച്ചുവട്ടിൽ അങ്ങേപ്പുറത്തു കൈമടക്കിന്നകത്തു കടിയിൽ എന്ന മമ്മത്തിൽ ഊന്നി കൈകടപ്പു നില്ക്കുക. കൈപത്തിക്കുറിന്നു പുറത്തു ചൂണ്ടാണിയോടടുത്തു 'വിലമ്പുന്നി' എന്ന രണ്ടു വമ്മമുണ്ട്. അവിടെ അടിച്ചു കൈതട്ടത്തു പത്തിക്കു പിടിച്ചു പെരുവിരൽകൊണ്ടൂന്നുക. എന്നാൽ കൈതളരും. എന്നാൽ അരച്ചുവട്ടിൽ അങ്ങേപ്പുറത്ത് ഉള്ളകൈക്കു നടുവേ ഊന്നി തളപ്പു നില്ക്കുക. തലകുഴിത്തിന്നു നടുവേ 'വായുച്ചിന്നി' എന്നൊരു വമ്മ

ണ്ട്. അവിടെ തടിച്ചു കൈതട്ടുവാൻ കൈചുരുട്ടിപ്പിടിച്ചാൽ ശ്വാ
സം അടങ്ങും വായു തെരുതെരെ ഒഴിയും. പിങ്ഗള വാട്ടുവേ രണ്ടു
പുറത്തും സ്തനരോഗമെന്ന അതാമ്പിന്മേൽ വെട്ടിനിറുത്തുക. കാലി
നും കൈകളും ഒരുപോലെ വരും. ഗുരുസ്ഥാനമായവർ ഗ്രഹിച്ചു
കൊൾക. നോക്കി സൂക്ഷിച്ചുകൊൾക. പിഴയില്ല. റിപുക്കളോ
ടു ചൊല്ലാവൂ. ശ്രീഗുരുഭ്യോനമഃ

ശുഭമസ്തു.

---

വിവേകാനന്ദസ്വാമികളുടെ

# ഒരെഴുത്ത്

വിവേകാനന്ദസ്വാമികൾ പതിനൊന്നു സംവത്സരംമുമ്പു ജ
പ്പാൻ രാജ്യത്തേക്കു പോയപ്പോൾ അവിടെനിന്ന് അദ്ദേഹം ഇന്ത്യ
യിലേക്കു തന്റെ ഒരു സ്നേഹിതന്ന് (ഇംഗ്ലീഷിൽ) ഒരെഴുത്തയക്കുക
യുണ്ടായി. ആ എഴുത്ത് ഇന്ത്യക്കാരെ ആസകലം സംബന്ധിക്കു
ന്നതും അവൎക്കു രസകരമായി ഭവിക്കുന്നതുമാണെന്നുള്ള ഉദ്ദേശത്തി
ന്മേൽ 'ബ്രഹ്മവാദിൻ' എന്ന മാസിക അതിനെ പ്രസിദ്ധം ചെയ്തി
ട്ടുണ്ട്. നമ്മുടെ മലയാളിവായനക്കാൎക്കുംകൂടി വായിച്ചുരസിക്കുന്ന
തിനുവേണ്ടി ഞാനതിനെ ഭാഷാന്തരംചെയ്തു താഴെ ചേൎക്കുന്നു.

ജപ്പാൻ, യൊകൊഹാമ
൧൮൯൩. ജൂലൈ ൧൦ാംനു.

അവിടെനിന്നു പുറപ്പെട്ടതിന്റെശേഷം അതാതുദിക്കുകളിൽ
എത്തീട്ടുള്ള വിവരങ്ങൾക്കു വിചാരിച്ചപോലെ എഴുതി അയപ്പാൻ
തരമാകാത്തതിനാൽ വ്യസനിക്കുന്നു. ഒരുവൻ വലിയതായ ഒരു
വഴിയാത്ര ചെയ്യുമ്പോൾ അവനു നിത്യം കലശലായ ജോലിയുണ്ടാ
കുന്നതാണ്. എനിക്കു പ്രത്യേകിച്ചും. ഒട്ടേറെ പദാൎത്ഥങ്ങളെ സ
മ്പാദിക്കുക, അവയെ സൂക്ഷിക്കുക എന്നിങ്ങിനെയുള്ള കാലക്കേ

പം അശേഷം പരിചയമില്ലാത്തതുകൊണ്ട് അതിപ്പോൾ എനിക്ക മഹാ ഭാരമായി തീൎന്നിരിക്കുന്നു.

ബൊമ്പ വിട്ടിട്ട് ഒരാഴ്ചക്കകത്ത് ഞങ്ങൾ കൊളമ്പിലെത്തി. ഞങ്ങളുടെ കപ്പൽ ഒരു ദിവസം മുഴുവൻ തുറമുഖത്തു കിടന്നു. ആ ലാക്കിൽ ഞങ്ങൾ കരക്കിറങ്ങി പട്ടണമെല്ലാം കണ്ടു. ഞങ്ങൾ പലതെരുവുകളിൽകൂടി സവാരിചെയ്യുകയുണ്ടായി. അവിടെ ഒന്നു കാണേണ്ടതായിട്ടുള്ളത് ശ്രീബുദ്ധഭഗവാന്റെ ഒരു ക്ഷേത്രമാണ്. അതിനകത്ത് ഭഗവാൻ ബുദ്ധമഹൎഷി കിടന്നുകൊണ്ടു നിൎവ്വാണത്തെ പ്രാപിക്കുന്നതായിട്ടു വലിയതായ ഒരു ബിംബമുണ്ട്. അവിടെയുള്ള ബുദ്ധസന്യാസികളോടു സംസാരിപ്പാൻ ഞാനുത്സാഹിച്ചു. പക്ഷെ അവൎക്കു സിംഹളഭാഷയല്ലാതെ വേറെ ഒന്നും അറിഞ്ഞുകൂടാ. അതിനാൽ ആ ശ്രമം നിഷ്ഫലമെന്നു കരുതി ഉപേക്ഷിച്ചു. കൊളമ്പിൽനിന്നു ൮൦ മൈൽസ് ദൂരെ കാണ്ടി എന്നൊരു നഗരമുണ്ട്. സിലോണിൽ ബുദ്ധമതത്തിന്റെ പ്രധാനസ്ഥാനം അവിടെയാകുന്നു. പക്ഷെ എനിക്കവിടെ പോകുന്നതിന്നു സമയമുണ്ടായില്ല. ഈ രാജ്യത്തുള്ള ബുദ്ധമതത്തെ അനുവൎത്തിക്കുന്ന സാധാരണ ജനങ്ങൾ മത്സ്യമാംസങ്ങളെ ഭക്ഷിക്കുന്നു. സന്യാസികൾ മാത്രമെ മാംസം ഭക്ഷിക്കാതെയുള്ളു. ചിങ്ങളന്മാര് (സിംഹളന്മാര്) കണ്ടാൽ മദ്രാസ് സംസ്ഥാനത്തുള്ളവരെപ്പോലെതന്നെയാകുന്നു. അവൎക്കു സ്വഭാഷയല്ലാതെ വേറെ ഒന്നും സംസാരിപ്പാൻ വശമില്ല. അവരുടെ ഉച്ചാരണംകൊണ്ടു ചിങ്ങളഭാഷ തമിഴ്ഭാഷയോട് അടുത്തതാകുന്നുവെന്നു തോന്നുന്നു.

അവിടന്നു കപ്പൽ കയറി പിന്നെ ചെന്നെത്തിയത് പിനാങ് എന്നൊരു രാജ്യത്താണ്. പിനാങ് എന്നത് മലയരാജ്യത്തുള്ള (Malaya Peninsula) ഒരു ചെറിയ പട്ടണമാകുന്നു. പട്ടണം വളരെ വൃത്തിയായിരിക്കുന്നതാണ്. മലയന്മാർ എല്ലാവരും മഹമ്മദീയരാകുന്നു. പണ്ടുകാലങ്ങളിൽ അവർ വലിയ കടൽക്കള്ളന്മാരായിരുന്നു. കച്ചവടകപ്പൽക്കാൎക്ക് അവരെ വളരെ ഭയമായിരുന്നു. എന്നാൽ ഭയങ്കരങ്ങളായ വലിയതോക്കുകളോടുകൂടിയ പ

ക്കപ്പലുകളുള്ള ഈ കിഴക്കുകരകൂടി മറ്റുരാജ്യക്കാരുടെ വേറെ
വല്ല ജോലിയും നോക്കുന്നതാണ് നല്ലത് എന്ന് അവൎക്കു തോന്നി
ത്തുടങ്ങി.

പിനാങ്ങ് വിട്ടാൽ സിംഗപ്പൂർ എന്ന രാജ്യമായി. കപ്പൽ
യാത്ര ചെയ്യുന്നവൎക്കു സുമാത്ര എന്ന ദ്വീപിലെ അത്യുന്നതങ്ങളാ
യ പൎവതശിഖരങ്ങളെ ഞങ്ങളുടെ കപ്പിത്താൻ ഞങ്ങൾക്കു കാണി
ച്ചുതന്നു. പണ്ടു കടൽകള്ളന്മാരുടെ വാസസ്ഥാനങ്ങളായിരുന്ന
പഴയ സ്ഥലങ്ങളും കപ്പിത്താൻ കാണിച്ചുതരികയുണ്ടായി. സിംഗ
പ്പൂർ എന്ന നഗരം സ്റ്റ്രേറ്റ് സെറ്റിൽമെൻറ്സ് എന്ന രാജ്യത്തെ
ത്ത ആസ്ഥാനമാകുന്നു. ഇവിടെ വിശേഷമായി ഒരുതരം പഴമുണ്ടാ
കുന്നുണ്ട്. കടപ്ലാവും ധാരാളം കാണ്മാനുണ്ട്. മങ്കൊസ്റ്റീൻ എ
ന്നാണുജാതി പഴം അനവധിയുണ്ടാകുന്നു. പക്ഷെ മാവു വളരെ
അപൂൎവം. ശീതോഷ്ണങ്ങളെ സംബന്ധിച്ചേടത്തോളം മദ്രാസും,
സിംഗപ്പൂരും ഒരുപോലെയാണ്; എങ്കിലും ഉത്തരദേശീയന്മാർ മദ്രാ
സിനെപ്പോലെ കരുതിവരുന്നില്ല. കള്ളക്കടി ഇവിടെ ധാരാളമാകു
ന്നു. എന്തെന്നാൽ ഇതുപോലുള്ള എല്ലാനഗരങ്ങളിലും ഉത്തരദേശീ
യന്മാരായ കപ്പക്കാർ വന്നാൽ അവരുടെ ഒന്നാമത്തെ ജോലി കു
ടി നടപ്പാക്കുകയാകുന്നു. ഇതിനെപ്പറ്റി ഇനിയൊരിക്കൽ വിസ്ത
രിച്ചുകൊള്ളാം. ഇപ്പോഴത്തെ പ്രകൃതത്തിലേക്കുതന്നെ വരട്ടെ. സിംഗ
പ്പൂർ വിട്ടാൽ ഹോങ്കോങ്ങ് എന്ന രാജ്യമായി. സിംഗപ്പൂര
മുതൽക്കുതന്നെ ചീനരാജ്യമായിയെന്നു തോന്നിത്തുടങ്ങും. എന്തെ
ന്നാൽ ചീനന്മാർ സിംഗപ്പൂരിൽതന്നെ ധാരാളമുണ്ട്. സകലവ്യാ
പാരങ്ങളിലും ചീനന്മാരാണ് പ്രധാനമായി കാണുന്നത്. ഹോ
ങ്ങ്കോങ്ങ് എന്ന രാജ്യത്തെത്തിയപ്പോഴെ സാക്ഷാൽ ചീനരാജ്യ
മായുള്ളു. കപ്പൽ തുറമുഖത്തെത്തിയപ്പോഴേക്കും തദ്ദേശീയന്മാർ അ
നവധി വഞ്ചികളുംകൊണ്ടു ഞങ്ങളെ കരക്കിറക്കുന്നതിനു കപ്പലി
ൻറെ നാലുപുറവും ഹാജരായി. ഈ തോണികൾക്കു ഒരു വിശേഷ
മുണ്ട്. ഇവയ്ക്കു രണ്ടു ചുക്കാനുണ്ട്. തോണിക്കാരൻ കുഡുംബസ
ഹിതം അതിൽതന്നെയാണ് സ്ഥിരമായി താമസിക്കുന്നത്. സ്ഥ

ധാരണയായി അമരം പിടിക്കുന്നതു വഞ്ചിക്കാരന്റെ ഭാൎയ്യയായിരിക്കും. അവളും ഒരു ചുക്കാൻ കൈകൊണ്ടും മറ്റേതു കാലുകൊണ്ടും പിടിക്കുന്നു. ഇങ്ങിനെ സ്ത്രീകൾ അമരം പിടിക്കുന്ന സമയത്ത് അവർ തങ്ങളുടെ ശിശുക്കളെ ഒരു ജാതി സഞ്ചിയിലാക്കി പുറത്തുകെട്ടിയിടുന്നു. അമ്മ അമരം പിടിക്കുകയും, സാമാനം ചോഷിക്കുകയും, വഞ്ചികളെ തള്ളിനീക്കുകയും, ഒരു വഞ്ചിയിൽനിന്നു മറ്റൊരുവഞ്ചിയിലേക്കു ചാടിക്കയറുകയും മററും ചെയ്യുമ്പോഴും അവളുടെ പുറത്തു സഞ്ചിയിൽ കിടക്കുന്ന ചീനൻ യാതൊരു പരിഭ്രമവും കൂടാതെ സന്തുഷ്ടനായിരിക്കുന്നതു കാണാൻ നല്ല നേരമ്പോക്കുണ്ട്. അനാവധി വഞ്ചികളും, അനാവധി തീബോട്ടുകളും, അങ്ങോട്ടുപോകുന്നു, ഇങ്ങോട്ടുവരുന്നു. ബഹളമയം. ഈ സമയത്തു സഞ്ചിയിൽ അതി ഗൌരവത്തോടുകൂടിയിരിക്കുന്ന നമ്മുടെ ചീനന്റെ തലയും പോക്കുവാലുപോലെയുള്ള കുടുമയും എല്ലാം ചമ്മന്തിയാവാൻ ഒരു പ്രയാസവുമില്ല. എന്നാൽ അയാൾക്ക് അതെല്ലാം നിസ്സാരം. അത്യുത്സാഹത്തോടുകൂടിയ ഈ പ്രകാരമുള്ള കാലക്ഷേപം സഞ്ചിയിലിരിക്കുന്ന ചീനന് അത്ര മനോഹരമായി തോന്നുന്നില്ല. കലശലായ ജോലിയിൽ പ്രവേശിച്ചിരിക്കുന്ന തന്റെ അമ്മ ഇടക്കു കൊടുക്കുന്ന ഒന്നോ രണ്ടോ അപ്പത്തിന്റെ സ്വാദുവിശേഷത്തെ കണ്ടിട്ടും രസനേന്ദ്രിയംകൊണ്ടനുഭവിച്ചിട്ടുമുണ്ടാകുന്ന ആനന്ദംകൊണ്ട് അവൻ മഹാ തൃപ്തനായി ഭവിക്കുന്നു.

ഹോങ്കോങ്ങ് വളരെ ഭംഗിയുള്ള ഒരു പട്ടണമാകുന്നു. പൎവ്വതങ്ങളുടെ താഴ്വരകളിലാണ് ആ പട്ടണം പണിയപ്പെട്ടിട്ടുള്ളത്. ആ പൎവ്വതങ്ങളുടെ ശിഖരങ്ങൾ തണുപ്പുള്ള പ്രദേശങ്ങളാകയാൽ ധനവാന്മാരായിട്ടുള്ളവർ അവിടെ ഭവനങ്ങൾ കെട്ടിത്താമസിച്ചു വരുന്നുണ്ട്. പട്ടണത്തിൽനിന്നു മുകളിലേക്കു ഒരു ട്രാം വണ്ടി ഓടിക്കുന്നുണ്ട്. ഞങ്ങൾ അവിടെ മൂന്നുദിവസം താമസിച്ചു. പിന്നെ അവിടെനിന്നു കാന്റൺ എന്ന നഗരത്തിലേക്കുപോയി. കാന്റൺ അവിടന്നു പുഴവഴിക്കു [illegible] മൈൽ ദൂരമാകുന്നു. യാത്ര ചെയ്യാനുള്ള നദി അതി[illegible] തീക്കപ്പലുകൾക്കു ധാരാളം സഞ്ചരിക്കത്തക്കവണ്ണം ആഴവും വിസ്താരവുമുള്ളതാകുന്നു. ഹോ

ങ്കോങ്ങ് എന്ന പട്ടണത്തിൽനിന്ന് ഒരു ദിവസം അസ്തമിച്ചു ഞങ്ങൾ കപ്പൽകയറി പിറേറന്നാൾ കാലത്തു കാൻടണിൽ എത്തി. അവിടെ എന്തൊരു കോലാഹലമാകുന്നു! എത്ര തോണികളാണ്, എത്ര പത്തേമാരികളാണ്, എത്ര കപ്പലുകളാണ്! സാമാനങ്ങളേയും ആളുകളേയും ദൂരം അങ്ങോട്ടുമിങ്ങോട്ടും കൊണ്ടുപോകുന്നതിന്നു മാത്രമല്ല ഇവിടെ വഞ്ചികളും ബോട്ടുകളും ഉപയോഗപ്പെടുത്തുന്നതു്. അസംഖ്യം ജനങ്ങൾക്കു സ്ഥിരവാസം തന്നെ ബോട്ടിലാകുന്നു. എന്നാൽ അവയെ കേവലം ബോട്ടുകൾ എന്നോ വഞ്ചികൾ എന്നോ പറവാൻ പാടില്ല. വാസ്തവത്തിൽ അവ, രണ്ടും മൂന്നും നിലയിൽ പണിചെയ്യപ്പെട്ടിട്ടുള്ളതും നാലുപുറത്തും വ്രാന്തയോടുകൂടിയതുമായ വലിയ വലിയ കെട്ടിടങ്ങളാകുന്നു. അവ വളരെ ഭംഗിയായിരിക്കുന്നതുമാണ്. പക്ഷെ എല്ലാം വെള്ളത്തിൽ പൊന്തിക്കിടക്കുകയാകുന്നു.

ചീനരാജാവ് ഇതരദേശിയന്മാൎക്കു താമസിപ്പാനായി ഇവിടെ പ്രത്യേകം ഒരു പ്രദേശം നിയമിച്ചിട്ടുണ്ട്. ഞങ്ങൾ അവിടെയാണ് ചെന്നിറങ്ങിയത്. നദിയുടെ വക്കത്തുമായിട്ടാണ് അതിവിസ്താരമായിരിക്കുന്ന ആ നഗരത്തിന്റെ കിടപ്പ്. അവിടത്തെ ജനബാഹുല്യം ഇത്രയെന്നു വൎണ്ണിപ്പാൻ പ്രയാസം. സമുദ്രത്തിലുള്ള തിരമാലകൾ മീതെമീതെ വന്ന് അതിഗംഭീരശബ്ദത്തോടുകൂടി കരയിലലച്ചുകയും പിന്നെ കീഴ്പോട്ടിറങ്ങുകയും, പിന്നേയും കേറി അലച്ചുകയും, ചെയ്യുന്നത് എപ്രകാരമൊ ഏകദേശം അതുപോലെയാണ് അവിടത്തെ തിരക്ക് എന്നു പറയാം. എന്നാൽ ഇത്ര വൃത്തിയില്ലാത്ത പട്ടണം ഞാൻ വേറെ എങ്ങും കണ്ടിട്ടില്ല. ഇന്ത്യയിലുള്ള നഗരങ്ങളെപ്പോലെ ഓട്ടറിൽകൂടി ദുൎഗ്ഗന്ധപദാൎത്ഥങ്ങൾ സദാ ഒലിച്ചുകൊണ്ടിരിക്കുമെന്നല്ല ഞാൻ പറഞ്ഞതിന്റെ താല്പൎയ്യം. തദ്ദേശിയന്മാരുടെ ദേഹത്തിൽനിന്നു വരുന്ന നാററം സഹിപ്പാൻ പാടില്ലാത്തതാകുന്നു. ചീനൻ കുളിക്കുകയില്ല എന്ന വ്രതത്തെ നല്ലവണ്ണം അനുഷ്ഠിക്കുന്നവനാകുന്നു. അവിടത്തെ എല്ലാ ഭവനങ്ങളും കച്ചവടസ്ഥലങ്ങളാകുന്നു. താഴത്തു കച്ചവടം ചെയ്യു

കയും മുകളിലെ നിലയിൽ കുഡുംബക്കാർ വസിക്കുകയും ചെയ്യുന്നു. തെരുവുകൾക്കു വിസ്താരം വളരെ കുറവാകുന്നു. എല്ലാ തെരുവുകളിലും പത്തടിവെക്കുന്നതിനു മുമ്പായി ഒരു കശാപ്പുകട കാണാം. പൂച്ചയുടേയും പട്ടിയുടേയും മാംസം വില്ക്കുന്ന സ്ഥലങ്ങളും ധാരാളം കാണാം. ചീനക്കാരിൽ ദരിദ്രന്മാരായിട്ടുള്ളവർ മാത്രമേ പട്ടിയുടേയും പൂച്ചയുടേയും മാംസം ഭക്ഷിക്കുകയുള്ളൂ. ചീനരാജ്യത്തുകാരെ ശ്രേഷ്ഠമായിട്ടുള്ള സ്ത്രീകളെ ഒരിക്കലും പുറത്തു കാണുന്നതല്ല. ആ കാര്യത്തിൽ ഇവരും ഉത്തരദേശീയന്മാരായ ഹിന്ദുസ്ത്രീകളെപ്പോലെയാകുന്നു. കൂലിവേല ചെയ്യുന്ന സ്ത്രീകളെ മാത്രമേ പുറത്തു കാണുകയുള്ളൂ. ഇവരിൽതന്നെ ചിലരുടെ കാലടി നമ്മളുടെ കൊച്ചുകുട്ടികളുടെ അടിയോളമേ ഉണ്ടാവുകയുള്ളൂ. അതിനാൽ അവർക്കു നടപ്പാൻ വളരെ ബുദ്ധിമുട്ടുണ്ട്. ചെറിയ കാലടി സ്ത്രീകളുടെ സൌന്ദര്യത്തിന്റെ ഒരു ലക്ഷണമാണത്രെ. ആ നഗരത്തിലുള്ള ചീനക്കാരുടെ പല ക്ഷേത്രങ്ങളും ഞാൻ കണ്ടു. ചീനരാജ്യത്ത് ഒന്നാമതായി ബുദ്ധമതത്തിൽ ചേർന്ന ചക്രവർത്തിയുടേയും അദ്ദേഹത്തിന്റെ ൫൦൦ ശിഷ്യന്മാരുടേയും ഓർമ്മക്കായി പണി ചെയ്യപ്പെട്ടിട്ടുള്ള ക്ഷേത്രമാണ് അവയിൽ എറ്റവും വലിയത്. അതിനകത്തുള്ള പ്രധാനബിംബം ബുദ്ധന്റേതന്നെ. അതിന്റെ താഴെയായി ആ ചക്രവർത്തിയുടേയും അദ്ദേഹത്തിന്റെ ൫൦൦ ശിഷ്യന്മാരുടേയും രൂപങ്ങളും മരംകൊണ്ട് അതിഭംഗിയായി കൊത്തിവെച്ചിട്ടുണ്ട്. കാൻടണിൽനിന്നു പിന്നേയും ഹോങ്ങ്കോങ്ങിലേക്കുതന്നെ തിരിച്ചു. അവിടെനിന്നു ജപ്പാനിലേക്കുപോയി. അവിടെ നാഗസാകി എന്ന തുറമുഖത്താണ് ആദ്യം ചെന്നെത്തിയത്. ഞങ്ങൾ ഉടനെ കരക്കിറങ്ങി രണ്ടു മൂന്നു മണിക്കൂറു നേരം ആ പട്ടണത്തിലെ തെരുവുകളിൽകൂടി സഞ്ചാരി ചെയ്തു. എന്തൊരു വ്യത്യാസമാണ്! ജപ്പാൻകാരോളം ശുചിയുള്ള ജനങ്ങൾ ലോകത്തിൽ അപൂർവ്വമാകുന്നു. അവിടെ എല്ലാം വളരെ ശുചിയായിരിക്കുന്നു. വളരെ വൃത്തിയായിരിക്കുന്നു. തെരുവുകളെല്ലാം ഇരുവശവും കെട്ടിച്ചും എല്ലാം ചൊവ്വായുമിരിക്കുന്നു. വളരെ ഭംഗിയിൽ പണിചെയ്യപ്പെട്ടിട്ടുള്ള അവരുടെ

ചെറിയ ചെറിയ വീടുകളും, ജപ്പാനിലെ മിക്ക പട്ടണങ്ങളുടേയും പിൻഭാഗത്തായി കാണപ്പെടുന്ന മനോഹരങ്ങളായ പൎവതങ്ങളും, പൊക്കം കുറഞ്ഞു വെളുത്തു നല്ല ഉടുപ്പുകളോടുകൂടിയ ജപ്പാൻകാരൻ, അവന്റെ ഗതിവിശേഷം, ആംഗ്യങ്ങളും, സ്വഭാവവിശേഷം, ഇവയെല്ലാം വളരെ ഭംഗിയാകുന്നു. ജപ്പാൻ രാജ്യമാസകലം തന്നെ അതിഭംഗിയുള്ള ഒരു രാജ്യമാകുന്നു. എല്ലാ വീടുകളിലും ഓരോ തോട്ടമുണ്ടാകും. പുൽക്കെട്ടുകളും, വിശേഷമായ ചെടികളും, കൃത്രിമമായ നദികളും, പാലങ്ങളും, എന്നിവയെക്കൊണ്ട് അതിനെ വളരെ മനോഹരമാക്കിത്തീൎക്കുന്നു.

നാഗസാക്കിയിൽനിന്നു കോബി എന്ന പട്ടണത്തേക്കു പോയി. ജപ്പാൻരാജ്യം നല്ലവണ്ണം കാണുന്നതിനുവേണ്ടി ഇവിടെനിന്നു പിന്നെ കരക്കാണ് യാത്രയെല്ലാമുണ്ടായത്. കോബിൽനിന്നു യൊക്കഹാമയിൽ എത്തി. ജപ്പാൻ രാജ്യത്തിന്റെ ഉള്ളിലായി ഞാൻ ഗംഭീരങ്ങളായിട്ടു മൂന്നു നഗരങ്ങളും കണ്ടു. ൧. കൈത്തൊഴിലുവേലകളും സമൃദ്ധിയായിട്ടുള്ള ഒസക എന്ന നഗരം, ൨. ജപ്പാനിലെ പഴയ തലസ്ഥാനമായ കിയോട്ടോ എന്ന നഗരം. ൩. ഇപ്പോഴത്തെ തലസ്ഥാനമായ ടോകിയോ എന്ന നഗരം. ടോകിയോ കൽക്കട്ട നഗരത്തിനേക്കാൾ ഇരട്ടി വലിപ്പമുള്ളതാകുന്നു. അവിടത്തെ ജനസംഖ്യയും ഇരട്ടിയുണ്ട്. പാസ്സുകൂടാതെ യാത്രചെയ്യുന്നതിന്ന് ഉൾരാജ്യങ്ങളിൽ ഇതരദേശിയന്മാരെ അനുവദിക്കുന്നതല്ല.

കാലത്തെ അനുസരിച്ചുള്ള ഭേദഗതികളും ജനസമുദായത്തിൽ വരുത്തേണ്ട കാൎയ്യത്തിൽ ജപ്പാൻകാർ വളരെ ജാഗ്രതയോടുകൂടിയിരിക്കുന്നവരാകുന്നു. അവർ അവരുടെ പട്ടാളങ്ങളെ പുതിയസമ്പ്രദായത്തെ അനുസരിച്ചു ക്രമപ്പെടുത്തിയിരിക്കുന്നു. വിശേഷമായ ഒരു ജാതി വലിയതോക്ക് അവരുടെ സേനാനായകന്മാരിൽ ഒരാൾ കണ്ടുപിടിച്ചിട്ടുണ്ട്. അത് ഇപ്പോഴും പാശ്ചാത്യന്മാരുടെ ഇടയിൽ നടപ്പുള്ള വലിയതോക്കുകളിൽ ഒന്നിന്റേയും താഴെ പോകുന്നതല്ല. അവർ തങ്ങളുടെ കപ്പൽസൈന്യത്തെയും പുതിയ രീതിയിൽ

ക്രമേണ വൎദ്ധിപ്പിച്ചുവരുന്നുണ്ട്*. ജപ്പാൻകാരനായ ഒരു ഇഞ്ചിനീ
രിന്റെ അദ്ധ്യക്ഷത്തിങ്കൽ ഒരു മൈൽ ദൂരം തുരന്നിരിക്കുന്ന ഒരു ഇ
രവു ഞാൻ കാണുകയുണ്ടായി. അവിടെ തീപ്പെട്ടിയുണ്ടാക്കുന്നതി
നുള്ള യന്ത്രശാല കാണേണ്ടതാണ്. അവൎക്കാവശ്യമുള്ള സകല
പദാൎത്ഥങ്ങളും അവർതന്നെ ഉണ്ടാക്കണമെന്നാണ് അവരുടെ സി
ദ്ധാന്തം. ജപ്പാനിൽനിന്നു ചീനരാജ്യത്തേക്കു ഗതാഗതം ചെയ്യുന്ന
ജപ്പാൻ കപ്പലുകൾ അനവധിയുണ്ട്. യോക്കഹാമ (ജപ്പാൻ
തുറമുഖം) യിൽനിന്നു ബൊമ്പായിലേക്കു പതിവായി ഓടിക്കുന്നതി
നു കപ്പലുകൾ അധികം താമസിയാതെ തയ്യാറാകുന്നതാണ്. ഞാ
നവിടെ അനവധി ക്ഷേത്രങ്ങൾ കണ്ടു. എല്ലാ ക്ഷേത്രങ്ങളിലും സം
സ്കൃതത്തിൽ ചില മന്ത്രങ്ങൾ എഴുതിയിരിക്കുന്നതും കാണുകയുണ്ടാ
യി. ക്ഷേത്രത്തിൽ പെരുമാറുന്ന സന്ന്യാസിമാരിൽ അപൂൎവ്വം ചില
ൎക്കുമാത്രം സംസ്കൃതഭാഷ അറിയാം. എങ്കിലും അവരെല്ലാവരും ബു
ദ്ധിശാലികളാണെന്നുള്ളതിനു വാദമില്ല. അവരുടെ ഇടയിലുംകൂ
ടി പുതിയ പരിഷ്കാരങ്ങൾ വ്യാപിച്ചിട്ടുണ്ട്. ജപ്പാൻകാരെപ്പററിയു
ള്ള എന്റെ അഭിപ്രായം മുഴുവനും ഒരു ചെറിയ എഴുത്തിൽ കാ
ണിക്കുവാനസാദ്ധ്യമാകുന്നു. ചുരുക്കത്തിൽ പറയുന്നതായാൽ നമ്മു
ടെ ചെറുപ്പക്കാരായ എല്ലാ പുരുഷന്മാരും വൎഷന്തോറും ചീനരാജ്യ
വും ജപ്പാൻ രാജ്യവും കാണേണ്ടതാണ് എന്നാണ് ഞാൻ ഉപദേ
ശിക്കുന്നത്. പ്രത്യേകിച്ചു ജപ്പാൻരാജ്യം. ജപ്പാൻകാൎക്കു ഇന്ത്യാരാ
ജ്യത്തെ വളരെ ബഹുമാനമാകുന്നു. ഉൽകൃഷ്ടമായും നല്ലതായുമു
ള്ള സകലവും ഇന്ത്യയിൽനിന്നാണുത്ഭവിക്കുന്നത് എന്നാണ് അ
വർ ഇപ്പോഴും വിചാരിക്കുന്നത്. എന്നാൽ നിങ്ങളോ—നിങ്ങളു
ടെ കഥ എന്താകുന്നു? ജീവകാലം മുഴുവനും ധാടിവാക്കുകൾ മാ

* സ്വാമികൾ പതിനൊന്നു കൊല്ലം മുമ്പാണ് ഇതെഴുതിയിരിക്കുന്നത്. ഇപ്പോ
ൾ അവിടത്തെ കപ്പൽ സൈന്യത്തിന് മിക്ക യൂറോപ്യസൈന്യങ്ങളോടും എതി
ൎത്തു യുദ്ധം ചെയ്യുന്നതിനുള്ള സാമൎത്ഥ്യം സിദ്ധിച്ചിരിക്കുന്നുവെന്നത് അനുഭവസിദ്ധമാ
യിട്ടുണ്ടല്ലൊ.

ത്രാം പറഞ്ഞുകൊണ്ടിരിക്കുന്ന മൂഢന്മാരാകുന്നു. വൃഥാ കണ്ഠക്ഷോഭം ചെയ്യുന്നകൂട്ടരാകുന്നു. നിങ്ങളുടെ സ്ഥിതി എപ്രകാരമാണ് എന്ന് ഇനിയും സംശയമുണ്ടോ? ഉണ്ടെങ്കിൽ ഇവരെ (ജപ്പാൻകാരെ) ഒന്നു വന്നു കാണുക. അതിന്റെ ശേഷം സലജ്ജം തലയും താഴ്ത്തിപ്പോയ്ക്കൊൾക. നിങ്ങളെപ്പോലെ ബലഹീനന്മാരും ക്ഷീണബുദ്ധികളുമായി ലോകത്തിൽ ഇനി ഒരു വകക്കാരുണ്ടോ? ഇതരദേശങ്ങളിൽ സഞ്ചരിച്ചാൽ ജാതി പോകുമത്രെ!! കപ്പൽ യാത്ര ചെയ്താൽ ഭ്രഷ്ടനാകുമത്രെ!!! ആയിരം സംവത്സരമായിട്ട പരമ്പരയായി സംഗ്രഹിക്കപ്പെട്ടു കെട്ടിപിടിച്ചു കിടക്കുന്ന മൂഢവിശ്വാസത്തെ നിങ്ങൾ തലയിൽ ഏററിക്കൊണ്ടിരിക്കുകയല്ലെ? ആയിരം സംവത്സരമായിട്ട് ഇതു ഭക്ഷിക്കാമോ, അതു ഭക്ഷിക്കാമോ, ഇതു തൊടാമോ, അതു തൊടാമോ, എന്നിങ്ങിനെയുള്ള നിസ്സാരവിഷയങ്ങളെപ്പററി ഗൌരവമായി വാദിച്ചു പ്രയത്നം നിഷ്ഫലമാക്കിക്കളകയല്ല നിങ്ങൾ ചെയ്യുന്നത്? മഹാമൂഢന്മാരായ വൈദികന്മാരുടെ ഗോഷ്ഠികളെക്കണ്ടു ഭ്രമിക്കുന്നവരല്ലേ നിങ്ങൾ? അജ്ഞാനാന്ധകാരത്തിൽ തപ്പിത്തടഞ്ഞു നടക്കുന്ന ആ മൂഢന്മാരുടെ ആജ്ഞക്ക് അധീനന്മാരല്ലെ നിങ്ങൾ. അതു ഇ കാലത്തു സാമുദായികമായിട്ടു മഹാകഠിനങ്ങളായ ഓരോ നിയമങ്ങളെ ഏൎപ്പെടുത്തുകയും കീഴ്പോട്ടു കീഴ്പോട്ടുള്ള ജാതിക്കാരെ നിൎദ്ദയമാംവണ്ണം ഇടിക്കുകയും ചെയ്കയാൽ ദയ എന്ന ഉൽകൃഷ്ടഗുണം നിങ്ങളുടെ ഹൃദയത്തിൽ തീരെ ശൂന്യമായി വെച്ചിട്ടില്ലെ? നിങ്ങളുടെ അവസ്ഥ എന്താകുന്നുവെന്നോ? നിങ്ങൾ ഇപ്പോൾ എന്തു ചെയ്യുന്നു? പുസ്തകങ്ങളും കക്ഷത്തിൽവെച്ച് കാററുകൊള്ളുവാനെന്ന നാട്യത്തിൽ കടൽക്കരയിൽ തെളിഞ്ഞു നടക്കുന്ന മഹാമൂഢന്മാരാകുന്നു നിങ്ങൾ. പാശ്ചാത്യപണ്ഡിതന്മാർ തലകടഞ്ഞുണ്ടാക്കിട്ടുള്ള ഓരോ കൃതികളുടെ ഓരോ വാക്ക് അൎത്ഥം മനസ്സിലാക്കാതെ ഉരുവിട്ടു പഠിച്ച് ദഹിക്കാതെ അവയെ അങ്ങിനെതന്നെ ഛൎദ്ദിക്കും. അതിന്റെശേഷം പത്തോ മുപ്പതോ രൂപ ശമ്പളത്തിൽ ഒരു ഗുമസ്തൻപണി കിട്ടുന്നതിനു അതി കഠിനമായി പ്രയത്നം ചെയ്യും; അതല്ലെങ്കിൽ പിന്നത്തെ ശ്രമം മഹാ കപടനായ ഒരു വക്കീല

യിത്തീരുന്നതിനാകുന്നു. ഇതാണ് ഇന്ത്യയിലുള്ള ഇപ്പോഴത്തെ ചെറുപ്പക്കാരുടെ പാശ്ചാത്യോന്മാദം. നിങ്ങളുടെ പുസ്തകങ്ങളും, പരീക്ഷജയിച്ചുകിട്ടീട്ടുള്ള കോട്ടുകളും സർട്ടിഫിക്കെറ്റുകളും മറ്റും കെട്ടിത്താഴ്ത്തുവാൻ സമുദ്രത്തിൽ വെള്ളം മതിയാകില്ലെന്നുണ്ടോ?

അതിനാൽ പുരുഷന്മാരാകുവാൻ ശ്രമിക്കുക — ആദ്യംതന്നെ മഹാ മൂഢന്മാരായിരിക്കുന്ന വൈദികന്മാരെയും പുരോഹിതന്മാരേയും തള്ളിക്കളയുക. എന്തെന്നാൽ തലച്ചോറില്ലാത്ത മൃഗപ്രായന്മാരായ ഇവർ ഒരിക്കലും നേരെയാവുകയില്ല. അവരുടെ അന്തഃകരണത്തിൽ ശൂന്യമല്ലാതെ വേറെ ഒന്നുമില്ല. ശൂന്യമെങ്ങിനെയാണ് പരിഷ്കരിക്കുന്നത്? ശൂന്യത്തിന്നു വലുതാവാൻ വയ്യുമോ? അനവധി നൂററാണ്ടുകളായി സംഗ്രഹിക്കപ്പെട്ടിട്ടുള്ള മൂഢവിശ്വാസവും, ജനോപദ്രവവും കൂടി ചേർന്നിട്ടുള്ള മേഘത്തിൽനിന്നുത്ഭവിച്ചവരാകുന്നു അവർ— ആദ്യംതന്നെ അവരുടെ ഉന്മൂലനാശം വരുത്തുക. നിങ്ങൾ വരുവിൻ; പുരുഷന്മാരാകുവിൻ; ഇടുക്കമായിരിക്കുന്ന നിങ്ങളുടെ അളകളിൽനിന്നു പുറത്തു വെളിച്ചത്തേക്കു വരിക; നാലുപുറവും നോക്കുക; മറെറാ രാജ്യത്തുള്ള ജനങ്ങൾ എങ്ങിനെയെല്ലാം ജാതി അഭിവൃദ്ധിയെ പ്രാപിച്ചിരിക്കുന്നുവെന്നു കണ്ണുമിഴിച്ചുനോക്കുക. നിങ്ങൾ മനുഷ്യവർഗ്ഗത്തെ സ്നേഹിക്കുന്നുവോ? നിങ്ങൾ നിങ്ങളുടെ രാജ്യത്തെ സ്നേഹിക്കുന്നുവോ? ഉവ്വ് എങ്കിൽ വരിക നമുക്ക് ഇപ്പോഴത്തേക്കാൾ ഉൽകൃഷ്ടവും നല്ലതായുമുള്ള കാര്യങ്ങളെ പ്രാപിക്കുന്നതിന്നായി പ്രയത്നംചെയ്യുക. വരിക പിന്നോക്കം നോക്കരുത്; മുമ്പോക്കം തന്നെ നടന്നാലും.

ഇന്ത്യയ്ക്കു നന്നാവണമെങ്കിൽ ആദ്യം തന്നെ ചെറുപ്പക്കാരായ ആയിരം പുരുഷന്മാരെ ബലി ചെയ്യണം— യൌവനയുക്തന്മാരായ മനുഷ്യരാണ്, മൃഗങ്ങളല്ല; അതോർമ്മവെക്കണം. ഈശ്വരാനുഗ്രഹംകൊണ്ടാണ് നമുക്ക് ഇംഗ്ലീഷ് രാജ്യഭാരത്തിൻറ കീഴിൽ വസിപ്പാൻ സംഗതിവന്നത്. അന്ധപരമ്പരയാ കെട്ടിപ്പിടിച്ചു കിടക്കുന്ന മൌഢ്യത്തെ തള്ളിക്കളയുന്നതിന്നായിട്ട് ഈശ്വരൻ നമുക്കു തന്നിട്ടുള്ളതാകുന്നു ഈ രാജ്യഭാരം. ഇതിൻറഫലം മ

ദ്രാസിയിലുള്ളവൎക്കാണ് മുമ്പിൽ സിദ്ധിച്ചത്. അവിടെ സ്വാതന്ത്ര്യ ഹിതന്മാരും ഉദാരശീലന്മാരുമായ അനവധി മഹാന്മാർ ദരിദ്രന്മാരോടു വളരെ അനുകമ്പ കാണിക്കുന്നു. അവൎക്ക് അന്നവസ്ത്രാദികളെക്കൊടുത്ത് അവരുടെ ദാരിദ്ര്യദുഃഖത്തിനു നിവൃത്തി വരുത്തുന്നു. പൊതുജനങ്ങൾക്കു വിദ്യാഭ്യാസംകൊണ്ടു അറിവു വൎദ്ധിപ്പിക്കുകയും നിങ്ങളുടെ മുത്തച്ഛന്മാരുടെ ദ്രോഹംനിമിത്തം മൃഗപ്രായന്മാരായവരെ മനുഷ്യരാക്കിത്തീൎക്കുകയും ചെയ്യുന്നു. ഇങ്ങിനെ ആ മഹാന്മാർ സ്വാൎത്ഥമായി യാതൊരു ലാഭത്തെയുമിച്ഛിക്കാതെ തങ്ങളുടെ സഹോദരന്മാരെ ഉദ്ധരിപ്പിക്കുന്നതിനുവേണ്ടി അതിയായി യത്നം ചെയ്യുന്നു.

കെ. എം.

# അനന്തരവന്റെ ആവലാതി

ഢീക്കോട്ടുംവടിവീശിവീശിയഴകോടെത്തുന്നലാത്തീടുവാൻ
വക്കീൽനമ്മുടെശാമുമേനവനിതാഞാൻകണ്ടുമാലോതി—ാം
ളുൾക്കൊള്ളുംകനിവോടുവല്ലവഴിയുംകാണാതിരിക്കില്ലപാം-
ന്മാരാക്കെപ്പേർപുകഴുന്നകേമനിവനെന്നോൎത്തിതെല്ലാവരും. ൧൯

'അല്ലാർപാരികനമ്മൾതമ്മിലൊരുരണ്ടാണ്ടായികണ്ടിട്ടതാൻ
വല്ലാതിങ്ങിനെമാലിയന്നപടിയാൎത്തുട്ടുന്നതെന്തോൎക്കുകിൽ
എല്ലാരുംതറവാട്ടിലമ്പോടുകലമ്പീടാതിരിക്കുന്നുവോ?
ചൊല്ലാളുന്നൊരുമൂപ്പർനല്ലനിവോടുംപോറുന്നുവോനിങ്ങളെ' ൨൦

ഒട്ടുംഞങ്ങൾപൊറുക്കുന്നപാടുകളറിഞ്ഞീടാതെതാനാളെന്നൊരീ
മട്ടിൽതട്ടിവിടുന്നതെന്തകമറിഞ്ഞീടാനൊരുത്തൎക്കിയാ
വീട്ടിൽക്കാരണവാന്നുതിന്നുമേൽകിട്ടില്ലൊരാണ്ടാവുകിൽ
പിട്ടല്ലാതുള്ളതൊരുകുന്നിൽമൂടിക്കിടന്നൊട്ടേറെവിടാകവേ. ൨൧

# വിക്രമോൎവ്വശീയസാരം.

---

ഇനി ഉൎവ്വശിയുടെ പ്രധാനസഖിയായ ചിത്രലേഖയുടെ ഗുണങ്ങളെ ഗണിക്കുന്നു. ചിത്രലേഖക്ക്, ഉത്തമസഖീത്വത്തെ സൂചിപ്പിക്കുന്ന ഉൎവ്വശിയിലുള്ള അതിദൃഢസ്നേഹം പ്രായേണ എല്ലാ വാക്കുകൾകൊണ്ടും പ്രവൃത്തികൾകൊണ്ടും സ്പഷ്ടമാകുന്നതിനാൽ പ്രത്യേകമായി ഉദാഹരിക്കുന്നില്ല. 'എന്താണ് നോക്കുന്നത്', 'എ! എന്ത്',(പുഞ്ചിരിയോടുകൂടി) 'ഇനിക്കുവയ്യ', 'നല്ലവണ്ണം പിണഞ്ഞിട്ടുണ്ടല്ലൊ', 'വിട്ടുവിപ്പാൻ വയ്യെന്നാണിനിക്കു തോന്നുന്നത്' എന്നും മററുമുള്ള ചിത്രലേഖയുടെ വാക്കുകൊണ്ട് ആകാരേംഗിതജ്ഞതയും. 'ആര് ആരെയാണപേക്ഷിക്കുന്നതെന്നു താമസിയാതെ അറിയാറാകും', 'തോഴരോടുകൂടിച്ചെന്നു നിന്നോടു ഞാനാണിങ്ങിനെ പറയേണ്ടത' എന്നും മററുമുള്ള വാക്കുകൾകൊണ്ടു വാക്സാമൎത്ഥ്യം സൂചിക്കുന്നു. 'അഭയോതന്നു രാജാവിന്നറിയാം', 'ഇവളും ഉപവാസംകൊണ്ടു ചടച്ച് ഒരു വ്രതമുള്ളതുപോലെയിരിക്കുന്നു. വളരെ നേരം ഇവിടെ നില്ക്കില്ല നിശ്ചയം', 'നിനക്കു ഭൎത്തൃസമാഗമം വിഘ്നംകൂടാതെ ഭവിക്കും' എന്നും മററുമുള്ള വാക്കുകൊണ്ട് ഊഹസാമൎത്ഥ്യം തോന്നുന്നു. ഉൎവ്വശി രാജാവിന്റെ കണ്ണുപൊത്തിയപ്പോൾ ചിത്രലേഖ കൈകൊണ്ട് ആംഗ്യംകാട്ടി ഇന്നാളെന്നു മിണ്ടരുതെന്നു വിദൂഷകന്നറിവുകൊടുത്തതുകൊണ്ടു വിദൂഷകന്റെ തൊരസത്തസ്വഭാവവും അങ്ങുന്നു ദാസനാകയാൽ അവൾക്കു സ്വൎഗ്ഗസുഖമെന്നുതന്നെയല്ലാ അന്യസൎവ്വസുഖവും നിസ്സാരമാണെന്നൎത്ഥമായി രാജാവിനോട് 'അനുഗ്രഹമായി ഇനിക്ക്' എന്നു ചിത്രലേഖ പറഞ്ഞതുകൊണ്ടു രാജാവിന്റെ സകല ദിവ്യഗുണപ്രഭാവവും ചിത്രലേഖക്കറിയാമെന്നു സൂചിക്കുന്നതിനാൽ ആളന്തരവുമറിക എന്ന ഗുണം തോന്നുന്നു. 'ഇരുട്ടേ ഇവളെക്കൊണ്ട്' എന്നു മുതൽ 'പെട്ടിരിക്കുന്നത്' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ട് ഉചിതനൎമ്മപ്രയോഗസാമൎത്ഥ്യം തോന്നുന്നു. 'അല്ലാ, ഇതുൎവ്വശിയല്ലേ? തത്രഭവതിയുടെ ഇഷ്ടതോഴി

യായിരിക്കണം' എന്നുള്ള വിദൂഷകന്റെ വിചാരംകൊണ്ടു ചിത്രലേഖക്ക് ഉൎവശീസദൃശസൌന്ദൎയ്യം സൂചിപ്പിക്കുന്നു. 'തോഴി! അവർ തമ്മിൽ ചേരുവാൻ വല്ല ഉപായവുമുണ്ടോ?' എന്ന സഹജന്യ ചോദിക്കയും 'ശ്രീപാൎവതിയുടെ ചരണാരാഗത്തിൽനിന്നുണ്ടായ സംഗമനീയമെന്ന മണികൂടാതെ എന്താണവൎക്കു സംഗമോപായ'മെന്നു ചിത്രലേഖ മറുവടി പറകയും ചെയ്യുന്നുകൊണ്ട് സാധാരണ ദിവ്യസ്ത്രീകളെക്കാൾതന്നെയും ജ്ഞാനശക്തി ചിത്രലേഖക്കു കൂടുമെന്നു സൂചിപ്പിക്കുന്നു.

ശക്തിപ്പെട്ടീടുമേറ്റമതസഖിതയു,മധികം
ഭംഗിയായിട്ടുതപ്പാ-
നൊക്കുംസാമൎത്ഥ്യവും,കാൎയ്യമൊരുതരമൂ-
ഹിച്ചുട്ടപ്പാൻമിടുക്കും,
യുക്ത്യാകണ്ടേററമാളുംതരവുമറികയും,
ദേഹസൌന്ദൎയ്യവും,നൽ-
തകംപോലുള്ളനൎമ്മങ്ങളിൽനിപുണതയും,
ദിവ്യവിജ്ഞാനവൎന്നവും,
ചിത്രലേഖക്കിതിന്മട്ടി-
ലൊത്തീടുംസൽഗുണങ്ങളിൽ
ചിത്രമായസഖിതപാതാ
നെത്രയുംപ്രബലംദൃഢം

ഇനി ദേവിയുടെ ചേടിയായ നിപുണികയുടെ ഗുണങ്ങളെ ഗണിക്കുന്നു. നിപുണിക തന്റെ ഉള്ളിലുള്ള വിചാരങ്ങളെ ഒട്ടും പുറത്താക്കാതെ വിദൂഷകനെക്കൊണ്ട് ഉള്ളിലുള്ളതെല്ലാം പറയിച്ചു എന്ന കഥകൊണ്ട് നിപുണികയുടെ നൈപുണ്യം സൂചിപ്പിക്കുന്നു. ദേവി ഇങ്ങിനെയുള്ള കാൎയ്യങ്ങളിൽ നിപുണികയെ അയച്ചതുകൊണ്ട് ദേവീവിശ്വാസം തോന്നുന്നു.

ഏവംഗൂഢകാൎയ്യം
കൈവരുവാനുള്ളകൎമ്മനൈപുണ്യം,

ദേവീവിശ്വാസം,പുന-
രാവോളംനിപുണികക്കുരണ്ടുഗുണം

ഉൎവ്വശിയെ കേശി പിടിച്ചുകൊണ്ടുപോയപ്പോഠം ഒരു രക്ഷിതാവിനേയും കാണ്മാനില്ലെങ്കിലും ഇന്നിന്ന ഗുണങ്ങളുള്ളവൻ രക്ഷിച്ചാൽ കൊള്ളാമെന്നു വിളിച്ചുപറഞ്ഞു കരഞ്ഞതുകൊണ്ടും മററം അവസാനംവരെ നില്ക്കുന്ന സഖീസ്നേഹവും ഉത്സാഹവും തോന്നുന്നതുകൂടാതെ രംഭ, സഹജന്യ, മേനക, ഇവക്കു മറെറന്തു ഗുണവും പറയത്തക്കതായിട്ടില്ല.

സ്നേഹംസഖികളിൽ,കാൎയ്യോ-
ത്സാഹമററംവരെസ്ഥിരം
സഹജന്യാദിമൂവ്വൎക്കു-
മിഹരണ്ടിവിധംഗുണം

ഇന്ദ്രന്റെ കല്പനകൊണ്ട് അസുരന്മാരെ ജയിക്കുവാൻ പുറപ്പെട്ടതിനാൽ ചിത്രരഥൻ പരാക്രമശാലിയും, രാജാവിന്റെ വിക്രമത്തേയും അഗവിനേയും ഉചിതമായി ശ്ലാഘിച്ചതിനാൽ ഗുണജ്ഞനും, വാഗ്മിയും ആണെന്നു തോന്നുന്നു.

ഗുണജ്ഞഭാവം, വാഗ്മിത്വം,
രണത്തിലതിവിക്രമം,
ഗുണംചിത്രരഥന്നേവ-
മിണങ്ങിടുന്നുമൂന്നിഹ

രാജാവിന്റെ അടുക്കൽചെന്നു ദേവിയുടെ വാക്കുപറക' എന്ന പ്രവൃത്തിചെയ്യാൻ ഏണിറവനെട്ടാൻ ശേഷിയുള്ളവൎക്കൊക്കെ പ്രയാസമില്ലല്ലോ. പ്രകൃതനാടകത്തിലെ ഹരിക്കാരന്ന് ഈ പ്രവൃത്തിയും അതിവാൎദ്ധക്യത്താൽ ഞെരുക്കമായിരിക്കുന്നുവെന്നുവരികയാൽ അതിക്ഷീണവും, അതുകൊണ്ടു വളരെ സ്ത്രീകഠം പെരുമാറുന്ന അന്തഃപുരത്തിലേക്കു യോഗ്യതയും സൂചിക്കുന്നു.

പുരസ്ത്രീകളെഴുന്നന്തഃ-
പുരവാസോചിതത്വവും

ജരയാൽക്ഷീണവുമൊരു
ഹരിക്കാരെന്നഹോഗുണം

ആയുസ്സ് അമ്മതന്നെ എന്നു വിചാരിക്കുന്ന താപസി, തന്റെ പ്രവൃത്തി കഴിഞ്ഞ ഉടൻതന്നെ തപസ്സിന്നു പോകയാൽ കുട്ടികളെ വളൎത്തിക്കൊണ്ടുവരുവാൻ സമൎത്ഥയാണെന്നും തപസ്സിൽ നിഷ്ഠയുള്ളവളാണെന്നും സൂചിക്കുന്നു.

ശൈശവംബാലകരക്ഷാ
ചാതുൎയ്യമൊരുപടുതാപവും,
പാരംതപോനിഷ്ഠയും,ര-
ണ്ടാമോമൽതാപസീഗുണം

'അങ്ങിനെതന്നെ. ഇവിടത്തെ ഛായയുണ്ട്' എന്ന് വിദൂഷകന്റെ വാക്കുകൊണ്ടും, 'അഭിപ്രായവും അതുതന്നെ അറിയുന്നുണ്ട്, ഈ രാജൎഷിയുടെയും ആയുസ്സിന്റെയും ഔരസമായ സംബന്ധം' എന്ന താപസിയുടെ വിചാരംകൊണ്ടും, രാജകുമാരന്ന് സൌന്ദൎയ്യംമുതലായ ആകൃതിഗുണങ്ങളും തോന്നുന്നു. 'പിന്നെ വിദ്യാഭ്യാസവും കഴിപ്പിച്ചിട്ട് ധനുൎവ്വേദവും അഭ്യസിപ്പിച്ചു' എന്ന താപസിയുടെ വാക്കുകൊണ്ട് ആയുസ്സിന്നു സകല വിദ്യാസാമൎത്ഥ്യവും വിശേഷിച്ച് ധനുൎവ്വേദനൈപുണ്യവും സൂചിക്കുന്നു. 'ലാതവ്യ! എന്റെ വാക്കായി മന്ത്രിമാരോടു കുമാരന്റെ രാജ്യാഭിഷേകോത്സവത്തിന്നു വേണ്ട വട്ടങ്ങളൊക്കെ തയ്യാറാക്കുവാൻ പറയൂ' എന്നും മറ്റുമായ രാജാവിന്റെ വാക്കുകൊണ്ടും ഇന്ദ്രൻ സംഭരിച്ച സാമാനങ്ങൾകൊണ്ട് നാരദമഹൎഷി ആയുസ്സിന്റെ അഭിഷേകം നടത്തിച്ചതിനാലും 'തവ ആയുസ്സിൻയൌവരാജ്യനവശ്രീയോൎമ്മതന്നുമേ ദേവേന്ദ്രൻ യുവരാജാവാക്കേവിചാരിച്ചോരു കുമാരനെ' എന്ന് അരുളിച്ചെയ്തതിനാലും, ആയുസ്സിന്നു രാജ്യപരിപാലനസാമൎത്ഥ്യം സൂചിക്കുന്നു. 'അച്ഛ! വലിയ കാളയെടുത്തിരുന്ന ഭാരമെടുപ്പാൻ വത്സനെ വെക്കുന്നതു ശരിയല്ലാ' എന്ന വാക്കുകൊണ്ട് ആയുസ്സിന്റെ വിനയം സൂചിക്കുന്നു.

ആയുസ്സിന്നിഹവിദ്യയും,വിനയവും,
സൌഭാഗ്യാദികളുംവിധം

ന്യായത്തിൽക്ഷിതിമണ്ഡലംമുഴുവനും
കാക്കാൻമിടുക്കരും,പാരം,
കായത്തിൻഗുണവും,സ്വപോചിതധനു
ർവ്വേദത്തിൽനൈപുണ്യവും,
മായംവിട്ടഗുണങ്ങളുള്ളിവവിള
ങ്ങിടുന്നോർകളെന്നിയേ

നാരദനാർ പ്രഭകൊണ്ട് എല്ലാവരുടേയും കണ്ണുകൾ മഞ്ഞളിച്ചുപോയെന്നു പറകയാൽ നാരദന് അത്യുല്കടതേജസ്സുണ്ടെന്നു സൂചിപ്പിക്കുന്നു. ശ്രീനാരദമഹർഷിയെക്കണ്ടിട്ട് 'പാരിൽചരിക്കുന്നൊരു കല്പകമെന്നപോലെ' എന്നു രാജാവു പറകയാൽ നാരദന് സ്വാഭീഷ്ടപ്രദാനശക്തിയുണ്ടെന്നു തോന്നുന്നു. 'ദമ്പതികൾ പിരിയാതെ ഇരിക്കട്ടെ' എന്ന അനുഗ്രഹംകൊണ്ടും 'അങ്ങകിലുള്ളവൻ' എന്ന ശ്ലോകംകൊണ്ടും, നാരദന്റെ വാങ്മാധുര്യം തോന്നുന്നു. 'ഇങ്ങിനെ ഭവാനനുഗ്രഹിച്ച ഇവൻ എങ്ങിനെ അയോഗ്യനായി ഭവിക്കും?' എന്നു രാജാവു നാരദനോടു പറഞ്ഞതുകൊണ്ട് അത്ഥത്തെ ബലാൽക്കാരേണ ആകർഷിപ്പാൻമാത്രം ശക്തിയുള്ള വാക്പ്രഭാവം തോന്നുന്നു.

വാക്കിൻമധുരത,ചൊല്ലു
ന്നൊരുകയ്യെമൊക്കാൻപ്രഭാവം,മതിഭേദം,
ചികഞ്ഞഖിലവൃത്തമറികാൻ
ശക്തി,സ്വാമിഹിതാലോചഗുണങ്ങൾ

ഭരതമഹർഷിയുടെ ശിഷ്യന്മാരായ പേലവന്റെയും ഗാലവന്റെയും, രാജാവിന്റെയും ദേവിയുടേയും, പേരു പറയാത്ത പരിജനങ്ങളുടേയും, കഞ്ചുകിയുടേയും, കിരാതിയുടേയും, യവനികയുടേയും, ഗുണങ്ങൾ പറയത്തക്കവയല്ലായ്കയാൽ ഈ ഗുണവിവരണത്തെ ഇവിടെ അവസാനിപ്പിക്കുന്നു.

കൊടുങ്ങല്ലൂർ കൊച്ചുണ്ണി തമ്പുരാൻ.

# പാക്കനാര

---

85. നന്നൊട്ടുനന്മകളിതെന്നുടെതമ്പുരാട്ടി
തോന്നട്ടെയിങ്ങിനെനിനക്കിനിമേലിലെല്ലാം
ഇന്നാട്ടുകാരിലിതിനോടെതിരായനന്മ
ചേർന്നിട്ടൊരാളെയടിയന്നറിവില്ലയല്ലോ.

86. പറവപ്പെട്ടവരിൽപെരുത്തുകനിവുണ്ടാവേണമെന്നുള്ളന-
ല്ലാവെയ്യൊട്ടുവിടാതെപാൽമൊഴിപിടിച്ചാലുംമടിച്ചീടൊലാ
നീയാസ്ഥിട്ടുരചെയ്യയാണിതിവനെന്നോർക്കേണമോലൊട്ടുമി-
പ്പൂവിൽപെട്ടഴലാത്തവർക്കുതുണചെയ്തിട്ടെന്തുകിട്ടുന്നതും.

87. മെയ്യിന്നുനന്നഴകതെങ്കിലുമുള്ളിന്നുനന്മ
ചെയ്യുന്നതിന്നുമതിലേറിയനന്മവേണം
പൊയ്യിന്നുഞാൻപറകയല്ലഴകുള്ളനിന്റെ
കയ്യിന്നിനന്മയിതുപോലെഴുത്താംപിടിയ്ക്കും.

88. മയ്ക്കണ്ണിനീകണ്ടവർനെയ്യുമകംകുളുത്തു
മുക്കണ്ണനേയുമൊരുപോലെവണങ്ങിടേണം
നീക്കുന്നുനീരണിയുവോൻകണവന്റെപാകം
നോക്കുന്നകാർകുഴലിമാർക്കഴലൊക്കതന്നിൽ.

89. ചാകുന്നനാൾവരെയുമിങ്ങുതനിയ്ക്കുമേലേ
യാകുന്നകൂട്ടരിൽവണക്കമിയന്നചാലേ
വാഴ്കെന്നുമുറ്റമതുകാട്ടിടുവോരെവിട്ടു
പോകുന്നനന്മയകലെക്കരിക്കുന്നതാലേ.

90. ഒട്ടുംപിണക്കമതുതേകണവൻമുറയ്ക്കു
വെട്ടുള്ളമറവുമടവാരിലൊരുത്തരോടും
പിട്ടല്ലനല്ലൊരുമയുള്ളൊരുതോഴിതന്റെ
മട്ടുണ്ടുവേണ്ടതവരോടലമ്പവയ്ക്കേ!

91. ഏറക്കയെത്തുപതിവുള്ളൊരുതെറ്റുവിട്ടു
മാറിക്കരിങ്കുഴലിനീതരവുമ്പോഴുംതാൻ
ചിറിക്കറെച്ചമഴലക്കണ്ണെവന്നുതട്ടാം
മാറോക്കുന്നിയ്ക്കുചെവതെന്നൊഴിചെയ്യുടല്ലേ.

92. വേണ്ടുന്നനാനമുതൽമെയ്ക്കുഴകന്നിതെല്ലാ
മുണ്ടെന്നുകണ്ടുനിലവിട്ടുതുള്ളിണ്ണിടല്ലേ
ഉണ്ടിന്നുവേണ്ടമുതലിങ്ങൊരുവന്നുപിച്ച
തെണ്ടുന്നുനാളെയവനിങ്ങിനെകാണമതില്ലേ.

93. നന്നായകായനിറയുന്നമരങ്ങളുംനീർ
ചേർന്നോരുകാർമുകിലുമെങ്ങിനെതാന്നിടുന്നു
ഇന്നക്കണെക്കുമുതലെത്രവളർന്നിതെന്നാൽ
താന്നീടുമത്രതെളിവാർന്നറിവേറിടുന്നോൻ.

94. കാറോടിടുംകുഴലിനീകണവൻറവേല
ക്കാരോടിടഞ്ഞിടയിടസ്സുകലമ്പിടല്ലേ
ക്രൂരോട്ടുകാക്കുകവരെക്കനിവാണനല്ല
താരോട്ടുമെന്നതകതാരിലറിഞ്ഞിടേണം.

95. പാരായിടുന്നൊരുപകിട്ടിതിനൊക്കനെല്ല
വേരായിടുന്നവിതതെറിയ്തന്നുതാൻതാൻ
നേരായതെന്നുമറയോതുമരചാസ്സുകൊണ്ടു
നേരായനല്ലവഴിനോക്കിനടക്കേണമീ.

96. ഏതെങ്കിലുംവലിയൊരല്ലലിയന്നകത്താർ
വെന്തെങ്കിലന്നിവനെയോക്കുകനിയുമെന്നാൽ
വെന്തിങ്കൾചൂടുമവനാണഴലാറ്റുവൻതാൻ
ചന്തമലർന്നടവാർമുടിചേർന്നമുത്തേ.

108. വല്ലത്തപ്പന്റെവെണ്ണീർവിരവിനൊടുകല
ക്കിക്കുടിപ്പിച്ചപാമ്പു
മ്മേക്കാട്ടില്ലത്തുനമ്പൂതിരിമുതൽവളരെ
പ്പേരെയുംകാട്ടിദ്ദനാക്കി
ഒക്കില്ലാപാമ്പുവല്ലാത്തതിതിതിന്നുമരു
ന്നില്ലെന്നാക്കേണ്ടതാമെ
നമ്മകൈക്കൊള്ളുംമാലൊടെല്ലാവരുമപ്പൊഴുതിൽ
പശ്ചാത്താപമുള്ളാഴിച്ചു

109. പട്ടടക്കൂട്ടിച്ചുടുവാൻ
പെട്ടിട്ടുമഴപോട്ടുവെച്ചിട്ടുടലൊന്ന്
കേട്ടുടനേകയിൽമൊഴിയാൾ
കാട്ടിട്ടുമഴലിന്റമട്ടുപറയാമോ

110. തേങ്ങിത്തേങ്ങിക്കരഞ്ഞും തെളിവകതളിരിൽ
തെല്ലുമില്ലാതൊഴിഞ്ഞും
തിങ്ങീടുംമാലെരിഞ്ഞും തെരുതെരെയളവി-
ല്ലാതെകണ്ണീർചൊരിഞ്ഞും
വീങ്ങിക്കണ്ണൂട്ടങ്ങളും ചോടിയിണനെടുവീ-
ർപ്പാലെവാടിക്കരിഞ്ഞും
പൊങ്ങീടുംമാൽപൊറാഞ്ഞപ്പൊടിയിലവളുരു
ണ്ടിട്ടുചാവാൻതുനിഞ്ഞാൾ

111. മാലേറിമാറിടമടിച്ചുപൊളിച്ചുകള്ളി
രംലേകളിച്ചുമുറയിട്ടിടുമയ്യവാൾക്ക്-
പാലേകിയന്നുകനിവാലൊന്നുപാകനാരു
ചാലേപറഞ്ഞമൊഴിയൊക്കെയുമോർമ്മവന്നു

112. ആരേവമല്ലലിലുമാറവമിന്നിണ്ണുപാക
നാരേകനിഞ്ഞിവളൊടഞ്ചുപറഞ്ഞതെല്ലാം

ചെന്നൊരാക്കോമക്കപ്പിറന്നു പിതക്കൊട്ടവളരും
　　മാലാതിതല്ലാതൊഴിഞ്ഞു
കണ്ണാൽക്കണ്ടാറ്റംതെളിഞ്ഞു കണവന്റെ മെയ്യാംതൻ
　　നാമനാനായറിഞ്ഞു

123. നല്ലമലയാളിതിലെ-
നല്ലറിവോലും പരത്തിയതിനാലേ
ചൊല്ലറിപ്പറയരണി
കല്ലാരയാരുപാക്കനാർനാടകളെട്ടു.

124. കാക്കഴലിക്കൈകൊത്താരാന്ത്ര-
കല്ലേലകനിതെന്നെന്നയുരകത്തേക്ക
കല്ലുംകനിവോടുപാരിതു
കാമമാന്ത്രക്കൺക്കടല്ലലാകരള്ളു.

സമാപ്തം.

കണ്ടൂർ നാരായണമേനോൻ, ബി. എ.

---

# പച്ചമലയാളം

കേരളത്തിലെ പുരാതന ഭാഷാഗാനങ്ങളിൽ സംസ്കൃതശബ്ദങ്ങളുടെ പ്രയോഗം അധികം ഉണ്ടായിരുന്നില്ല. തമിഴ്, തെലുങ്ക് മുതലായ ഇതരദ്രാവിഡഭാഷകളിലെ പ്രാചീനസാഹിത്യത്തിനും സംസ്കൃതത്തോടുള്ള സംബന്ധം ഏറ്റവും കുറവാകുന്നു. മണിപ്രവാളകവിതയുടെ ആവിർഭാവത്തോടുകൂടി പണ്ഡിതന്മാർക്കു ഗീർവാണഭാഷാപദങ്ങളിൽ അഭിരുചി അധികമാവുകയും, ക്രമേണ അതിനുമുമ്പു ഭാഷാകൃതികളിൽ ഉപയോഗിക്കപ്പെടാതെയിരുന്ന അനേകം സംസ്കൃതവാക്കുകൾ ആദ്യം തത്ഭവങ്ങളായും പിന്നീടു തത്സമങ്ങളായും, സ്വീകരിക്കപ്പെടുകയും ചെയ്തു. പുനത്തിൽ നമ്പൂരിയുടേയും കണ്ണശ്ശപ്പണിക്കരുടേയും കവിതകളിൽ സംസ്കൃതപദങ്ങൾ കുറവാണെന്നു പറഞ്ഞുകൂടാ. കേരളീയ കഥാ

പടാവൃതകടിതടശോഭിതനായ വാമാംഗേശ്വ് എന്ന് ആരണ്യകാണ്ഡത്തിൽ പണിക്കർ ഹനൂമാനെ വർണ്ണിക്കുന്ന ഭാഗവും മററും സംസ്കൃതപദങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു. പക്ഷെ ഈ കവികൾ പല സംസ്കൃതപദങ്ങളേയും തത്ഭവരൂപത്തിൽ മാത്രം സ്വീകരിക്കയും, ഭാഷാപദങ്ങളെ നിസ്സാരങ്ങളെന്നു വിചാരിക്കാതെ അവയ്ക്കും ഒരു മാന്യസ്ഥാനം തങ്ങളുടെ കൃതികളിൽ കൊടുക്കുകയും ചെയ്തിട്ടുണ്ട്. എഴുത്തച്ഛന്റെ കാലമായപ്പോഴേയ്ക്കു ഈ പദങ്ങളിൽ പലതും നഷ്ടപ്രായങ്ങളായിത്തീർന്നു. എന്നാൽ സംസ്കൃതഭാഷയോട് ആ മഹാകവിയ്ക്ക് എത്ര തന്നെ പ്രതിപത്തിയുണ്ടായിരുന്നുവെങ്കിലും അതിലുള്ള അപ്രസിദ്ധപദങ്ങളെ മലയാളത്തിലേക്കു കടത്തി വിടേണമെന്നോ സംസ്കൃതപ്രത്യയങ്ങളെ നിരങ്കുശമായി ഭാഷയിൽ പ്രയോഗിക്കണമെന്നോ അദ്ദേഹം ആലോചിച്ചില്ല. ഭാരതം സംഭവപർവ്വത്തിലേയും ഭാഗവതം ദശമസ്കന്ധത്തിലേയും മണിപ്രവാളത്തിൽ അച്യുതമേനോൻ അവർകൾക്കു കൂടിയും കുററം കണ്ടുപിടിക്കുന്നതിനു പ്രയാസമായി തന്നെയിരിക്കും.

എന്നാൽ ദ്രാവിഡരീതിയിൽ നിർമ്മിതങ്ങളായ ഭാഷാഗാനങ്ങളിൽ സംസ്കൃതത്തിന്റെ പ്രവേശത്തിന് അതിരിട്ട കവികൾ തന്നെ സംസ്കൃതരീതിക്കുള്ള പദ്യകൃതികളിൽ അങ്ങിനെ ഒരു സീമ അനാവശ്യമെന്നു വിചാരിച്ചുവന്നു. ഭാഷാനൈഷധചമ്പു, ചന്ദ്രോത്സവം, ഉത്തരരാമായണചമ്പു, മുതലായ ഗ്രന്ഥങ്ങളിൽ സംസ്കൃതപദങ്ങൾക്കുള്ള പ്രാധാന്യം സുപ്രസിദ്ധമാണല്ലോ.

'കോശാവദാതചമരവ്യജനാവധൂത
കേശാഞ്ചലാംകമനി! കാണപാംഗമെന്നും
ആശീവിഷോപമഭുജാപരിഘോമഹാത്മാ
കംശീശനോഷകമലായുധമുല്യധർമ്മാ' എന്നും
'ഉത്ഥാനത്ത്യന്നിയോഗാത്തദനുഗുണവതാ
മഗ്രഗണ്യം കുമാരം
മുഗ്ധാധർമ്മാവോപ്തജഗതിവിതതെയശം
ന്ത്രുശ്രേണിർമ്മകമേലാന്ധം

സ്പൃഷ്ട്വാശീലമപിഗാന്ധാരിയുമഥശതകം
പുത്രകാണാംപ്രപേദേ
ഭദ്ര്യാവാർയാഗ്രഹേന്ദ്രാപിയദ്ദത്തനായാ
പിന്നാലേർഭകന്മാരെ."

എന്നും മറവുമുള്ള ശ്ലോകങ്ങളെ ഭാഷാ ശ്ലോകങ്ങളെന്നു പറയുന്നതു ഒന്നു ആലോചിച്ചിട്ടു വേണ്ടതാണ്. അന്യസംസ്കൃതഗ്രന്ഥങ്ങളിൽനിന്നും സ്വച്ഛമായും അനേകം ശ്ലോകങ്ങൾ ഭാഷാസമ്പർക്കം അശേഷം കൂടാതെ ഇവയിൽ എടുത്തു എഴുതി ചേർക്കപ്പെട്ടുകാണുന്നുണ്ട്. ഇതരകൃതികൾ തമിഴിൽ ഒരിക്കലും ഉണ്ടായിട്ടില്ല.

ആട്ടക്കഥകളിൽ ശ്ലോകങ്ങൾ ഭാഷാസംബന്ധം കൂടാതെ നിർമ്മിക്കപ്പെട്ടില്ലെങ്കിൽ അതു കവിയുടെ പാണ്ഡിത്യത്തിനും നമ്മുടെ ഗൌരവത്തിനും പോരെന്നുള്ള ഒരു വിചാരം ഏകദേശം ഇക്കാലത്തിൽതന്നെ ആരംഭിച്ചു. വീരരസം ശരിയാകണമെങ്കിൽ ഭാഷാശ്ലോകംകൊണ്ടു മതിയാവുകയില്ലെന്നു ചിലർപ്പറ്റം പറയാമെങ്കിലും അന്യരസങ്ങളെ സംബന്ധിച്ചേടത്തോളം സംസ്കൃതപദ്യങ്ങളെക്കൊണ്ടു ഭാഷാകൃതികളിൽ എന്തുപയോഗമാണെന്നുള്ളതു മനസ്സിലാകുന്നില്ല. നമ്മുടെ പ്രസിദ്ധന്മാരായ ഭാഷാനാട്യപ്രബന്ധകർത്താക്കന്മാർ—അതായത്, കോട്ടയത്തു രാജാവ്, അശ്വതിതിരുനാൾ മഹാരാജാവ്, ഇരയിമ്മൻതമ്പി—ഇവർ മൂന്നുപേരും അവരുടെ ശബ്ദാർത്ഥവൈചിത്ര്യങ്ങളെ മിക്കവാറും സംസ്കൃതശ്ലോകങ്ങളിലാണ വരുത്തിട്ടുള്ളതെന്നു നമുക്കറിയാമല്ലൊ. ഉണ്ണായിവാരിയരുടെ മട്ടും ഒരറിയലിന്റേതാണ്. അവിടെ എല്ലാർക്കും ചേരും, 'അവനൊ ചൊന്നായൊ ബന്ധുമവനൊ ചൊന്നായൊ ഹീത!' എന്നു കാണേണ്ടതുകൂടിയും, 'ദമനശമനവനമെന്നു' എന്നു കാരണം കൂടാതെയും, സംസ്കൃതമലയാളപദങ്ങളേയും, പ്രസിദ്ധാപൂർവ്വപദങ്ങളേയും, തേനും നെയ്യുംപോലെ, ചേർത്ത് ഒരു വിശേഷമണിപ്രവാളരീതി ഗാനയോഗത്തിൽ കൂടിയും വരുത്തുവാൻ ഈ ഒരു കവിക്കേ സാധിച്ചിട്ടുള്ളു.

ഈ രീതിക്കു വിരോധമായി കവികുലസാർവ്വഭൗമനായ കുഞ്ചൻനമ്പ്യാർ ഒരാൾക്കു മാത്രമേ ഗ്രന്ഥനിർമ്മാണം ചെയ്യുന്നതി

ന്നു താല്പൎയ്യം തോന്നിയുള്ളു. അദ്ദേഹം ഭാഷാഗാനങ്ങളാണ് പ്രധാനമായെഴുതിട്ടുള്ളത്. അവയിൽ സംസ്കൃതപദപ്രയോഗം കുറെക്കാവുന്നതാണെന്നു ചമ്പുകൎത്താക്കന്മാർ കൂടി സമ്മതിച്ചിരുന്നതിനാൽ ജനസാമാന്യത്തിന്റെ അഭിരുചിക്ക് [illegible] അനുകൂലങ്ങളായിത്തന്നെ ഇരിക്കുന്നു. 'കനലിൽ ചുട്ടെടുത്തൊരു കനകച്ചങ്ങല പോലെ' എന്നു തുടങ്ങിയുള്ള കൃഷ്ണലീലയിലെ രാത്രി വൎണ്ണനയിലും 'വെയിലുതട്ടിപ്പൊരിഞ്ഞിടും കോലരക്കുപോലെ മെലിഞ്ഞുള്ളൊരു തോലു ചുക്കിച്ചുളിഞ്ഞിട്ടും ഭാവമേതും പകൎന്നില്ല' എന്നും മററുമുള്ള ത്രിപുരദഹനത്തിലെ തപോവൎണ്ണനത്തിലും നമ്പ്യാർ എത്ര സംസ്കൃത വാക്കുകൾ ഉപയോഗിച്ചിരിക്കുന്നു? അവയുടെ കുറവുകൊണ്ട് ഗ്രന്ഥങ്ങൾക്കു വല്ല ന്യൂനതയുമുണ്ടോ? ശിവ! ശിവ! കുഞ്ചൻ നമ്പ്യാരെപ്പോലെ, അത്ര രസങ്ങളേയും, ഭാവങ്ങളേയും വൎണ്ണിച്ചു ഫലിപ്പിച്ചിട്ടുള്ള കവികൾ ദക്ഷിണഇന്ത്യയിൽ പത്തു പേർ തികച്ചില്ലാ എന്നുള്ളതു സുപ്രസിദ്ധമാണല്ലോ. ഇതൊക്കെയും അദ്ദേഹം ഏകദേശം പച്ചമലയാളമെന്നു തന്നെ പറയാവുന്ന ഒരു വക മണിപ്രവാളരീതികൊണ്ടല്ലയോ കഴിച്ചിട്ടുള്ളത്? "കവിയിലാണ് ശക്തി, കരുവിലല്ല" എന്ന് ആംഗലഗദ്യകൎത്താക്കന്മാരിൽ അഗ്രഗണ്യനായ കാർലൈൽ പറയുന്നത് എത്ര വാസ്തവമായിരിക്കുന്നു.

കാൎയ്യം ഇങ്ങിനെയെല്ലാമാണെങ്കിലും കുഞ്ചൻനമ്പ്യാരെ അനുകരിക്കുന്നതിന് അദ്ദേഹത്തിന്റെ അനന്തരകാലത്തിൽ വളരെ പേർ ഉണ്ടായില്ല. കഥകളിപ്പാട്ടുകൾ എഴുതുവാനുള്ള ഭ്രമംകൊണ്ടു പണ്ഡിതന്മാർ മറെറാന്നിലും മനസ്സു തന്നെ വെച്ചില്ല. എന്നാൽ ഇവകൾ എഴുതിയാൽ അതു നമ്പ്യാരുടെ ഭാഷയിൽ തന്നെ വേണ്ടതാണെന്നു കേരളീയ കവികൾ ധരിച്ചിട്ടുണ്ടായിരുന്നുവെന്നു കിളിമാനൂർ വിദ്വാൻ കോയിത്തമ്പുരാന്റെ സന്താനഗോപാലത്തിൽനിന്നു നമുക്ക് അനുമാനിക്കാവുന്നതാണ്.

"കരടകളാഗരുശ്യാമളബഹളതമഃ
കാളകൂടംകരാളൈഗ്രഃ

യാം. അച്ഛൻനമ്പൂരിപ്പാട്ടിലേയും മകൻ നമ്പൂരിപ്പാട്ടിലേയും ഒററശ്ലോകങ്ങളും കവിതകളുംകൂടി ഈ രീതിയെ സ്വീകരിച്ചു. 'നവീനസമ്പ്രദായം' എന്നുവച്ചാൽ എന്താണെന്നു സകലകവികളും ഇപ്പോഠം അറിഞ്ഞിട്ടുണ്ട്. ആംഗലേയഭാഷാപ്രചാരവും, അതിൽനിന്നു ജനങ്ങഠംക്കു സിദ്ധിക്കുന്ന അറിവും അധികമാകുന്നതോടുകൂടി ഈ രീതിയുടെ രസികത്വം മുമ്പത്തേക്കാഠം അധികം അവൎക്കു ബോധപ്പെടുന്നുമുണ്ട്.

എന്നാൽ പച്ചമലയാളത്തിൽ, അതായത് സംസ്കൃതപദങ്ങളുടെ സംബന്ധം അശേഷം കൂടാതെ, ഒരു കാവ്യം ഭാഷയിൽ എഴുതുവാൻ ആദ്യമായി ആലോചിച്ചതു കുഞ്ഞിക്കുട്ടൻ തമ്പുരാൻ അവർകളാകുന്നു. അവിടുന്നു മുമ്പു 'വിദ്യാവിനോദിനി' പത്രാധിപരായിരുന്ന സഹൃദയാഗ്രേസരനായ അച്യുതമേനോൻ അവർകളുടെ അപേക്ഷപ്രകാരം 'നല്ലഭാഷ' എന്നൊരുഗ്രന്ഥം എഴുതുകയുണ്ടായിട്ടുണ്ട്. അത് ആ മാസിക പുസ്തകത്തിൽ തന്നെ പ്രസിദ്ധം ചെയ്തിട്ടുമുണ്ട്. അതിനു മുമ്പു പൂന്തോട്ടത്തു നമ്പൂരി, പെരുനെല്ലി കൃഷ്ണൻ വൈദ്യൻ, മുതലായ ചിലരുടെ ഒററ ശ്ലോകങ്ങഠം മാത്രമെ പച്ചഭാഷയിൽ ഉണ്ടായിരുന്നുള്ളു. തമ്പുരാൻ അവർകളുടെ കാവ്യം സാമാന്യംപോലെ നന്നായിട്ടുണ്ടെങ്കിലും അവിടുന്നു കുറെക്കൂടി മനസ്സിരുത്തിയാൽ അത് അതിലധികം നന്നാകുമായിരുന്നു എന്നാണ് ഞങ്ങൾ പലരും വിചാരിച്ചത്. വെണ്മണി മഹൻ നമ്പൂരിപ്പാട്ടിലെ ചില പച്ചമലയാള ശ്ലോകങ്ങഠം ടി. കെ. കൃഷ്ണമേനോനവർകഠം, അദ്ദേഹത്തിൻെറ കൃതികളുടെ മൂന്നാംഭാഗത്തിൽ എടുത്തു ചേൎത്തിട്ടുണ്ട്. അവയും വളരെ നന്നായിട്ടുണ്ട് എന്നു പറവാൻ പാടില്ല. ഉദയനാട്ട് നാരായണൻ നമ്പ്യാർ അവർകഠം ഉദയാലങ്കാരത്തിൽ പച്ചഭാഷയ്ക്കു ഉദാഹരണശ്ലോകങ്ങഠം എഴുതിട്ടുള്ളതു നന്നായിട്ടുണ്ട്. പക്ഷെ 'മനസ്സ്', 'സമ്മതം' എന്നീ വാക്കുകഠം ഉപയോഗിച്ചിട്ടുണ്ട്. അതുകൂടാതെ കഴിക്കേണ്ടതായിരുന്നു. ആകപ്പാടെ നോക്കിയാൽ കണ്ടൂർ നാരായണമേനോൻ, ബി. എ. അവർകഠം 'കുമരപ്പൻ' എന്ന മലയാളകാവ്യം

മഹാക്ഷേത്രം പ്രതിഷ്ഠാപ്യ കൃതകൃത്യ ഇവ സ്വയം
ചതുഷ്ഷഷ്ടിതമാൻ ഗ്രാമാൻ ദ്വിജാനാമത്ര ഭാർഗ്ഗവഃ (56)
സാക്ഷാച്ഛിവപുരക്ഷേത്രം ശ്രീമൂലസ്ഥാനമാഗതഃ
തത്ര സർവ്വസ്സമാസീന ഇത്യുവാച സഭാസദഃ (57)

പരശുരാമൻ മേല്പറഞ്ഞതുപോലെ കേരളത്തെ സാദ്ഗുണ്യമാക്കിച്ചെയ്തിട്ട് വളരെക്കാലം അവിടത്തന്നെ ഇരുന്നതിന്റെശേഷം മലയാളികളുടെ യോഗക്ഷേമത്തിങ്കൽ അത്യാസക്തിയോടുകൂടിയവനായിട്ട് കേരളാചാരത്തെ ദ്വേഷിക്കുന്നവരായ പരദേശികൾ അവിടെനിന്നും മലയാളത്തിലേക്കു കടന്നുവരിപ്പാനും, മലയാളത്തിൽ താൻ പുതുതായി കല്പിച്ചിട്ടുള്ള ആചാരങ്ങളെ അനുഷ്ഠിക്കുന്നതിൽ ബ്രാഹ്മണർക്കുണ്ടായിട്ടുള്ള ബ്രഹ്മതേജസ്സിനെ എന്നേക്കും നിലനിർത്തുന്നതിനും, വേണ്ടി മഹാവിഷ്ണുവിനെ പ്രസാദിപ്പിച്ച് അദ്ദേഹത്തിന്റെ അവതാരഭൂതനായും ശ്രൗതസ്മാർത്തകർമ്മങ്ങളുടെ സാക്ഷിഭൂതനായും യജ്ഞസ്വരൂപിയായും ഇരിക്കുന്ന വരാഹമൂർത്തിയെക്കൊണ്ടു വന്നു കേരളത്തിൽ പന്നിയൂർ ഗ്രാമത്തിങ്കൽ *മഹത്തായ ക്ഷേത്രം നിർമ്മിച്ച് അവിടെ പ്രതിഷ്ഠിപ്പിച്ചിട്ട്, താൻ കൃതാർത്ഥൻ എന്ന നിലയിൽ അറുപത്തിനാലു ഗ്രാമവാസികളായ എല്ലാബ്രാഹ്മണരോടും കൂടി സാക്ഷാൽ തൃശ്ശിവപേരൂർ ക്ഷേത്രത്തിങ്കൽ ശ്രീമൂലസ്ഥാനത്തെ പ്രാപിച്ചിട്ട്, അവിടെ എല്ലാവരും ഒരുമിച്ച് ഇരുന്ന്, ആ സഭയിൽവെച്ച് അദ്ദേഹം സഭാവാസികളോട് ഇപ്രകാരം പറഞ്ഞു.

തപഃസാരം ഗമിഷ്യാമി സാദ്ഗുണ്യേത്ര കേരളേ
മത്പ്രതിഷ്ഠിതധർമ്മാചാരാദീനാമവിരോധിഭിഃ (58)
മന്വാദിപ്രോക്തൈശ്ച സേതിഹാസപുരാണകൈഃ
അംഗൈരുപാംഗൈരന്യൈശ്ച മീമാംസാദിഭിശ്ച ഭൂസുരാഃ (59)
വേദാന്തമഖിലം ജ്ഞാത്വാ നിഷ്കാമത്യാഗപൂർവ്വകം
നിത്യനൈമിത്തികപ്രായശ്ചിത്തോപാസനകർമ്മണാം (60)

---

* പന്നിയൂർഗ്രാമവും വരാഹമൂർത്തിക്ഷേത്രവും ബ്രിട്ടീഷ്മലബാർ പൊന്നാനി താലൂക്കിൽ കുറ്റിപ്പുറത്ത് റെയിൽവെസ്റ്റേഷന്റെ തെക്കുകിഴക്കു ഭാഗമായി ഉദ്ദേശം നാലു മൈൽ ദൂരത്തായി കാണപ്പെടുന്നതാകുന്നു.

ശ്രൌതസ്മാൎത്തമതസ്ഥാനാ മന്യേഷാമപി കൎമ്മണാം
ഫലാദി സന്ധിരഹിതൈരീശാൎപ്പണഭാവിതൈഃ (61)
അനുഷ്ഠാനൈസ്സമുദ്ദിഷ്ട സമ്പന്നാ നിൎമ്മലാശയാഃ
ദീൎഘായുഷോ നിരാബാധാഃ പുത്രപൌത്രാദി ബന്ധുഭിഃ (62)
അകുതോഭയമാതൃപ്തേൎഭുഞ്ജാനാ ഭോഗമുത്തമം
ഗുരുഗൃഹേ ബ്രഹ്മചാരീ കൃതവേദാദി പാഠതഃ (63)
ഗൃഹേ ഗൃഹസ്ഥാചരിതഗൃഹവൈതാനികാദിഭിഃ
ക്ഷേത്രേഷു സ്നാതകാരണ്യേ തപഃ കൃച്ഛ്രാദി കൎമ്മഭിഃ (64)
മഠേ പരമഹംസാരണ്യാന്ത്യാശ്രമ വിധാനകൈഃ
സൎവ്വത്ര ശൂദ്രാ ചരിത ബാഹ്യശുശ്രൂഷണൈരപി (65)
സുപ്രസന്നേശ്വര പ്രോദ്യൽ സ്വധൎമ്മഫലസമ്പദഃ
ഭവന്തോത്രൈവ വസതാമാകല്പാന്തം യഥാ സുഖം (66)
അഹന്തപാപതപസ്യസ്ഥാലിസ്സംസ്ഥിതസ്സൽക്ഷണാൽ സ്വയം
ആഗത്യാപദമുന്മൂല്യ സ്ഥാപയിഷ്യാമി പൂൎവ്വവൽ (67)

അല്ലയോ ബ്രാഹ്മണന്മാരെ! ഇനി ഞാൻ തപസ്സിനായിക്കൊണ്ടു പോകുന്നു. നിങ്ങൾ സ്വൎഗ്ഗതുല്യമായിരിക്കുന്ന ഈ കേരളത്തിങ്കൽ എന്നാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ധൎമ്മാചാരങ്ങൾക്കു വിപരീതങ്ങളല്ലാത്ത മന്വാദിസ്മൃതികളും, വേദാംഗങ്ങളും, ഉപാംഗങ്ങളും, മററു മീമാംസാമുതലായവകളും ഇപ്രകാരമുള്ള പ്രമാണങ്ങളെയെല്ലാം വഴിപോലെ ഗ്രഹിച്ചു വേദാൎത്ഥം മുഴുവനും അറിഞ്ഞ് നിഷിദ്ധകൎമ്മങ്ങളെ ത്യജിച്ചുംകൊണ്ടു പരിപാപമയോടുകൂടാതെയും, എല്ലാം ഈശ്വരാൎപ്പണമായി സങ്കല്പിച്ചും, നിത്യം നൈമിത്തികം, പ്രായശ്ചിത്തം, ഉപാസനാ ഇങ്ങിനെ നാലുവിധമായ കൎമ്മങ്ങളുടേയും ശ്രൌതസ്മാൎത്തമതാനുസാരേണ ഉള്ള അന്യകൎമ്മങ്ങളുടേയും അനുഷ്ഠാനങ്ങളെക്കൊണ്ടു സൎവ്വസമ്പൽസമൃദ്ധിയോടുകൂടിയവരായും, യാതൊരു ബാധയും കൂടാതെയും, പുത്രപൌത്രാദിബന്ധുക്കളോടുകൂടിയവരായും, ആരിൽനിന്നും ഭയപ്പെടാതെ തൃപ്തിവരുന്നതുവരെ ഉത്തമസുഖങ്ങളെ അനുഭവിച്ചും, ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്യാസി ഇങ്ങിനെ നാലു് ആശ്രമികളുള്ളതിൽ ബ്രഹ്മചാരി ഗുരുവിന്റെ സ

ന്നിധിയിൽ ഇരുന്നു വേദപാഠംചെയ്തും, ഗൃഹസ്ഥൻ ഗൃഹത്തിങ്കൽ ഇരുന്ന് തദാശ്രമാധീനങ്ങളായ അഗ്നിഹോത്രം, ഔപാസനം, പഞ്ചയജ്ഞം മുതലായവകളെച്ചെയ്തും, വിവാഹംകൂടാതെയുള്ള വാനപ്രസ്ഥൻ സ്വാധീനത്തുള്ള ഇടങ്ങളിലോ പുണ്യകാനനങ്ങളിലോ ക്ഷേത്രങ്ങളിലോ ഇരുന്നു തപസ്സ്, ചാന്ദ്രായണം, കൃച്ഛ്രം മുതലായവകളെ അനുഷ്ഠിച്ചും, ബഹൂദകൻ, കുടീചകൻ, ഹംസൻ, പരമഹംസൻ ഇങ്ങിനെയുള്ള സന്യാസിമാർ മഠങ്ങളിൽ ഇരുന്നു കൊണ്ട് അന്ത്യാശ്രമകർമ്മങ്ങളെ വഴിപോലെ നടത്തിയും, മേൽപറഞ്ഞ നാലു ആശ്രമികളും പുറമുള്ള ശൂദ്രർ ചെയ്യുന്ന ശുശ്രൂഷകളെ വേണ്ടുംവണ്ണം സ്വീകരിച്ചും, ഈശ്വരനെ വഴിപോലെ പ്രസാദിപ്പിച്ച് ആ പ്രസാദത്തിങ്കൽനിന്നുണ്ടാകുന്ന ധർമ്മഫലസമ്പത്തുകളോടുകൂടിയവരായിട്ട് പരമസുഖത്തോടുകൂടി പ്രളയകാലംവരെ ഇവിടത്തന്നെ വസിച്ചാലും. നിങ്ങൾക്കു വല്ല ആപത്തും വരുമ്പോൾ എന്നെ സ്മരിച്ചാൽ തൽക്ഷണത്തിൽ ഞാൻ വന്നു ആപത്തുകളെ പരിഹരിച്ചു പൂർവ്വസ്ഥിതിയിൽ തന്നെ സ്ഥാപിച്ചുകൊള്ളാം.

പാഴൂര് വടക്കില്ലത്ത് ജാതവേദൻ നമ്പൂരിപ്പാട്.

---

ഒപ്പുണ്ണി

# മൂപ്പിൽനായര.

---

ഇനി കല്ലൂക്കാട്ടുകാരുടെ സ്ഥിതി എന്താണെന്നന്വേഷിക്കുക. രണ്ടു ബ്രഹ്മാസ്ത്രങ്ങൾ കൂടി ചേർന്നാൽ ലോകം നശിക്കും എന്നാണല്ലോ നമ്മുടെ പുരാണകർത്താക്കന്മാർ ഉൽഘോഷിക്കുന്നത്. ദാരിദ്ര്യവും മഹാവ്യാധിയും ബ്രഹ്മാസ്ത്രത്തെപ്പോലെ ശക്തിയുള്ള രണ്ടവസ്ഥകളാണെന്നതിലേയ്ക്കാക്ഷേപമുണ്ടോ. ഇതു രണ്ടും കൂടി ഒരു തറവാട്ടിൽ തന്നെ വന്നുചേർന്നാൽ ആ തറവാട്ടിൻ്റെ സ്ഥിതി പിന്നെ എന്തായിരിക്കും എന്ന് ഇനി പറയേണ്ടാവശ്യമില്ലല്ലോ. എന്നാൽ കല്ലൂക്കാട്ടു തറവാട്ടിൽ ഇപ്പോൾ അപ്രകാരം ശക്തിയുള്ള ദാരി

ഹിന്ദുക്കളെപ്പറ്റി പല നായാട്ടുകാരും ശബ്ദംകൊണ്ടു പ്രയോജനമുണ്ടാവാതെ ഗാനത്തിന്റെ മിടുക്കുകൊണ്ടു രക്ഷപ്പെട്ടിട്ടുണ്ട്. മരുഭൂമികളിൽ കൂടി യാത്രചെയ്യുമ്പോൾ വഴിനടന്നു ക്ഷീണിച്ച ഒട്ടകങ്ങൾക്കു കൂടി പുറത്തിരിക്കുന്നവന്റെ പാട്ടുകൊണ്ട് ആശ്വാസവും ഉത്സാഹവും ജനിക്കുന്നുണ്ടത്രെ.

പക്ഷികളുടെ ശ്രവണേന്ദ്രിയം വളരെ സൂക്ഷ്മതയുള്ളതാകുന്നു. പക്ഷികൾക്കു പരസ്പരം സംഭാഷണം ചെയ്വാൻ മാത്രമല്ല, അന്യജീവികളുടെ ശബ്ദംപോലെ [illegible] ...ാധിക്കുന്നതാണ്. ...ിന്നു പ്രസിദ്ധിയുള്ള [illegible] രാജ്യത്ത് അധികമിള്ള അങ്ങിനെപ്പക്ഷികളെ പുറമെ ഇരുത്തി പാട്ടു ചൊല്ലിക്കൊടുക്കുന്നതും ആ ചെറിയ പക്ഷികൾ കുറച്ചു കുറച്ചായി പാഠം പഠിക്കുന്നതും, ആവർത്തിച്ചു് അഭ്യസിക്കുന്നതും ഓർമ്മവെക്കുന്നതും സാധാരണയാണത്രെ. തത്തകൾ പലരുടെയും സംസാരം കേട്ടു പഠിച്ചു സംസാരിക്കുന്നത് നമ്മുടെ നിത്യപരിചയങ്ങളിലൊന്നാണല്ലോ. ഹിന്തുസ്ഥാനിയിലുള്ള ചെറിയ പാട്ടുകൾ അതിവിശേഷമായി പറയുന്ന തത്തകൾ വടക്കെ ഇന്ത്യയിൽ പലേടങ്ങളിലുമുണ്ട്.

സാധാരണയായി സ്ത്രീകൾക്കു പുരുഷന്മാരെക്കാൾ ശ്രവണശക്തി കൂടിയിരിക്കും. മനുഷ്യരെക്കാൾ ചെവിക്കു സൂക്ഷ്മതയുള്ള അനവധി ജന്തുക്കളുണ്ട്. പൂച്ചകൾ തമ്മിൽ കളിക്കുമ്പോൾ സന്തോഷംകൊണ്ട് ഉച്ചരിക്കുന്ന ചില ശബ്ദങ്ങൾ യന്ത്രസഹായത്താലല്ലാതെ നമുക്കു കേൾപ്പാൻ സാധിക്കുന്നതല്ല. ഇതിന്റെ കാരണം ശബ്ദത്തിനു കാരണങ്ങളായിട്ടുള്ള അണുക്കളുടെ ഇളക്കം നമ്മുടെ ചെവികൾക്ക് ഗ്രഹിപ്പാൻ പാടില്ലാത്തവിധം അതിസാവധാനത്തിലോ അതിവേഗത്തിലോ ഉണ്ടാവുന്നതുകൊണ്ടാണ്. ബഹുജനങ്ങൾ കൂടിനില്ക്കുന്ന ഒരു സ്ഥലത്തുവെച്ച് അത്യുച്ചത്തിൽ ശബ്ദം പൊങ്ങുന്നതായ ഒരു കാഹളം വിളിച്ചാൽ ശബ്ദം അധികമധികം ഉച്ചത്തിലാവുന്തോറും അതു കേൾക്കാവുന്നവരുടെ സംഖ്യ കുറഞ്ഞു കുറഞ്ഞു വരും. അത്യുച്ചത്തിൽ ഊതിയാൽ ആ കൂട്ടത്തിൽ ആർക്കുംതന്നെ അതിന്റെ ശബ്ദം കേൾപ്പാൻ സാധിക്കാതെയും

വരും. നമുക്കു് അനുഭവിപ്പാൻ നിവൃത്തിയില്ലാത്ത മനോഹരഗാനംകൊണ്ടു ഭൂമി മുഴുവനും മുഴങ്ങുന്നുണ്ടായിരിക്കാം. അതൊന്നും നമുടെ വെറും ചെവികൾകൊണ്ടു് ഇപ്പോൾ കേൾപ്പാൻ സാധിക്കുന്നില്ലെങ്കിലും കാലക്രമംകൊണ്ടു യന്ത്രസഹായത്താലൊ മററൊ ശ്രവിപ്പാൻ സാധിച്ചേക്കാം. ശാസ്ത്രീയമായ അറിവു വദ്ധിക്കുന്തോറും സൃഷ്ടിയിലുള്ള രഹസ്യങ്ങൾ ഓരോന്നായി നമുക്കു മനസ്സിലാവുന്നതോടുകൂടി സൃഷ്ടിയുടെ യോഗ്യതയെപ്പററി നമുക്കുള്ള വിസ്മയവും ഉപര്യുപരി വദ്ധിച്ചു വരുന്നതാകുന്നു.

എ. ശങ്കരപ്പുതുവാൾ, ബി. എ., ബി. എൽ.

---

# സാരോപദേശദശകം

1. പക്ഷീച്ചു, പൂച്ച, പുലി, വണ്ടെലി, ഞണ്ടു, പച്ച-
   പ്പുല്ലുമതൊട്ടു, പലമാതിരിയായ ജന്മം
   പലതുകഴിഞ്ഞു പുനരിപ്പുരുഷാകൃതിയാം
   കല്ലിൽ കിടച്ചവർ കളഞ്ഞു കളിച്ചിടൊല്ലേ.

2. ഇന്നുണ്ടു ജോലി, ഭഗവൽസ്തുതി, നാളെയാവാ-
   മെന്നോർത്തു പോകരുതു മനുഷ്യനായ്പിറന്നാൽ
   എന്നോ നമുക്കു മരണം, മൃതിപെട്ടുപോയാൽ
   പ്പിന്നെപ്പിറക്കുവതുമെന്തൊരു ജന്തുവായി?

3. മോഹാംഗനാദി വിഷയാംബുധിയിൽ പതിച്ചു
   കാമാദി വൈരിവശരായുഴലിച്ചിടാതെ
   നാമീ പ്രപഞ്ചപരമാർത്ഥമറിഞ്ഞു ചുമ്മാ-
   നാമം ജപിച്ചിലിനിമേൽ ജനിയാതിരിക്കാം.

4. ലോകങ്ങളുള്ള കർമ്മചയനാഥാവഴി, ചിത്രഗുപ്തൻ
പേർക്കുന്ന ബുക്കിലൊരു നാമപദം പതിഞ്ഞാൽ
പാരായി നമ്മുടെ പുനരപ്പുരുഷന്റെ നേരെ
നോക്കുന്നതിനു യമനില്ലവകാശലേശം.

5. കാലാരിതൻ കഥ മറന്നു കളത്രപുത്ര-
ജാലം, പുലർത്തുവതിനായ്പ്പണി ചെയ്തിരുന്നാൽ
കാലൻ കയർത്തു കയറിട്ടു വലിച്ചിഴച്ചും
ാ കടന്നു തടവാനൊരു ബന്ധുവാരോ?

6. ദായാദിപുത്രഗുരുഭൃത്യധനാഭിമാന-
ജായാദിയിൽ കൊതിവളർക്കുമൊരീ പ്രപഞ്ചം
മായാവിലാസമയമെന്നു മനസ്സിനായി-
ട്ടോപ്പായതൽക്കഴിഞ്ഞു പുനരായവ പുല്ലുപോലാം.

7. തീയ്യാളിടുന്നതു തനിക്കൊരു തീററയെന്നോർ-
ത്തിയ്യാന്നതിൽ ശലഭം പതിച്ചു പെടുന്നപോലെ
ഇങ്ങുള്ള നാം വിഷയമാംകടലിൽ പതിച്ചി-
ട്ടേറ്റം കിടന്നു കഷ്ടണിച്ചു നശിച്ചിടുന്നു.

8. സ്വാരം തിരക്കുകിലൊരോ ബാഹ്യ ഉച്ചൂതിസ്സ്വം-
സ്വരം, സ്വതന്ത്രമൊരു ശുദ്ധബോധതരംഗമല്ലോ
ചാരേ ധരിച്ചു തിരുമേനിയിൽ നാം മനസ്സു-
ഞ്ചാരം ഇടങ്ങിലതു പെട്ടുപോയിതു കാണാം.

9. മുട്ടാതെകണ്ടു ശിവപാദസ്മരണം, മനസ്സു-
മുട്ടാതെകണ്ടു കഴിയുന്നൊരു മർത്ത്യജന്മം
പൊട്ടിച്ചിടാതെയുമൊരു തേങ്ങ, കരിംകുരങ്ങിൻ-
കുട്ടിക്കു കിട്ടിയതുപോലെ കഴിഞ്ഞിടുന്നു.

10. സൂരിവൃന്ദത്തോടിടപെട്ടിതരാന്തബോധം
ദ്ദോഷകളഞ്ഞു, ദുരഹംകൃതിയുള്ളതെല്ലാം
തീരെത്ത്യജിച്ചു, തിരുനാമപദം ജപിച്ചാൽ
തീരും നമുക്കു ജനനീജഠരപ്രവേശം

എസ്സ്. നാരായണൻ നമ്പൂരി.

# ലാറിപ്പോട്ട്

പരശുരാമന്റെ കൂടെ വന്നവരാണല്ലോ, നമ്മുടെ കാരണവന്മാർ. അവരിൽ വെച്ചു കാരണവരായിരുന്നു മലനാട്ട് കാരണവര്. ഇദ്ദേഹത്തിന്റെ തറവാട്ടിൽ പരമ്പരയായി പച്ചമലയാളാചാരങ്ങളെയാണ് അനുഷ്ഠിച്ചു പോന്നിട്ടുള്ളത്. പാശ്ചാത്യപരിഷ്കാരങ്ങളോ, പരദേശാചാരങ്ങളോ ഈ തറവാട്ടിന്റെ പടിക്കൽ വരെയെങ്കിലും വന്നിട്ടില്ല. ഈ തറവാട്ടിൽ ജനിച്ചു വളൎന്ന കാ ളാണ് നമ്മുടെ ജഡ്ജി. ഇദ്ദേഹത്തിന്റെ പേര് 'ശ്രീഗോപാലകൃഷ്ണനാരായണരാമശങ്കരൻ' എന്നാണ്. ഇദ്ദേഹം ചിട്ട് നടപ്പിനെ വിട്ട് ചെറുപ്പത്തിൽതന്നെ തിരുവനന്തപുരം കോളജിൽ ചേൎന്ന്, ബി. എ. പരീക്ഷയിൽ വളരെ ഉന്നതസ്ഥാനത്തെ കൈക്കൊണ്ടു ജയിച്ചു. അതിൽപിന്നെ, യൂറോപ്പ്, അമേരിക്ക, ജാപ്പാൻ മുതലായ ദിക്കുകളിൽ അഞ്ചാറു കൊല്ലത്തോളം സഞ്ചരിക്കുകയും അവിടങ്ങളിൽ ഉള്ള വിവിധജനസമുദായങ്ങളെയും അവയുടെ മതങ്ങളെയും ആചാരങ്ങളെയും നല്ലവണ്ണം പഠിക്കുകയും അവയുടെ ഗുണദോഷങ്ങളെപ്പററി സഗൌരവമായി ആലോചിക്കുകയും അവയെപ്പററി തന്റെ സ്വന്തമായ ചില അഭിപ്രായങ്ങളെ വൎത്തമാനക്കടലാസ്സുകളിൽ അടിച്ചുവിടുകയും ചെയ്തു. ഒടുവിൽ മലയാളാചാരസംബന്ധമായ കാൎയ്യങ്ങൾ തീൎച്ചപ്പെടുത്താൻവേണ്ടി കൊച്ചി, തിരുവിതാംകൂർ, ബ്രിട്ടീഷ് ഈ മൂന്നു ഗവൎമ്മെണ്ടുകളുംകൂടി ഇദ്ദേഹത്തെ ഒരു കമ്മീഷണർ ആയി നിയമിക്കുകയും ഇദ്ദേഹത്തിന്റെ

അധികാരങ്ങൾക്ക് ഗോകർണ്ണംമുതൽ കന്യാകുമാരിവരെ വിസ്താരം കൊടുക്കുകയും ചെയ്യും. കോടതി തിരുനാവായിൽ ആണ് സ്ഥാപിച്ചിട്ടുള്ളത്. വിധികൾ മുതലായതു നടത്തുന്നത് അതാതു ജില്ലയിലെ ഡിസ്ട്രിക്ട് മജിസ്ട്രേട്ടാണ്. വിധി കഴിഞ്ഞാൽ ജഡ്ജിമെണ്ടു ഡിസ്ട്രിക്ട് മജിസ്ട്രേട്ടുകോടതിക്കയച്ചു കൊടുക്കും. ഇതാണ് നിയമം.

### കേസ്സ്. ൧.

ഹാജർ.

മ. രാ. രാ. ശ്രീ ഗോപാലകൃഷ്ണനാരായണൻ ശങ്കരശങ്കരൻ അവർകൾ എം. എ. (കൽക്കത്ത), എൽ. എൽ. ഡി. (ലണ്ടൻ), പി.എച്ച്.ഡി. (ഫിലഡെൽഫിയ) മുതലായ ലിപിമാലകളെല്ലാം,

മലനാട്ടു കാരണവപ്പാട്.

അംശൽ പാറവ്— പുളിഞ്ചോട്ടിൽ കേളുനായര്. അന്യായം.

വക്കീൽ— പോങ്ങുമ്മേനോൻ. (ഫ. വെ. ഭ. ഞ. ത. ഠ.)

ശേഖരമേനോൻ.......................................... പ്രതി.

വക്കീൽ— ശളുവളയ്യൻ. (ക. പ. ട. ത. പ.)

പ്രതി നായരല്ലെന്നും പേര് മാററി പറഞ്ഞിട്ടുള്ളതാണെന്നും കന്ന നാട്ടുക്രിസ്ത്യാനിയാണെന്നതിനെന്നുവെന്നും തലമുട്ടയടിച്ചു, കാതു കുത്താതെയും, മുഖക്ഷൗരം ചെയ്യിച്ചും, കൈമുറിക്കുപ്പായം ഇട്ടും, അമ്പലത്തിൽ കേറിയിരിക്കുന്നുവെന്നും ആകുന്നു ഈ കേസ്സ്.

താൻ നായരാണെന്നും, പേര് മാററി പറഞ്ഞിട്ടില്ലെന്നും നാട്ടുക്രിസ്ത്യാനിയല്ലെന്നും, തല മുട്ടയടിച്ചിട്ടുള്ളത് ഇപ്പോഴത്തെ ഫാഷൻ അനുസരിച്ചാണെന്നും, കാതു ചെറുപ്പത്തിൽ കുത്തിട്ടുണ്ടെന്നും, പിന്നെ അടഞ്ഞതാണെന്നും, മുഖക്ഷൗരം ചെയ്യിച്ചതു മീശയുടെ ഉപദ്രവംകൊണ്ടാണെന്നും, ബനിയൻ പരിഷ്കാരത്തെ അനുസരിച്ചിട്ടാണെന്നും ആണ് പ്രതിയുടെ വാദം.

പ്രതിയോടു ചില പ്രധാന ചോദ്യങ്ങൾ കോടതിതന്നെ ചോദിച്ചതിൽനിന്നു അയാളുടെ യഥാർത്ഥസ്ഥിതികൾ വെളിപ്പെട്ടു. ചെറുപ്പ

ത്തിൽ ഒരു ഇംഗ്ലീഷ് സ്കൂളിന്റെ പടിക്കൽകൂടി കടന്നു പോയിട്ടു ണ്ടെന്നല്ലാതെ ആംഗ്ലേയഭാഷ പഠിക്കുകയോ ഉയർന്നതരം പരീക്ഷകൾ ജയിക്കുകയോ നമ്മുടെ പ്രതി ഉണ്ടായിട്ടില്ല. കുറെക്കാലം ഒരു വക്കീൽ ഗുമസ്ഥനായി കോഴിക്കോട്ട് താമസിച്ച കാലത്താണ് കുടുമ മുറിച്ചത് എന്നും, മുഖക്ഷൌരം മീശമുളക്കുന്നതിനു മുമ്പുതന്നെ തുടങ്ങീട്ടുണ്ടെന്നും മററും വിസ്താരത്താൽ വിശദപ്പെട്ടു. പ്രതി പറഞ്ഞതെല്ലാം വാസ്തവമാണെന്നു തെളികയും വക്കീലന്മാർ രണ്ടു പേരും വളരെ കണ്ഠക്ഷോഭം ചെയ്കയും ചെയ്തുവെങ്കിലും പ്രതി തീരുമാനം നിർദ്ദോഷിയല്ല എന്നാണ് കോടതി തീർച്ചപ്പെടുത്തിയത്. എന്നുതന്നെയല്ല ജഡ്ജിമെണ്ടിൽ കുടുമമുറിക്കൽ മുഖക്ഷൌരംചെയ്യിക്കൽ ഇത്യാദി നമ്മുടെ യുവാക്കളിൽ കണ്ടുവരുന്ന വ്യാപാരങ്ങളെപ്പററി കുറെച്ചൊന്നു വിസ്തരിച്ചിട്ടും ഉണ്ടായിരുന്നു.

'ഈ വക പ്രവൃത്തികൾ നമ്മുടെ ചില ആധുനിക ബി. എ. ക്കാരിലും വിദ്യാർത്ഥികളിലും നാം പ്രായേണ കണ്ടുവരുന്നുണ്ട്. സൂക്ഷ്മത്തോളം വിചാരിക്കുന്നതായാൽ ശിഖാച്ഛേദമോ മുഖമുണ്ഡനമോ ഒരു കുററമെന്നു വിചാരിച്ചുകൂട. പക്ഷെ, കാലദേശാവസ്ഥകളെ അനുവർത്തിക്കണമെന്നുള്ള ശാസ്ത്രവിധിയെ എല്ലാവരും സമ്മതിച്ചിട്ടുള്ളതുകൊണ്ടും, സ്വകീയമായ ജാതിധർമ്മത്തെയും ജാത്യാചാരങ്ങളെയും അനുഷ്ഠിക്കുന്നത് ശ്ലാഘനീയമാണെന്നുള്ള ഒരു ബോധ്യം [illegible] പ്രബലമായി കണ്ടുവരുന്നതുകൊണ്ടും, ആ ബോധ്യപ്രകാരം നടക്കാൻ അവർ സദാ ജാഗരൂകന്മാരായിരിക്കുന്നതുകൊണ്ടും, ജാത്യാചാരങ്ങൾ കേവലം നിരർത്ഥങ്ങൾ എന്നു വിചാരിച്ചുകൂട. മലയാളികളുടെ പൂർവ്വശിഖ കണ്ടു ഭ്രമിച്ച് മുൻകുടുമവെച്ച് ഒരു യൂറോപ്യൻ നടന്നാൽ അയാൾ യൂറോപ്യന്മാരുടെയും മലയാളികളുടെയും ഉപഹാസത്തിന് ഏകവേദിയായി ഭവിക്കുമെന്നുള്ളത് ദൃഢമാണല്ലോ. ഇപ്രകാരംതന്നെയാണ് യൂറോപ്യരീതികളെ ആശ്രയിക്കുന്ന നമ്മുടെയും സ്ഥിതി. ഹിന്ദുക്കൾ ഹൈന്ദവാചാരങ്ങളെ വിട്ട് യൂറോപ്യസമ്പ്രദായങ്ങളെ അവലംബിക്കുന്നത് കേവലം ഗോഷ്ഠിയാണെന്നു പല മാന്യന്മാരുടെ

യൂറോപ്യന്മാരും ഈ കോടതിമുമ്പാകെ മൊഴികൊടുത്തിട്ടുണ്ട്. ഈ വക കാരണങ്ങളാൽ ഈ കേസ്സിന്നു വിഷയീഭവിച്ചിട്ടുള്ള പ്രവൃത്തികൾ ഹിന്ദുക്കൾ ചെയ്യുന്നതു വിഹിതമല്ല. ആയതുകൊണ്ട് തക്കതായ കാരണംകൂടാതെ കുടുമമുറിച്ചുകളകയും മററും ചെയ്യുന്നത് സാമുദായികനിയമപ്രകാരം ദോഷസമ്പാദമായ ഒരുതരം കുററം എന്നാണ് കാണുന്നത്. എന്നാൽ പണ്ഡിതന്മാരിലും മഹത്തുക്കളിലും ചിലർ ഈ കുററം ചെയ്യുന്നതു മിക്കവാറും തക്ക കാരണത്താലാണെന്നു കാണുന്നതുകൊണ്ട് ആയവർ ശിക്ഷാർഹന്മാരാണെന്നു വിചാരിക്കാവുന്നതല്ല. പ്രസ്തുത കേസ്സിലെ പ്ര[illegible] പണ്ഡിതനാണെന്നോ മഹാനാണെന്നോ തെളിഞ്ഞിട്ടില്ലാത്തതുകൊണ്ടു കീഴ്ക്കോടതി ഇവനേയും ഇവന്റെ തരത്തിൽ ഇവനെപ്പോലെ വേഷംകെട്ടി നടക്കുന്നവരേയും ചില വിദ്യാർത്ഥികളേയും ക്രമപ്രകാരം ശിക്ഷിക്കേണ്ടതാണ്. എന്നാൽ ഈവകക്കാർ സാധാരണയായി ചെറുപ്പക്കാരാണെന്നറിയുന്നതുകൊണ്ട് ഇവരെ കഠിനമായി ശിക്ഷിക്കുന്നതും വിഹിതമല്ല. ആദ്യം ഒരു താക്കീതുചെയ്തു വിടുന്നതാണ് ഉത്തമപക്ഷം എങ്കിലും ശിഖാശുശ്രൂഷകൾ ഉണ്ടായി ഇവർ പൂർവസ്ഥിതിപ്പോലെയാവേണ്ടത് അത്യാവശ്യമായതുകൊണ്ട്, ഇവരെയെല്ലാവരേയും വാറണ്ടയച്ചുവരുത്തി കോർട്ടുചിലവിന്മേൽ ക്ഷൌരം ചെയ്യിക്കുകയും, കുടുമവെയ്പിക്കുകയും, കുടുക്കനിടീക്കയും, മററും ചെയ്തതും മേലിൽ ഈവക യാതൊരാചാരങ്ങളും ഇടങ്ങുകയില്ലെന്ന് ഇവരെക്കൊണ്ടു സത്യംചെയ്യിക്കേണ്ടതും വഴിപ്പെടാത്തവരുടെ തലയിലും മുഖത്തിലും പുരികത്തിന്മേലും രോമസംഹാരിത്തൈലം തേപ്പിച്ച് രോമനാശംവരുത്തി വിട്ടയക്കേണ്ടതും ആകുന്നു.

എന്ന ശ്രീഗോപാലകൃഷ്ണനാരായണശങ്കരശങ്കരൻ. (ഒപ്പു)

പി. ജി., ബി. എ.

---

# പൂവഴക്ക

(നക്ഷത്രമാല)

---

താമരയും പനിനീർപ്പൂവും തമ്മിലൈശ്വര്യാർത്ഥകമാ
യുണ്ടായുള്ളൊരു സംവാദമൊരമൊന്നുരച്ചീടാം.

ശ്രീ വിളങ്ങിടുന്നൊരഴകെത്രയുമമലൈശ്വര്യ-
മീ വൻഗുണങ്ങളാം വിലസുന്നതു കൊണ്ടു നിത്യം
പൂവിന്റെ വംശമതിലധിരാജനായ്
മേവുന്നു, ഞാനതിനു സംശയമില്ല തെല്ലും. 1

എന്നോടു തുല്യമഴകില്ല സഖേ! നിനക്കി-
ങ്ങെന്നല്ല, പാരിൽ നറുജാതിവലിപ്പവും തേ;
ചിന്തുന്ന ഗർവമൊടിവണ്ണമഹോ! തെളിഞ്ഞാൽ
മന്നിലുള്ള ജനമൊക്കെ ഹസിക്കുമല്ലോ. 2

ശ്രീകാളിദാസമുഖരാം കവികൾക്കു പണ്ടേ-
യേകാന്തവത്സലത കലർന്നു വസിക്കുമീ ഞാൻ
മഴ്കാതെയിക്കുസുമരാജ്യമതിന്റെ നല്ലൊ-
രേകാധിപത്യമൊടു വാഴ്‌വതു യുക്തമല്ലോ. 3

ഷേക്സ്പീയരാദികവിമൗലികൾ പണ്ടുപാരം
വാഴ്ത്തുന്നൊരെന്നുടയ വൻഗുണമെത്രയത്രേ
നീക്കം വെടിഞ്ഞധികമായ് സ്തുതിചെയ്തതൊന്നു
കേൾക്കുന്നതിന്നിഹ നിനക്കിടയായതില്ലേ? 4

ഇക്കണ്ട ലോകമഖിലം ബത! സൃഷ്ടിചെയ്തു
ചൊൽക്കൊണ്ടിടുന്ന വിധിയെന്നുടെ പുത്രനല്ലോ;
ഇക്കാര്യമൊന്നു നിരൂപിക്കുകിലെൻമഹത്വ-
മെക്കാലവും കുറയുകില്ലതിനില്ല വാദം. 5.

സൃഷ്ടിപ്പതിന്നു വിധിതന്നെ, രജോഗുണത്താൽ
സൃഷ്ടിച്ചു വിഷ്ണുവിതിലെന്തു ഭവാനു ബന്ധം?
പാടവമെന്തിനിതല്ലന്നു? നിനക്കു രാജ്യം
കിട്ടേണ്ടതിന്നു വഴിയില്ല വിവാദമില്ല. 6

കഷ്ടം ഭവാന്റെ മൊഴി, യെങ്കിലുമൊന്നു ചൊല്ലാം
പുഷ്പപ്രഭാവമെഴുമെന്നുടെ കാന്തി കണ്ടാൽ
ശിഷ്ടൎക്കു നല്ല ബഹുമാനവുമുള്ളിലേറും
തുഷ്ടിപ്രസാദവുമുദാരമുദിക്കുമല്ലൊ. 7

പൂവിന്നു വേണ്ട ഗുണമത്ര മനോഹരത്വം
തവ്വുന്ന നല്ലമണമെന്നതു സിദ്ധമത്രെ
ആ വൻഗുണം കരുതിടുമ്പൊഴുതെന്നൊടൊപ്പ-
മവ്വുന്നതെങ്ങനെ ഭവാനയി സാധുബുദ്ധേ! 8

കൊള്ളാമെടോ തവ മണം തവ പാൎപ്പിടത്തി-
ന്നുള്ളിൽ കടന്നിടണമെങ്കിലഹോ ജനങ്ങൾ
മുള്ളേറ്റു കൊള്ളണമതോൎക്കുകിൽ വേണ്ടയെന്നു
തള്ളിടുമാരുമയി തേ മണമൊക്കെ നൂനം. 9

വെള്ളത്തിനുള്ളിൽ വളരുന്നതിനാൽ നിനക്കു
മുള്ളുള്ള വാൎത്തയറിയുന്നവരില്ലയെന്നോ?
മുള്ളുള്ള നിന്നരികിലെത്തിടുവാൻ തുനിഞ്ഞാൽ
വെള്ളത്തിൽ വീണു മൃതിയും നിയതം ഭവിക്കും. 10

ധാരാളമുള്ള മമ ശുദ്ധി നിനച്ചു ഭക്ത-
ന്മാരായിടുന്ന ജനമന്വഹമത്ര മോദാൽ
പേരാൎന്നൊരെന്നെ നലമേറിന മാലയാക്കി-
പ്പാരാളുമീശചരണം ചാൎത്തിവരുന്നതില്ലേ? 11

തള്ളിച്ചയുള്ളവരെയാശു വരിഞ്ഞു കെട്ടി-
ക്കൊള്ളിച്ചിടുന്നൊരു ചിത്രം, വലിയോൎക്കു മുൻപിൽ
ഉള്ളതിലോൎക്കുക മഹാജനമെന്ന മൌലി-
കളളിൽ തരത്തിലണിയുന്നിതമന്ദമോദം. 12

വണ്ടാറണികുഴലിമാരുടെ ചാരുനേത്രം
കൊണ്ടാടിടേണ്ട വദനം, പദമെന്നിവണ്ടാ
കണ്ടാൽ മനോഹരതരം കരമെന്നിവറ്റു-
ക്കുണ്ടൊരിനാണു സദൃശത്വമതോൎമ്മയില്ലേ? 13

(തുടരും)

കെ. സി. കേശവപിള്ള

# ഭക്തിയോഗം

ഒരു തൎജ്ജമയുടെ ഗുണദോഷങ്ങളെക്കുറിച്ചു പൎയ്യാലോചിക്കു മ്പോഴും മൂലഗ്രന്ഥവിഷയത്തെപ്പറ്റി വിചാരിക്കേണ്ട ആവശ്യ മില്ലെന്നു ചിലരുടെ വാദമുണ്ട്. മൂലത്തിൽ എന്തുതന്നെ പറ ഞ്ഞിരുന്നാലും, അതു ഭാഷാന്തരപ്പെടുത്തുമ്പോഴും ആ ഭാഷക്കുള്ള വേഷപ്പകൎച്ചയോടുകൂടി മൂലത്തിലുള്ളതെല്ലാം തൎജ്ജമയിൽ വരുത്തീട്ടു ണ്ടോ എന്നു പരിശോധിക്കേണ്ട ഭാരം മാത്രമേ പരിശോധകന്നു ള്ളുവെന്നാണ് ഇവരുടെ സിദ്ധാന്തം. ഇതു ഞങ്ങളുടെ ശരിവെക്കു ന്നില്ല. ശൃംഗാരമഞ്ജരി അമ്മായിശ്ലോകമായിട്ടു വേഷംമാറുകയോ, ലണ്ടൻ രാജധാനിയിലെ രഹസ്യങ്ങളും' എന്ന ഇംഗ്ലീഷ് നോ വൽ പിറന്നപടി മലയാളത്തിൽ ചാടിവീഴുകയോ ചെയ്യുമ്പോൾ, അ ത്, കണ്ടുകൊണ്ടിരുന്നവൻ പരിഭാഷകന്മാരെപ്പോലെ വിഷയസക്തന്മാ രും, ഇതുപോലെ വൈരാഗ്യമനോഭാവികളായവരും അല്ലാതെ, മ റ്റാരെങ്കിലുമുണ്ടാകുമെന്നു ഞങ്ങളും വിശ്വസിക്കുന്നില്ല. കുമാരിമാ

ന്നാൽ കൊള്ളാമെന്നു പ്രാൎത്ഥനായുമുണ്ട്. ഇനി ഗ്രന്ഥകാരന്റെ ഗുണങ്ങൾ ഒരിക്കലും ഗ്രന്ഥത്തിൽ പ്രതിബിംബിക്കാതിരിക്കയില്ല എന്നൊരു പക്ഷമാണുള്ളത്. അതിലും അധികം സത്യാംശങ്ങളുണ്ടെന്നാണ് ഞങ്ങളുടെ അനുഭവം. എന്നാൽ ദിവ്യപുരുഷനായ വിവേകാനന്ദസ്വാമികളുടെ ഗുണങ്ങൾ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ നിരന്തരമായി പ്രതിഫലിച്ചു പ്രകാശിക്കുന്നുണ്ടെന്നു ലോകപ്രസിദ്ധമാണ്. അതുകൊണ്ടു, സ്വാമികളുടെ ഏതൊരു പുസ്തകവും ഭാഷപ്പെടുത്തുന്നതു ഉപകാരപ്രദമാകാതിരിക്കയില്ല. അതിലും വിശേഷിച്ചു, കെ. എ., എന്ന ഗൂഢനാമധേയനായ പരിഭാഷകൻ ആദ്യം കൈവച്ച കൎമ്മയോഗവും പ്രകൃതമായ ഭക്തിയോഗവും തൎജ്ജമ ചെയ്തു കണ്ടാൽ കൊള്ളാമെന്നു ഞങ്ങൾ ആഗ്രഹിക്കുന്ന രാജയോഗവും സ്വാമികളുടെ അപാരമായ ബുദ്ധി കടഞ്ഞെടുത്തു രത്നങ്ങളെന്നുതന്നെ പറയണം.

തൎജ്ജമയുടെ വിശേഷംകൊണ്ട് ഇംഗ്ലീഷ് ഭാഷാനഭിജ്ഞന്മാരായ കേരളീയൎക്കുകൂടി കൎമ്മയോഗം മുഖേന വിവേകാനന്ദസ്വാമികളിൽ ബഹുമാനം ജനിപ്പിച്ചതിന്റെശേഷം ഭക്തിയോഗംതൎജ്ജമയിൽ അദ്ദേഹത്തിന്റെ വിസ്താരമായ ജീവചരിത്രം പടത്തോടുകൂടി പരിഭാഷകൻ ചേൎത്തിട്ടുള്ളതു വളരെ ഉചിതമായിരിക്കുന്നു. 'മഹാഭക്തനും, ജ്ഞാനിയും, ജീവന്മുക്തനുമായ ശ്രീരാമകൃഷ്ണപരമഹംസൻ നരേന്ദ്രനാഥന് (വിവേകാനന്ദസ്വാമികൾ സന്യസിക്കുന്നതിനു മുമ്പുള്ള പേര്) ആത്മജ്ഞാനത്തെ ഉപദേശിച്ചു. അപ്രകാരം സിദ്ധിച്ചിട്ടുള്ള മഹാശക്തിയാണ് പിന്നീടു ലോകം മുഴുവൻ വ്യാപിക്കയും എല്ലാവരിലും ഔത്സുക്യത്തെ ജനിപ്പിക്കുകയും ചെയ്തത്'' എന്നു ഈ ജീവചരിത്രത്തിൽ കാണുമ്പോൾ ആ മഹാവിശിഷ്ടനായ ഗുരുവിനെക്കുറിച്ചും ചിലതൊക്കെ അറിവാൻ ഞങ്ങൾക്കുണ്ടായപോലെ വായനക്കാൎക്കും മോഹം ജനിച്ചേക്കാം. എന്നാൽ ഭക്തിയോഗപരിശോധനയുടെ ഘട്ടത്തിൽ അദ്ദേഹത്തിനെക്കുറിച്ചു വിസ്തരിക്കുന്നത് അപ്രകൃതവും അന്യപത്രക്കാർ ചിലർ ആയതിനുദ്യമിച്ചിട്ടുള്ളതിനാൽ ഞങ്ങളിനി മേലിൽ അതിനു ശ്രമിക്കുന്നത് അനാവശ്യവും

ആകയാൽ സമാധിയിൽ ഇരിക്കുന്നതായി അദ്ദേഹത്തിന്റെ ഒരു പടംമാത്രം ചേൎത്തു ഞങ്ങൾ തൃപ്തിപ്പെടുന്നു.

കെ. എം. എന്ന മഹാത്മാവിന് തത്വങ്ങളിലുള്ള നൈപുണ്യം കൎമ്മയോഗതത്വംകൊണ്ടുതന്നെ പ്രത്യക്ഷമായിട്ടുണ്ടെങ്കിലും, ഭക്തിയോഗതത്വമിതിനെ ഒന്നുകൂടി ദൃഢീകരിക്കുന്നുണ്ട്. വ്യാസസൂത്രം ശങ്കരാചാൎയ്യഭാഷ്യം മുതലായ അദ്വൈതമതസ്ഥാപകഗ്രന്ഥങ്ങളെയും, മദ്ധ്വാചാൎയ്യഭാഷ്യം, രാമാനുജാചാൎയ്യഭാഷ്യം, മുതലായ ദ്വൈതമതസ്ഥാപകഗ്രന്ഥങ്ങളെയും വഴിപോലെ പഠിച്ച്, കേരളഭാഷാഭിജ്ഞനായ ഒരു മഹാൻ സ്വതന്ത്രമായിട്ടു നിൎമ്മിച്ചതാണോ എന്നു തോന്നത്തക്കവിധത്തിൽ ഈ തത്വങ്ങൾക്ക് തന്മയത്വം വന്നിട്ടുണ്ടെന്നു പറവാൻ ഞങ്ങൾ ഒട്ടും മടിക്കുന്നില്ല.

ഇങ്ങിനെയുള്ള ഗ്രന്ഥനിൎമ്മാണംകൊണ്ടുള്ള പ്രയോജനമെന്തെന്നാൽ പരോപകാരംതന്നെ. വായനക്കാരിൽ ഇതെങ്ങിനെ ഉപകരിക്കുന്നുവെന്നും, എത്രത്തോളം ഉപകരിക്കുമെന്നും, പൎയ്യാലോചിക്കുന്നതായാൽ അതും സ്പഷ്ടമാവുന്നതാണ്. ആദ്യംതന്നെ വേദാന്താൎത്ഥം ഗ്രഹിച്ചിട്ടുള്ളവരെ നോക്കുക. ദേഹാദി സകലപ്രപഞ്ചങ്ങളും നശിച്ചു സച്ചിദാനന്ദബ്രഹ്മരൂപമായി ഇരിക്കുന്ന അവസ്ഥയാകുന്നു വിദേഹമുക്തി. 'നാഭുക്തം ക്ഷീയതേ കൎമ്മ കല്പകോടിശതൈരപി' എന്നുള്ള മഹാത്മാക്കളുടെ വചനസിദ്ധമായ പ്രാരബ്ധകൎമ്മക്ഷയത്തിന്നായി ദേഹാദിപ്രപഞ്ചത്തോടുകൂടിത്തന്നെ ഇരിക്കുന്നുവെങ്കിലും, മിഥ്യാവാസനകൾ നശിക്കയാൽ സൎവ്വജനങ്ങളിലും സമത്വത്തെ പ്രാപിച്ചിരിക്കുന്നൊരവസ്ഥയാകുന്നു ജീവന്മുക്തി. ഇപ്രകാരം സ്വതന്ത്രകാമ്യമായ രണ്ടുതരം മുക്തികൾക്കും അടുത്ത പ്രധാനകാരണങ്ങൾ ശ്രവണം, മനനം, നിദിദ്ധ്യാസനം, സമാധി ഇവകളാകുന്നു. ശാസ്ത്രതാല്പൎയ്യനിശ്ചയസമ്പാദനമാകുന്നു ശ്രവണം. ശാസ്ത്രാൎത്ഥം സത്യമെന്ന നിശ്ചയസമ്പാദനമായ യുക്തിവിചാരമാണ് മനനം. ഇങ്ങിനെയുള്ള ശ്രവണമനനങ്ങളെ പിന്നെയും പിന്നെയും ആവൎത്തിച്ചെങ്കിലേ, താല്പൎയ്യനിശ്ചയമെന്ന ശ്രവണഫലത്തെയും, അസംഭാവനാനിവൃത്തി എന്ന മനനഫലത്തെയും, സമ്പാദി

പ്പാൻ കഴിയുള്ളൂ. ഫലസിദ്ധിപൎയ്യന്തം ശ്രവണാദികളെ ആവൎത്തി
ക്കേണമെന്നു ഭഗവാൻ ശ്രീശങ്കരാചാൎയ്യസ്വാമികൾ 'ആവൃത്തിര
സകൃദുപദേശാൽ' എന്നുള്ള അധികരണത്തിൽ സ്ഥാപിച്ചിരിക്കു
ന്നു. അതുകൊണ്ടു് വേദാന്താൎത്ഥം ഗ്രഹിച്ചവരും ഈ ഗ്രന്ഥത്തെ
ആസ്വദിക്കാതിരിക്കയില്ല. വേദാന്തതത്വം ഗ്രഹിക്കാത്തവരും ജി
ജ്ഞാസുക്കളുമായിട്ടുള്ളവരുടെ കാൎയ്യം പ്രത്യേകിച്ചാലോചിക്കേണ്ടു
ന്നില്ല. ലൌകികഗ്രന്ഥങ്ങളെമാത്രം വായിച്ചിട്ടുള്ളതിനാൽ വേദാന്തതത്വ
ങ്ങൾ അറിവാൻ ആഗ്രഹമില്ലാത്തവൎക്കും ഈ വിശിഷ്ടഗ്രന്ഥങ്ങ
ളെ അറിഞ്ഞിട്ടുള്ളവർ ഘോഷിക്കുന്നതു കേട്ടു് ഏതാണ്ടെങ്കിലും അ
തിൽ പ്രവൃത്തിയുണ്ടായാൽ ഗ്രന്ഥാന്തരാവലോകനംകൊണ്ടു് സമ
ഗ്രഹണശക്തി സമ്പാദിച്ചിട്ടുള്ള ഈ കൂട്ടർ യുക്തിയുക്തവും സരസ
വുമായ ഈ ഗ്രന്ഥത്തെ വായിച്ചു രസിക്കാതിരിക്കയില്ല. അതിദു
ൎഘടങ്ങളായ കഷ്ടാവസ്ഥകളിൽ അകപ്പെട്ടുപോയി സമാധാനത്തിന്നാ
യി വേദാന്തതത്വവിചാരത്തിൽ പ്രവേശിക്കുവാൻ ഉത്സാഹിക്കുന്നതു
ള്ള പതിവാണു്. അവൎക്കും അങ്ങിനെയുള്ള അവസരങ്ങളിൽ ഇ
പ്രകാരമുള്ള ഗ്രന്ഥത്തിന്റെ സഹായംകൊണ്ടു് കാലക്രമേണ സ
ൽഗതി ഉണ്ടായേക്കാം.

അപൂൎവ്വമായ വിഷയത്തെപ്പററി ഒരു പുതിയഗ്രന്ഥം നിൎമ്മി
ച്ചുവെങ്കിൽ അതിന്നു ഉല്പത്തികാലത്തുതന്നെ പൂൎണ്ണപ്രചാരമുണ്ടാ
യില്ലെങ്കിലും, കാലക്രമേണ പ്രചാരം വൎദ്ധിച്ചു ജനങ്ങൾക്കു അറിവി
നെ കൊടുക്കുമെന്നുള്ളതിന്നു നമ്മുടെ പൂൎവ്വാചാൎയ്യന്മാരുടെ പ്രയത്നം
തന്നെ പ്രധാനോദാഹരണമാണല്ലോ. ശ്രൌതമതാചാരത്തിന്നുവേ
ണ്ടി വേദപ്രാമാണ്യവും ആസ്തിക്യവും സാധിച്ച ഉദയനാചാൎയ്യർ ഹ
ൎഷമിശ്രൻ മുതലായവരുടെയും വേദപ്രാമാണ്യത്തെ സാധിച്ചു കൎമ്മാ
നുഷ്ഠാനത്തെ നടപ്പാക്കിയ ഭട്ടപാദാചാൎയ്യൻ, മണ്ഡനമിശ്രൻ
മുതലായവരുടെയും അദ്വൈതമതസ്ഥാപകനായ ആചാൎയ്യസ്വാ
മികളുടെയും മററും മതങ്ങൾക്കു കാലക്രമേണ പ്രചാരം വൎദ്ധിച്ചു
തന്നെയാണല്ലോ കാണുന്നതു്. ഈ സംഗതി നാടകാദിലൌകി
കഗ്രന്ഥങ്ങളുടെ കാൎയ്യത്തിൽ മലയാളികൾക്കു പൊതുവിൽ അനു

ഭാവ്യമാണല്ലോ. ഗ്രന്ഥത്തിനു അസാമാന്യഗുണമുണ്ടെങ്കിൽ തൽക്കാലംതന്നെ പ്രചാരം സിദ്ധിക്കുകയും ചെയ്യും.

ഗ്രന്ഥത്തിൻെറ പ്രയോജനം ഗ്രന്ഥകൎത്താവിൻെറ ഗ്രന്ഥനിൎമ്മാണത്തിങ്കലുള്ള ഉദ്ദേശത്തെയോ, വായനക്കാരുടെ വായിക്കുവാനാരംഭിക്കുമ്പോഴുള്ള ഉദ്ദേശത്തെയോ, ആശ്രയിച്ചല്ല നില്ക്കുന്നത്. മഹാഫലമുള്ളതായ കാൎയ്യത്തിൽ നിസ്സാരഫലത്തെ ഉദ്ദേശിച്ചിട്ടുണെങ്കിലും ആരെങ്കിലും പ്രവൎത്തിച്ചാൽ അവന്നു മഹാഫലമാണ് സിദ്ധിക്കുക എന്നു ശ്രീമൽഭാഷ്യത്തിൽ സമന്വയാദ്ധ്യായത്തിൽ ആചാൎയ്യസ്വാമികൾ ഘോഷിച്ചിട്ടുണ്ട്. മോക്ഷം പരമപുരുഷാൎത്ഥമാകകൊണ്ടും, ഭക്തിയോഗം വഴി മോക്ഷം സുഖസാദ്ധ്യമാകകൊണ്ടും, ഈ ഗ്രന്ഥത്തിൻെറ ഫലം മഹാഫലമാണെന്നു വിശദമാകുന്നു.

ശാസ്ത്രസാങ്കേതികങ്ങളായ മലയാളപദങ്ങൾ ഇല്ലായ്കയാൽ അവിടെ സംസ്കൃതപദപ്രയോഗം ഒരു ദോഷമായിട്ടു വിചാരിച്ചുകൂട. എന്നാൽ കൎത്തൃകൎമ്മക്രിയകളെ തെററായുപയോഗിക്കുകയും വേണ്ടദിക്കിൽ ചിലേടത്ത് ഉപയോഗിക്കാതിരിക്കയും ചെയ്തിട്ടുള്ളതു ന്യൂനതതന്നെ. ഗ്രന്ഥനിൎമ്മാണത്തിങ്കൽ സാമാന്യമായിട്ടു വാക്യദോഷം മുതലായ ദോഷങ്ങൾ വരാതെ സൂക്ഷിക്കേണ്ടതാണ്. വിശേഷിച്ചു വിഷയത്തിന്ന് കാഠിന്യവും കൂടിയുള്ളപ്പോൾ വാക്യശുദ്ധിക്ക് പ്രത്യേകം മനസ്സിരുത്തണം.

അവ്യക്തത, പുനരുക്തം, ക്രമവ്യത്യാസം, ഉപപാദിക്കായ്ക മുതലായി വാക്യദോഷങ്ങൾ പല പ്രകാരത്തിലുമുണ്ട്. പ്രകൃതഗ്രന്ഥത്തിൽ ഇതിൽ ചില ദോഷങ്ങൾ ചിലേടത്ത പററിപ്പോയിട്ടുണ്ട്.

ഗുരുവിൻെറയും ശിഷ്യൻെറയും യോഗ്യതകൾ' എന്ന ലേഖത്തിൽ, ഗുരുവിന്ന് അകല്മഷമെന്ന യോഗ്യത രണ്ടാമത്തെ യോഗ്യതയാണെന്നുപപാദിക്കുന്ന പ്രകരണത്തിൽ മനശ്ശുദ്ധിയില്ലാതെ ഈശ്വരസാക്ഷാൽക്കാരം സാധിക്കയില്ല. ആ സാക്ഷാൽക്കാരമില്ലാത്തവൻ ഉപദേഷ്ടാവായി ഭവിക്കയില്ല. അതുകൊണ്ട് ഗുരുവിനു മനശ്ശുദ്ധി

ണ്ടായിരിക്കണം, എന്നു മാത്രം പറഞ്ഞിട്ടുണ്ട്. എന്നാൽ 'മ
ന്ത്രദൃശി' എന്നുവെച്ചാൽ എന്ത്, ഈശ്വരസാക്ഷാൽകാരമെ
ന്നാൽ എന്ത്, മന്ത്രദൃക്കു ഈശ്വരസാക്ഷാൽകാരത്തെക്കുറിച്ചു
എങ്ങിനെയാണ് ഉപദേശം, സാക്ഷാത്തായിട്ടോ പരമ്പരയായി
ട്ടോ, എന്നുള്ള കഥകളെപ്പററി യാതൊന്നും പറഞ്ഞുകാണുന്നില്ല.
പിന്നെ ശിഷ്യന്നു ഗുരുവിങ്കൽ ഭക്തി, വിശ്വാസം, വണക്കം ഈ
വക ഗുണങ്ങളുണ്ടായിരിക്കേണമെന്നു പറഞ്ഞിട്ട്, അല്ലെങ്കിൽ ആ
ത്മജ്ഞാനമുണ്ടാവില്ല എന്നും പറഞ്ഞിട്ടുണ്ട്. അവിടെയും ആളുക
ളുടെ സ്വഭാവാദികളെപ്പററി ഒന്നും പറഞ്ഞുകാണുന്നില്ല.

'ലൌകികസ്നേഹവിഷയമായ ഉദാഹരണങ്ങളെ' പറയുന്ന
ഘട്ടത്തിൽ 'സഖ്യം' എന്നുള്ള സ്നേഹത്തെ വിവരിച്ച 'ലോകവത്തു
ലീലാകൈവല്യം' എന്നുള്ള അധികരണസിദ്ധാന്തത്തെ വ്യക്തമാ
ക്കിയിരിക്കുന്നു. ആ അധികരണത്തിൽ ജനങ്ങൾ ഓരോ സാധ
നങ്ങളെ ഉണ്ടാക്കുന്നതുപോലെ കേവലം ക്രീഡക്കായി നിത്യതൃപ്ത
നായ ഈശ്വരൻ പ്രപഞ്ചത്തെ സൃഷ്ടിച്ചിരിക്കുന്നുവെന്നാണ് സി
ദ്ധാന്തിച്ചിരിക്കുന്നത്. അവിടെ ചില യുക്തിഭംഗങ്ങൾ തോന്നു
ന്നുണ്ട്. സുന്ദരികളായ സ്ത്രീകൾ മുതലായ വസ്തുക്കളിൽ ആഗ്ര
ഹമുണ്ട്; അനുഭവിച്ചു തൃപ്തിപ്പെട്ടിട്ടുമില്ല; അങ്ങിനെയിരിക്കുമ്പോ
ൾ ആ ഇഷ്ടത്തെ സാധിപ്പാൻ വേണ്ടി ശ്രമിക്കാറുണ്ട്. അതു
പോലെ ഈശ്വരന്നു എന്തെങ്കിലും ആഗ്രഹമുണ്ട്, അതിൽ തൃപ്തി
വന്നിട്ടില്ലതാനും; എന്നു വന്നാൽ അദ്ദേഹം ഇഷ്ടസിദ്ധിക്കായി ശ്ര
മിച്ചുവെന്നുവരാം. ഈശ്വരൻ നിത്യതൃപ്തനാകയാൽ ക്രീഡയി
ലും ആഗ്രഹിക്കുന്നുണ്ടെന്നു പറവാൻ പ്രയാസപ്പെടും. അപ്പോൾ
അതിന്നായി സൃഷ്ടിക്കുന്നുവെന്നതു ശരിയായിത്തോന്നുന്നില്ല. '...ത
ൽഭോഗായേശ്വരാജ്ഞയാ വിയൽപവനതേജോംബുഭുവോ ഭൂതാ
നി ജജ്ഞിരെ' എന്ന പഞ്ചദശിയിൽ പറഞ്ഞപ്രകാരം ജീവന്റെ
പ്രാരബ്ധകർമ്മങ്ങളുടെ ഫലാനുഭവത്തിന്നായി ഈശ്വരൻ പ്രപഞ്ച
ത്തെസൃഷ്ടിക്കുന്നു. സാധനങ്ങളില്ലാഞ്ഞാൽ സുഖദുഃഖാദിരൂപഫ
ലാനുഭവം സിദ്ധിപ്പാൻ ജീവന്നു തരമാവുകയില്ല, എന്ന യുക്തിയും

യുക്തമായിരിക്കുന്നതല്ല. എന്തെന്നാൽ ജീവനെ സൃഷ്ടിച്ചതിന്റെ ശേഷമെ ജീവനു പ്രാരബ്ധകർമ്മങ്ങൾ ഉണ്ടാവാൻ തരമുള്ളു. അതിന്റെ ശേഷമല്ലാതെ കർമ്മാനുഭവത്തിനു പ്രസക്തിയുമില്ല. അങ്ങിനെയിരിക്കുമ്പോൾ ആദ്യസൃഷ്ടിക്കു യാതൊരുദ്ദേശവും പ്രയോജനമുണ്ടാകുവാൻ തരമില്ലല്ലൊ. ശ്രുതിയിൽ പറയപ്പെട്ട ഫലംതന്നെയാണ് ക്രിയമാണം, സുഖദുഃഖാനുഭവരൂപമായ ഭോഗവും എങ്കിലും ഈ യുക്തിഭംഗം ആ ശ്രുതിക്കും ബാധിക്കുന്നതാണ്.

---

# സർവ്വകലാശാലാ

## പ്രമേയങ്ങൾ.

---

ഈ വിഷയപ്രസ്താവം തുടങ്ങുന്നതിനുമുമ്പായി അതിന്നൊരു പൂർവ്വപീഠികയുടെ ആവശ്യം മനസ്സിൽ സ്ഫുരിക്കയാൽ ആയത് ആദ്യം കഴിച്ചശേഷം വിഷയപ്രവേശം ചെയ്യാമെന്നു വിചാരിക്കുന്നു. എന്തെന്നാൽ, ഈ വിഷയത്തിലെ തത്വങ്ങളെ ചൂണ്ടിക്കാണിച്ചു പറയുമ്പോൾ ചില മഹാന്മാർക്കുണ്ടാകുന്ന സന്തോഷം കാലവൈപരീത്യത്താൽ സംശയമായി ഭവിച്ചേക്കുമോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. ആകയാൽ ഈ വിഷയത്തിൽ വല്ലവർക്കും എന്റെ മേലെ വിദ്വേഷം തോന്നിയാലുംകൂടി ഞാൻ ഈവക ചെയ്യുന്നതു ആക്ഷേപണത്തിന്നായിട്ടല്ലാതെ ദോഷാരോപണത്തിന്നായിട്ടല്ലെന്നുള്ള സമാധാനത്തിന്മേൽ ഇതിനെ എന്റെ ഒരു കർമ്മാചാരമായി വിചാരിച്ചു ക്ഷമചെയ്യുന്നതിന്നപേക്ഷിച്ചുകൊള്ളുന്നു. ഞാൻ ചെയ്യുന്നതിനു പ്രതിവിധി ആ മഹാന്മാർക്കു സുകരമായിചെയ്യാമല്ലൊ. എങ്ങിനെയെന്നാൽ—ഞാനും ചില ഉപന്യാസങ്ങളും ഗദ്യപദ്യഗ്രന്ഥങ്ങളും രചിച്ചിട്ടുള്ളതും, അവയിൽ 'പ്രബോധചന്ദ്രോദയം' എന്ന മലയാളനാടകഗ്രന്ഥം 1904-ലെ എം. ഏ. പരീക്ഷാപ്രമേയങ്ങളിൽ ഒന്നായിട്ടുള്ളതുമാകയാൽ ആവകയിലും വല്ലതും തർക്കിപ്പാനുണ്ടെങ്കിൽ ആയതും കഴിച്ചാൽ പിന്നെ ക

ണ്ടുവഴിക്കാരുടെ പ്രവൃത്തിയിൽനിന്നുമുണ്ടാകുന്ന ശരിയായ ഒരു
പ്രതിവിധി മലയാളഭാഷാഭിവൃദ്ധിക്കും വ്യവസ്ഥക്കും ഹേതുവായി
ത്തീരുന്നതാണല്ലോ. എന്നാൽ ഇത്രയും ആക്ഷേപസമാധാന
ങ്ങളോടുകൂടി ഈവക തുടങ്ങുന്നത് എന്തിനെന്നു ചിലർ ചോദി
ക്കുമായിരിക്കാം. ഒരു മഹാപാഠശാലയിലെ പ്രധാനമലയാളപ
ണ്ഡിതരായ ഞാൻ അനുഭവിച്ചുവരുന്ന ചില ബുദ്ധിമുട്ടുകൾക്ക്
ഈവക തത്വപ്രകടനത്താൽ വല്ല നിവൃത്തിയുണ്ടാകുമൊ എ
ന്ന എന്റെ ആശംസയാകുന്നു ഈ വിഷയത്തിൽ എന്നെ പ്രേ
രിപ്പിക്കുന്നത്. കമ്പർ, ഔവ്വയാർ, മുതലായ തമിഴ്കവികളും
മററും വസിച്ചിരുന്ന ഈ തമിഴ്നാട്ടിൽ ചിലർ മലയാളഭാഷയെ
വളരെ പുച്ഛിച്ചുവരുന്നതു സാധാരണയായിരിക്കെ അതിന്നനുരൂപ
മായി ചില മലയാളഗ്രന്ഥങ്ങൾ സർവ്വകലാശാലാപ്രമേയങ്ങളായി
വെച്ചു കാണുന്നതിൽ മലയാളഭാഷക്കു വ്യവസ്ഥയില്ലെന്നു തോന്ന
ത്തക്ക പല അംശങ്ങളും കാണാനുള്ളതു വലിയ മനസ്താപത്തിന്നു
ഹേതുവായി തീരുന്നുവെന്നു പറയേണ്ടതില്ലല്ലൊ. മലയാളഭാഷ എ
ന്നത് പ്രത്യേകം ഒരു ഭാഷയായി എടുപ്പാൻതന്നെ യോഗ്യതയില്ലാ
ത്തതാണെന്നും തമിഴും സംസ്കൃതവും പരിചയമുള്ള ഒരാൾക്കു മ
ലയാള അക്ഷരമാലമാത്രം പഠിച്ചാൽ അതുകൊണ്ട് ഒരു മഹാപാഠ
ശാലയിലെ പ്രധാനമലയാളപണ്ഡിതരായിരിപ്പാൻ കഴിയുന്നതാ
ണെന്നും മററുമാകുന്നു ഈ തമിഴ്നാട്ടിലുള്ള ചിലരുടെ അഭിപ്രായം.
ഇതിനെ അനുസരിച്ച് ഇയ്യിടെ ഉണ്ടായ ഇവിടത്തെ ഒരു തമിഴ്പ്ര
സംഗത്തിൽ ഒരു വിദ്വാൻ മലയാളഭാഷക്കു വ്യവസ്ഥിതമായ വ്യാ
കരണംതന്നെയില്ലെന്നും മററും പ്രസ്താവിച്ചുകേട്ടപ്പോൾ എനിക്കു
ണ്ടായ മനസ്താപം പറയാവുന്നതല്ല. ഇങ്ങിനെ ആക്ഷേപിക്കത്ത
ക്ക സ്ഥിതികൾ മലയാളഭാഷക്ക് ഇല്ലാതായി വരേണമെങ്കിൽ
വളരെ ആളുകൾ [illegible] പഠിപ്പാനിടവരുന്നവയായ
സർവ്വകലാശാലാപ്രമേയഗ്രന്ഥങ്ങൾ എങ്കിലും ഭാഷാവൈശിഷ്ട്യം
കാണിക്കുന്നവയായിരിക്കേണ്ടതു മുഖ്യ ആവശ്യമാകുന്നു. എ
ന്തുകൊണ്ടെന്നാൽ, 'മഹാജനോ യേന ഗതസ്സപന്ഥാഃ' എന്ന

പോലെ ലോകം ഗതാനുഗതികൻ'മാണല്ലൊ. അങ്ങിനെയുള്ള ലോകൎക്കു ഭാഷാമാതൃകങ്ങളായിരിക്കേണ്ടുന്ന പരീക്ഷാപ്രമേയഗ്രന്ഥങ്ങളിൽ ചിലതു ഭാഷാഘാതകങ്ങളായിരുന്നാൽ കഷ്ടമല്ലെ? എന്നുമാത്രമല്ല, ആ വക ഗ്രന്ഥങ്ങൾ ഈ തമിഴ്നാട്ടുകാൎക്കും മററും മലയാളഭാഷക്കു ന്യൂനത കല്പിപ്പാൻ അവകാശവും കൊടുക്കുന്നു. എന്നാൽ ശുദ്ധമലയാളം, തമിഴ്നാട്ടുകാൎക്കു പന്തീരാണ്ടു പഠിച്ചാലും വരുന്നതല്ല. ആ ഭാഷയിലെ ചില പ്രത്യേക അക്ഷരോച്ചാരണങ്ങളും മററുചില വിശേഷരീതികളും ഒരു തമിഴ വിദ്വാന് എത്രകൊല്ലം പഠിച്ചാലും ഒരു കേരളീയവിദ്വാനെപ്പോലെ ഉച്ചരിപ്പാനും മററും ശക്യമാകുന്നതല്ല. ഏതാദൃശിയായ കേരളഭാഷയിൽ ചില അവ്യവസ്ഥിതാംശങ്ങൾ അന്ധപരമ്പരയായി കണ്ടുവരുന്നവയെ മാത്രം വ്യവസ്ഥിതങ്ങളാക്കി പരിഷ്കരിച്ചു കഴിഞ്ഞാൽ മലയാളം അതിരമണീയമായിരിക്കുന്നുള്ളുമാണ്. എന്നാൽ ഈ പരിഷ്കരണം സൎവ്വകലാശാലാഗ്രന്ഥങ്ങൾമൂലം വരുത്താവുന്നതല്ലാതെ വേറെ വഴികളെത്ര സുകരമാകുന്നതല്ല. ആ വിധം ചെയ്വാൻ കുറെക്കാലം മുമ്പെ മലയാളഭാഷയിൽ ഗ്രന്ഥദൌൎല്ലഭ്യം എന്നൊരു വൈഷമ്യമുണ്ടായിരുന്നതും ഇയ്യിടെ നീങ്ങിവരുന്നുണ്ട്. തമിഴ്, സംസ്കൃതം, മുതലായ ചില ഭാഷകളിൽ പണ്ടുണ്ടായിട്ടുള്ള വിശിഷ്ടഗ്രന്ഥങ്ങൾ പോലെയുള്ളവ നിൎമ്മിക്കത്തക്ക മഹാന്മാർ ഈയിടെ ഉണ്ടായിക്കാണാറില്ല. മലയാളത്തിലാകട്ടെ നേരെമറിച്ചും കാണുന്നു. പ്രാചീനഗ്രന്ഥങ്ങളെക്കാൾ അൎവ്വാചീനങ്ങളും, അൎവ്വാചീനങ്ങളെ ഉദ്ദേശിച്ച് നവീനങ്ങളും എത്രയോ വിശിഷ്ടങ്ങളായിരിക്കുന്നു. ആ വിധമിരിക്കെ ചൎവ്വിതചൎവ്വണന്യായമായും മററും ചില പ്രാചീനാൎവ്വാചീനഗ്രന്ഥങ്ങളെ ഇടച്ച്യയായും, നവീനങ്ങളിൽ ഭാഷാഘാതുകങ്ങളായി കാണുന്ന ചിലതിനേയും, പ്രമേയങ്ങളായി വെച്ചു കാണുന്നതിൻെറ കാരണം മനസ്സിലാകുന്നില്ല. മലയാളഭാഷയുടെ ഗ്രഹപ്പിഴതന്നെയെന്നല്ലാതെ പറയാവതെന്ത്? പ്രമേയഗ്രന്ഥങ്ങളിൽ ഭാഷാവൈചിത്ര്യം, വിഷയശ്രൈഷ്ഠ്യം, മുതലായ ഗുണാംശങ്ങൾ മുഖ്യാവശ്യം തന്നെ. അതിൽവെച്ചു വിഷയവിശേഷത്തെ

ക്കാറ് ഭാഷാവിശേഷമത്യാവശ്യമാകുന്നു. എന്നാൽ പ്രമേയങ്ങളും വെച്ചു വരുന്ന രീതിയ്ക്കാണെപ്പോഴും വിഷയം മുഖ്യതരമായി വിചാരിക്കപ്പെടുന്നപ്രകാരം തോന്നുന്നു. എന്തുകൊണ്ടെന്നാൽ ഗ്രന്ഥനാമം വേദാന്തസംബന്ധമായിട്ടുള്ളതിനെ എം. എ. പരീക്ഷയ്ക്കുമാത്രം വെക്കുന്നതല്ലാതെ മറ്റൊന്നിനും വെച്ചു കാണുന്നില്ല. പ്രത്യുത ഇംഗ്ലീഷിൽ ഫിലാസഫി, ബി. എ. പരീക്ഷക്കു ഒരു ഐച്ഛികവിഷയമായിത്തന്നെ എടുത്തിരിക്കുന്നു. എന്നുതന്നെയുമല്ലാ ഈയാണ്ടത്തെ എഫ്. എ. ടെക്സ്റ്റായി വെച്ചിരിക്കുന്ന 'പ്രബന്ധചതുഷ്ടയം' എന്ന ഗ്രന്ഥനാമം വേദാന്തസംബന്ധമായി കാണുന്നില്ലെങ്കിലും ഗ്രന്ഥവിഷയം വേദാന്തകഥതന്നെയായിരിക്കുന്നു. എന്നല്ല ഇതുവരെ സാധാരണ എം. എ. ക്കു വെച്ചിരുന്ന ഭാഗവതം ഇപ്പോളും വേറെ പരീക്ഷക്കും വെച്ചുകാണുന്നുണ്ട്. ഈ ഭേദഗതി ഗുണകരംതന്നെ. ഭാഗവതത്തിൽ വേദാന്തസംബന്ധമായ ചില അംശങ്ങളുണ്ടെങ്കിലും മുഴുവൻ ആ വിധമല്ലല്ലോ. ഇതുപോലെ ചില ഗ്രന്ഥനാമങ്ങളും വേദാന്തസൂചകമായിരുന്നാലും വിഷയം സുഖഗ്രാഹ്യമായിരുന്നാൽ വെക്കുന്നതിനു വിരോധമില്ലല്ലോ. ആകപ്പാടെ പൊതുവിൽ പ്രമേയഗ്രന്ഥവിഷയത്തെപ്പറ്റി ഇത്രയും പ്രസ്താവിച്ചതിൽതന്നെ 'സങ്കല്പത്തിൽ പുണ്യകാലം കഴിക' എന്ന കൂട്ടത്തിലായോ എന്നു ശങ്കിച്ചിവിടെ വിരമിക്കുന്നു. ഇനി കർത്തവ്യകർമ്മങ്ങളെ, അതായത്, ഓരോ ഗ്രന്ഥങ്ങളുടെ ഗുണദോഷങ്ങളെ കുറിച്ചുള്ള പ്രസ്താവം വഴിയെ തുടങ്ങാം.

കവീശ എം. നാണുവയ്യശാസ്ത്രി.

---

# ഭ്രൂവർണ്ണന

(ദേവീസ്തോത്രം)

---

ചൊല്ലേറും നിൻമിഴികളുളക കരുണയാൽ
 തന്നെയാണാക്രമാപം
ത്തില്ലെന്നാൽ പിന്നെയെന്താ കരുണ കലുഷമി-
 ല്ലാത്തതാംപെരുത്തു നാസ്ഥി
എല്ലാമേവം വിചാരിച്ചടിയനിലതിയാ-
 ളുപേ ചൂണ്ടകല്ലോ
മെല്ലെ ത്തുകണ്ണൻപതിച്ചിടുക പരമഴകി-
 ന്നായി നന്നായിദാനീം

തൃക്കണ്ണിൽതിങ്ങിവിങ്ങിട്ടൊഴുകിനകരുണാ-
 സിന്ധു തൻ ബന്ധുഭൂമി
വക്രത്തായുല്ലസിച്ചങ്ങിനെ സുലളിതമാ-
 യിട്ടൂരാടിയാടി
കെതന്മാരൊക്കെ വേണ്ടുന്നൊരു ഫലമഖിലം
 വാരിവർഷിച്ചു ഭാഗ്യം
നിൽക്കും നിൻ ഭ്രൂലതാസേവനമിവൻ രമേ!
 നൽകണം നാളിൽ നാളിൽ

വന്ദ്യശ്രീ ലക്ഷ്മി! ശാൎങ്ഗം വിജയമജഗവം
 ഗാണ്ഡീവം കാളപൃഷ്ഠം
നന്നായ് ചാപങ്ങളേവം ത്രിജഗതി പലതു-
 ണ്ടൊക്കെ നന്നാകിലേറാം
എന്നാലസ്സമ്പത്തു നൽകാനിവകൾ പടകളിൽ
 ക്രൂരകർമ്മങ്ങൾ ചെയ്യും
അസ്സാ സമ്പത്തുനൽകുന്നിതു ദയയൊടുനിൻ
 ചില്ലിവില്ലല്ലയെന്യേ

ചെന്താരിതന്നുടിയോളെ! തവ നയനയുഗം-
ത്തിൽപ്പരം തിങ്ങിവിങ്ങി-
ത്തുന്തംകൂട്ടാതെ വൎദ്ധിച്ചൊരു ഗുരുകരുണാ-
കരരത്നാകരത്തിൽ
ചന്തംചിന്തീടുമാറങ്ങിളകിന തിരയാ-
കുന്ന നിൻ ചില്ലിരണ്ടും
സന്താപം തീൎത്തിടേണം പുനരമരീ-
സത്തമേ! സതതം മേ

സാരം കാണാൻതിട്ടക്കളെല്ലാരു സകലമഹാ-
ലോകർ സേവിക്കുമമ്മേ!
പാരംഭംഗ്യാ വളഞ്ഞങ്ങിനെ വിലസിന നിൻ
ഭ്രൂക്കളെപ്പാൎക്കുമപ്പോൾ
ഘോരാപത്തായമത്തദ്വിപവരനെയൊട്ട
ക്കീടുവാനൎദ്ധചന്ദ്രാ-
കാരത്തിൽ തീൎത്ത നൽത്തോട്ടികളിവയുഗമെ-
ന്നോവനം ദേവി! ഞാനും

അല്ലൽപ്പെട്ടാൎത്തിതേടുന്നിതു സകലജഗ-
ത്തിങ്കലുംസൎവ്വലോകം
വല്ലാത്തേതാനസ്സതിൻകാരണമഹമതു
തിക്കുന്നതുണ്ടെന്നുറച്ച്
നില്ലാതെകണ്ടു പാപങ്ങളുടെ ഗളമറു-
ത്തിട്ടുവാനായിളക്കും
ശല്യംപോലുല്ലസിക്കുന്നിതു തവ കമലേ!
ചൊല്ലേഴും ചില്ലിരണ്ടും

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ.

# ഒരു യോഗവിചാരം

ഒരുവൻ മഹാക്ലേശം ചെയ്തു സമ്പാദിക്കപ്പെട്ട അർത്ഥത്തെ സജ്ജനങ്ങളെ ബഹുമാനപുരസ്സരം കൊണ്ടാടുകയും യഥാവസരം സദുപദേശമായി മററുള്ളവരെ ധരിപ്പിക്കുകയും ചെയ്യുന്നതാണെന്നു ക്ലേശിച്ചവൻ അറിയുമ്പോഴ് ഉണ്ടാകുന്ന ചാരിതാർത്ഥ്യംപോലെ ലോകത്തിൽ മററൊന്നുംതന്നെ ഇല്ല. ഇത് എത്രത്തോളം സാധുവാണെന്ന വഴിയെ അറിയാവുന്നതാണ്. വ്യാപാരികളുടെ ലേലസ്ഥലത്തേയ്ക്ക് ഒരു തുറമുഖത്ത് [illegible]ഭ്രാന്തന്മാരായ അനവധി ചെറുപ്പക്കാർ ആദായവിലയ്ക്കു സാമാനം ലേലംകൊള്ളുവാൻ മോഹിച്ചു വന്നുകൂടിയിരുന്നു. സമയം സമീപിക്കാത്തതുകൊണ്ട് അവർ പലവിഷയങ്ങളെയും പററി തൊട്ടുതൊടാതെയുള്ള ആക്ഷേപങ്ങളും ചെയ്തു കണ്ടെഴുത്തും നികുതിയും എന്ന വിഷയത്തിലെത്തി. രാജാവിന്റെ ഈ പ്രവൃത്തി ആക്ഷേപിക്കത്തക്കതാണെന്നും, ഇതു കാലക്കേടുകൊണ്ടുണ്ടായതാണെന്നും ചിലവു നിക്കിയാൽ ഈ സംഖ്യ കൊടുപ്പാൻ സാധിക്കുകയില്ലെന്നും, സയുക്തികമെന്ന നിലയിൽ പ്രതിപാദിക്കുന്നതിടയ്ക്കു ഒരു വയോധികനായ വഴിപോക്കൻ വരുന്നതു കണ്ടു് അദ്ദേഹത്തിന്റെ അഭിപ്രായം അറിവാനായി നിശ്ചയിച്ചു. രാജാവിന്റെ ദുരാഗ്രഹങ്ങൾക്കു വഴിപ്പെടാതിരിപ്പാൻ കഴിയുന്ന ശ്രമം ചെയ്യുന്നതിനു വഴി തിരിച്ചു കൊടുപ്പാനായി വൃദ്ധനെ യോഗത്തിലേക്കു ക്ഷണിച്ചു. വൃദ്ധൻ കുറച്ചാലോചിച്ചതിന്റെ ശേഷം പണ്ഡിതരുടെ വാക്കു പാമരന്മാരോടു പറഞ്ഞാലുണ്ടാകുന്ന ഫലം പാമരവാക്കു പണ്ഡിതന്മാരോടു പറഞ്ഞാലുണ്ടാകും എന്നു പറഞ്ഞു. കൂട്ടർ തെളിഞ്ഞു വൃദ്ധന്റെ ചുററും കൂടിയതു കണ്ടു വയോധികൻ ഉപദേശിച്ചു തുടങ്ങി.

നികുതി കടുപ്പംതന്നെ. അതു രാജാവിനുമാത്രം കൊടുത്താൽ പോരാ. ഇനിയും പല നികുതികളും നമുക്കു കൊടുപ്പാനുണ്ട്. ആ സംഖ്യ ഒരിക്കലും കുറക്കുകയോ കാലതാമസം വരുത്തു

ഞ്ഞിഗ്രഹണമഹോത്സവത്തിന്നു നിങ്ങളെ ക്ഷണിപ്പാനായിട്ടു ഞാൻ നാടുവിട്ടിട്ടു നാലു ദിവസമായി'.

ഇത്രയും പറഞ്ഞപ്പോൾ അതിവേഗത്തോടുകൂടി കുതിരകളെ ഓടിച്ചുകൊണ്ടു ചില അശ്വപാലന്മാർ ആ ലഹളയിലേക്കു കടന്നു വന്നു. അവർ വൃദ്ധന്റെ അടുത്തു ചെന്നു വാളൂരിപ്പിടിച്ചു് ആചാരം ചെയ്തു. 'മഹാരാജാവേ! കപ്പൽ തടഞ്ഞു നിർത്തിട്ടുണ്ട്' എന്നറിയിച്ചു. യുവാക്കന്മാർ മുഖത്തോടു മുഖം നോക്കിത്തുടങ്ങി. യോഗത്തിൽനിന്നു ഉയർന്നുപോകുന്നവരെ ആജ്ഞാകാരികളായ സൈന്യങ്ങൾ തടഞ്ഞു നിർത്തി ഓരോരുത്തരുടെ ഊരും പേരും ചോദിക്കുന്നുണ്ട്. കടൽക്കള്ളന്മാരോടുള്ള ഐക്യം അപകടമാണെന്ന് അവർക്കു തോന്നിത്തുടങ്ങി. ധിക്കാരികളായ യുവാക്കളുടെ ശിരസ്സുകൾ രാജപാദങ്ങളിൽ താണുതുടങ്ങി. രാജാവിന്റെ ശാസനംകൊണ്ടു യോഗം സമാധാനമായി പിരിഞ്ഞു. കടൽക്കള്ളന്മാരുടെ സങ്കേതസ്ഥാനമായ ആ സമുദ്രപ്രദേശത്തോടുകൂടെ യുവാക്കന്മാർക്കു പ്രത്യേകമായി ഒരു നിയമവിധിയെയും ഏർപ്പെടുത്തുകയും ചെയ്തു.

കൃഷ്ണപുരത്തുരാജ്ഞി.

---

# ധനഞ്ജയവിജയം

---

കുമാരൻ—എന്താണിത്ര വലിയ ഒരു സാഹസം?

നായകൻ—ഇവിടെ നോക്കൂ. (വന്ദിച്ചുകൊണ്ടു)

37\. ദിനകരകരകാന്തിയെന്തിനും കവ-
ജനാവലീവദിമല പ്രസക്തികണ്ടി
അനലനിശമശേഷമേറ്റപേർപൊ—
ങ്ങിനമരിമണിതുവംശദേശികൻ മേ

കുമാരൻ—ഇദ്ദേഹം ഒരു മഹാനുഭാവൻതന്നെ.

നായകൻ—ഇവിടെ നോക്കൂ.

38. പേർത്തുംബലാൽതടമുരസിപ്പതവാം കടുത്ത
ചാർത്തും പടിഞ്ഞുടയവൻ പൃഥുവഗ്രരൂപൻ
മൂർത്തായുധാഗമനിലസ്ഥിരികോടിക്കസഹ്യൻ
പാർത്തലുമിഗ്ഗുരുസുതൻ മമ തോഴനല്ലോ

കുമാരൻ—ഇനിയും പറഞ്ഞതത്ര

നായകൻ—

39. തങ്കൊടിവടിവൊത്തു കലശത്തിങ്കൽ ശസ്ത്രാഗമം വഹിച്ചുമഹാൻ
പൊങ്കിന്നിക്കൊടിമരത്തിൽ തങ്കിട്ടുമിദ്രോഹമെന്റെയാചാര്യൻ

കുമാരൻ—ദുര്യോധനന്റെ അടുക്കൽ സമരാർത്ഥി എന്നപോലെ നി-
ല്ക്കുന്ന ഇദ്ദേഹം ആരാണ്?

നായകൻ—(അമർഷത്തോടുകൂടി)

40. അക്കൌരവേന്ദ്രനുടെ ദുർന്നയമൂലമാം ക-
ർണ്ണകനല്ലവൻ, പരശുരാമനഗ്രവശിഷ്യൻ,
ശക്രൻ തെളിഞ്ഞരിയശക്തി കൊടുത്തു മതി-
ർല്ലോകമൊത്തഗർവ്വിഷ്ഠമ സൂതജനിന്നിവൻതാൻ

കുമാരൻ—(പരിഹാസത്തോടുകൂടി) ഇവന്റെ യോഗ്യത ഘോഷയാ-
ത്രയിലറിഞ്ഞിട്ടുണ്ടല്ലോ. ഈ കൊടി ഏതാണ്?

നായകൻ—(വണങ്ങിക്കൊണ്ട്)

41. അന്യാംഗനാവിമുഖമാനസനെ തെളിഞ്ഞകീർത്തി
ചൊന്നാശ്രുചന്ദനമയെന്നനാളിച്ചിരിപ്പാൻ
ഭണ്ഡാരദേവ പരശുരാമനെ വെന്നിരിക്കു-
മെന്നാമഹാനിതു പൂകുന്ന പിതാമഹൻ മേ

സൂത! കുതിരകളെ വേഗം ഓടിക്കൂ.

(അണിയറയിൽ)

42. ഈമാനത്തിത നിന്റെ പോരു കാണ്മാനെത്തി ധനഞ്ജയ!
വൈമാനികന്മാർ, കണ്ണുകൾ നിമേഷത്തോടുകൂടുക

(പിന്നെ വിദ്യാധരനോടുകൂടിയ ഇന്ദ്രനും പ്രതിഹാരിയും പ്രവേശിക്കുന്നു)

# നോട്ടീസ

---

**മേത്തരം സാമാനങ്ങൾ !**     വില വളരെ സഹായം !!

കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലെ ഡൽഹിഡർബാർ പടം വലിയ കൈസൈസ്സ വില ക. ൧. ആവശ്യമുള്ളവർ ഉടനെ എഴുതി അയക്കണം.

ബൊമ്പായി മുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന കമ്പനികളിൽനിന്ന നേരിട്ട വരുത്തുന്നതും താഴെ വിവരം പറയുന്നതും മറ്റും അനേകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായവിലക്കു വില്ക്കുന്നതാണ.

പലതരത്തിലുള്ള പ്ലാനൽ ശീലകൾ, ടവ്വലുകൾ, മെത്തത്തുണികൾ, വളരെ ഉറപ്പുള്ള ചീട്ടികൾ, പട്ടുകൾ, ഉറുമാലുകൾ, തൊപ്പികൾ, സഞ്ചികൾ, മല്ല, ജമന്താഫൻ മുതലായ തുണിത്തരങ്ങൾ, ഇനാമൽപാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസ്സുകൾ, നാഴികമണികൾ, വാച്ചുകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തികൾ, ഗ്ലോബുകൾ, ഛവിവർണ്ണപ്പടങ്ങൾ, കസേരകൾ, ഇരുമ്പുപെട്ടികൾ, ഇരുമ്പു അലമാരികൾ, ഇരുമ്പു അടുപ്പുകൾ, അനേകവിധം സോപ്പുകൾ, ബ്രാണ്ടി, വിസ്കി, മുതലായ ലഹരി സാധനങ്ങൾ, മണ്ണുചിപ്പികൊണ്ടുള്ള അനേകവിധ പാത്രങ്ങൾ, ഇവകളും മെഷിൻ സ്സൂഡ, കൊക്കൊ, കാപ്പിപ്പൊടി, ടീ, ബിസ്കോത്ത മുതലായ മറ്റും അനേകവിധ സാമാനങ്ങൾ വളരെ സഹായവിലക്കു വില്ക്കുന്നു.

ആവശ്യപ്പെടുന്നവൎക്കു സാമാനങ്ങൾ വി. പി. ആയി അയച്ചുകൊടുക്കുന്നതാണ്.

എ. ടി. എസ്സ്. മേനോൻ,<br>
ജനറൽ മർച്ചന്റ്,<br>
ചിറവൂര.

യജുർവ്വേദയോഗം എന്നുള്ള പേരു മറഞ്ഞ് തൃശ്ശിവപേരൂർ യോഗമെന്ന പേരോടുകൂടി ക്രമേണ പ്രസിദ്ധിയെ പ്രാപിക്കുകയും മലയാളബ്രാഹ്മണർക്ക് ആ യോഗം ഒരു പ്രത്യേകസ്ഥാനമായിത്തീരുകയും ചെയ്തു.

'ഒട്ടി' ഗൃഹത്തിൽ 'പുത്തില്ലം' എന്നുപേരായ ഒരു ഉണ്ണിനമ്പൂരിയെ 'പൊറകൊടിഞ്ഞം' എന്ന മറ്റൊരു ഉണ്ണിനമ്പൂരി എന്തോ ഒരു കലഹത്തിൽ പ്രഹരിച്ചു. അടികൊണ്ട നമ്പൂരി യോഗത്തിൽ ചെന്ന് വാദ്ധ്യാനോടു സങ്കടം ബോധിപ്പിച്ചു. ആ നമ്പൂരിയുടെ യോഗക്കാരായ മററുചിലർ ബ്രാഹ്മണനെ അടിച്ചതിനു പ്രായശ്ചിത്തം ചെയ്യിക്കണമെന്ന് വ്യവഹരിച്ചുനോക്കി. പക്ഷെ വാദ്ധ്യാൻ ഇതു കുട്ടികളുടെ തമ്മിത്തല്ലിന്റെ കൂട്ടത്തിൽ കണക്കാക്കിയതേയുള്ളു. അന്നുതന്നെ ഈ പുത്തില്ലത്ത് നമ്പൂരിയും വേറെ നാലു ആളുംകൂടി ലഹളകൂടി പടിഞ്ഞാറെച്ചിറ നീന്തി അക്കര കടന്നുവത്രെ. ഉണ്ണിനമ്പൂരിമാരുടെ കലശൽ നിറുത്തുവാൻവേണ്ടി പലനിശ്ചയങ്ങളും ചെയ്തിട്ടുള്ള കൂട്ടത്തിൽ ഒന്നായിരുന്നു ചിറനീന്തിക്കടന്നാൽ പ്രായശ്ചിത്തം ചെയ്യണമെന്നുള്ള നിയമം. അതുപ്രകാരം ഈ അഞ്ചുപേരും പ്രായശ്ചിത്തം ചെയ്യണമെന്നായി. 'എന്നെ അടിച്ചവനെക്കൊണ്ടു പ്രായശ്ചിത്തം ചെയ്യിച്ചതുമില്ല, താനും തന്റെ കൂട്ടരും പ്രായശ്ചിത്തം ചെയ്കയുംവേണം' എന്നു വന്നപ്പോൾ പുത്തില്ലത്തു നമ്പൂരി വലിയ കുണ്ഠിതത്തിലായി. അവർ പരസ്പരം ആലോചിച്ചിട്ട് ഈ പ്രായശ്ചിത്തം ചെയ്യുന്നതിൽ ഭേദം മര്യാദയില്ലാത്ത യോഗത്തിൽനിന്ന് ഒഴിഞ്ഞുപോകുന്നതാണ് എന്നു തീർച്ചയാക്കി വിവരം വാദ്ധ്യാനോട് നേരിട്ടു പറഞ്ഞു. അവർ യോഗത്തിൽനിന്നിറങ്ങുകയുംചെയ്തു. 'പുത്തില്ലപ്പക്ഷ'ക്കാർ എന്നാണ് മററുള്ളവർ ഇവരെ പിന്നീട് പറഞ്ഞുവന്നിരുന്നത്. വാശിയും, ഐകമത്യവും, ഉത്സാഹവും ഉള്ള ഈ യോഗ്യർ അന്നുതന്നെ മുളകുന്നത്തുകാവിൽ ചെന്നിട്ടാണ് ഉണ്ടത്. ആ ക്ഷേത്രത്തിന്റെ ഊരാളന്മാരായിരുന്ന നമ്പിടിമാരോടു നമ്പൂരിമാർ നടന്ന വിവരമൊക്കെ പറഞ്ഞു. 'നിങ്ങളിവിടെ ഒരു വേദവേദാംഗപാഠത്തിന്റെ വട്ടം ഉണ്ടാക്കിക്കൊള്ളുവിൻ. ചിലവിനുവേണ്ടതൊക്കെ ഈ ക്ഷേത്രത്തിൽ

നിന്നതരാം' എന്നു ഊരാളന്മാർ പറഞ്ഞതു കേട്ട് ആ ന
മ്പൂരിമാർ മുളകുന്നത്തുകാവിൽ [illegible]
ഗം അവിടെ ആരംഭിച്ചു. പൂന്തിട്ടുള്ള നാലു [illegible] വാദ്ധ്യാന്മാരു
ത്തിയുള്ള ഇല്ലങ്ങൾ വളരെയുണ്ട്. അവരും അവരുടെ ശിഷ്യവർഗ്ഗ
ങ്ങളും മററുള്ള അമ്പില്ലക്കാരുടെ ശിഷ്യസന്തതികളും ക്രമേണ ഈ
യോഗത്തിൽ ചേർന്നുതുടങ്ങി. അധികം കാലതാമസംകൂടാതെ ഈ
യോഗവും തടിച്ചുവശായി. വെട്ടത്തുനാട്, അച്ചിപ്പ്രാ മുതലായ
ആറു ദേശങ്ങളിൽ ഈ യോഗത്തിൽ ചേർന്നവരെയുള്ള എന്നാ രി
ക്കയായി. അതുകൊണ്ടും ഷഡ്ഢന്മാർ എന്നുള്ള പേർ യഥാർത്ഥമായ്പ്പെട്ടു.
പിന്നെ ഷഡംഗവേദാദ്ധ്യയനംകൊണ്ടും അവർ ഷഡ്ഢമാവും സ
ഫലമാക്കിവന്നിരുന്നു. അതിഥികളാകകൊണ്ടും, യോഗത്തിൽ നി
ല്ക്കുന്നവരാകകൊണ്ടും, തൃശ്ശിവപേരൂർയോഗക്കാരെ ഇവർ യോ
ഗ്യരെന്നു വിളിച്ചും ആദരിച്ചും വന്നു. അതുപോലെ അവർ ഇവ
രെയും യോഗ്യരെന്നു പറഞ്ഞു മാനിച്ചുപോന്നിരുന്നു. ഈ ഇരു
യോഗക്കാരും തമ്മിൽ അന്യോന്യം വേദാദിവിദ്യാപരീക്ഷകളും ന
ടത്തിത്തുടങ്ങി. എതിർകക്ഷിക്കാരുംകൂടി സമ്മതിക്കുന്ന വിദ്യാപരി
ജ്ഞാനത്തിനു പ്രശസ്തി അധികം ഉണ്ടാവുന്നതാണല്ലോ. എ
ന്നാൽ മുളകുന്നത്തുകാവിൽയോഗക്കാർ വേദാദിവിദ്യാപരീക്ഷക
ളിൽ സമക്ഷത്ത് മററവരെക്കാൾ താണുപോയിട്ടുണ്ട്. അതിനു
വടക്കുന്നാഥന്റെ കോപം കാരണമാണെന്നു കല്പിച്ചു. അങ്ങനെയായിരു
ന്നിട്ടും ഈ യോഗക്കാർ മതിലകത്തുപോയി സേവിക്കേണ്ടതില്ലെ
ന്നുള്ള വിചാരം ചില പ്രമാണികളെ ബാധിച്ചു. യോഗം ഭരിച്ചി
രുന്ന നമ്പിടിമാരുടെ സ്വാതന്ത്ര്യം ഇടിച്ചുതള്ളിത്തുടങ്ങി. അവി
ടം വിട്ടു മറെറാരു മഹാക്ഷേത്രത്തിൽ ചെന്നുകൂടുകയാണ് ഉത്തമ
മെന്നു യോഗക്കാരിലുള്ള പ്രമാണികൾ ആലോചിച്ചു തീർച്ചപ്പെടു
ത്തി. അന്ന് ഈ യോഗത്തിൽ വാദ്ധ്യാനായിരുന്നത് [illegible]
ഷന്റെ വാരത്തിലുള്ള അച്ചിപ്പുറ [illegible] നമ്പൂരിയായിരുന്നു.
അദ്ദേഹവും മററുള്ള ചില പ്രമാണന്മാരുംകൂടി കോഴിക്കോട്ടു
ചെന്നു സാമൂതിരിപ്പാട്ടു മഹാരാജാവിനോടു ഈ വിവരം അറി

യിച്ചു. ഈ കാൎയ്യത്തിനും യോഗത്തിന്റെ മററു പല ഗുണങ്ങൾ
ക്കും കൊണ്ടുപിടിച്ചു ശ്രമിച്ചിരുന്നതു് പാണമ്പറമ്പത്തു ഭട്ടതിരിപ്പാ
ടായിരുന്നു. ആ ഇല്ലക്കാൎക്കു് ഇന്നും ഈ യോഗത്തിൽ ഒരു മാന്യസ്ഥാ
നമുണ്ടു്. സാമൂതിരിപ്പാടു് അവരെ യഥേഷ്ടം ആദരിച്ചു. എന്നുത
ന്നെയല്ല, യോഗത്തിനെ തന്റേതായി സ്വീകരിക്കുകയും ചെയ്തു.
ആ കാലത്തു തിരുനാവായ പാവട്ടിന്നമ്പൂരിയുടെ വാദ്ധ്യായപ്രവൃ
ത്തിയിൽ ഒരു ചെറിയ വേദാദ്ധ്യയനശാലയും അതിനുതക്ക സ്വ
ത്തും ഉണ്ടായിരുന്നതു് അനാഥമട്ടിൽ കിടന്നിരുന്നു. കേരളത്തിൽ
മഹാപ്രധാനമായ ഭാരതപ്പുഴവക്കത്തു മാമാങ്കമഹോത്സവം നടന്നു
വരുന്ന ആ പുണ്യസ്ഥലത്താണു് ഈ യോഗം സ്ഥാപിച്ചതു്. പ
ഴയവക സ്വത്തിന്റെ ആദായം ഈ യോഗത്തിനു രണ്ടുമാസ
ത്തെ സാപ്പാടിനു മാത്രമെ മതിയായിരുന്നുള്ളു. ശേഷം പത്തുമാ
സത്തേക്കുള്ള സകലചിലവും സാമൂതിരിപ്പാട്ടിലെ വക വഴിപാടാ
യി കഴിപ്പാൻ വസ്തു നീക്കിവെച്ചു. തൃശ്ശിവപേരൂർയോഗം കൊച്ചിരാ
ജാവിന്റെ രക്ഷയിൻകീഴിൽ ചൊവ്വരക്കൂറായിട്ടാണല്ലോ നടന്നുവ
രുന്നതു്. ഈ തിരുനാവായയോഗം സാമൂതിരിപ്പാട്ടിലെ അദ്ധ്യക്ഷ
തയിൽ പന്നിയൂർക്കൂറായിട്ടു നടക്കുവാനും തീർച്ചപ്പെടുത്തി. മുൻപ്ര
കാരം ഈ യോഗങ്ങൾ തമ്മിൽ അന്യോന്യം പരീക്ഷയും മററും ന
ടന്നുവന്നിരുന്നതുകൊണ്ടു രണ്ടു യോഗക്കാരുടെയിടയിലും വളരെ ഗു
ണം സിദ്ധിച്ചിട്ടുണ്ടു്. തിരുനാവായയോഗക്കാർ ശാസ്ത്രപാണ്ഡി
ത്യത്തിൽ തൃശ്ശിവപേരൂർയോഗക്കാരെക്കാൾ അധികം പ്രസി
ദ്ധി സമ്പാദിച്ചിട്ടുണ്ടായിരുന്നു. അതിൽതന്നെ വെട്ടത്തുനാട്ടുകാൎക്കു
ജ്യോതിശ്ശാസ്ത്രത്തിൽ പ്രത്യേകിച്ചു് ഒരു മെച്ചമുണ്ടെന്നാണു് പറയേ
ണ്ടതു — ഈ ശാസ്ത്രത്തിലെ പ്രസിദ്ധഗ്രന്ഥകാരന്മാരും വെട്ടത്തുനാട്ടു
കാരുമായ തലക്കുളത്തൂർഭട്ടതിരി, കാക്കശ്ശേരിഭട്ടതിരി, മുന്നൂലത്തു സോ
മയാജി എന്നറിയേണ്ട [illegible] ലീലാവതീ[illegible]കളായ പയ്യൂർ ഭട്ട
തിരിമാർ, ദൃഗ്ദീപികാകാരനായ കണ്ണാകറാറിപ്പള്ളിപ്പുറത്തു നമ്പൂ
രി, ഗുരുമതപ്രവൃത്തകനായ കത്തുള്ളിനമ്പൂരി, തന്ത്രസമുച്ചയഗ്രന്ഥ
കൎത്താവായ ചെറിഞ്ഞിരിചേന്നാസ്സു് നാരായണൻ നമ്പൂരിപ്പാടു്, പ്ര

സിദ്ധകവിയും പ്രക്രിയാസർവസ്വകർത്താവുമായ മേല്പുത്തൂർനാരായണ ഭട്ടതിരി, ഇവരും മററുപല പണ്ഡിതന്മാരും ഉണ്ടായിരുന്ന തിരുനാവായ്‌യോഗത്തിനു ശാസ്ത്രവിഷയത്തിൽ മററുകൂടി നില്ക്കാതെ വരുന്നതാണോ? ഇങ്ങിനെയുള്ള യോഗ്യരോടു കിടപിടിപ്പാൻ തക്കവരായി സപ്തസ്വാദ്ധ്യന്മാർ, പാഴൂര് ഗൃഹക്കാർ, ചെറുമണികളും, കക്കാട്ടുഗൃഹക്കാർ, വിലപമങ്ങലം ഇടങ്ങിയ വെള്ളാങ്ങല്ലൂർഗൃഹക്കാർ, തരണനെല്ലൂർ ഗൃഹക്കാർ, മുതലായി തൃശ്ശിവപേരൂർ യോഗക്കാരിൽ മഹാപണ്ഡിതന്മാർ ഉണ്ടായിരുന്നു എന്നു പറഞ്ഞാൽ അന്നത്തെ മലയാളബ്രാഹ്മണരുടെ പാണ്ഡിത്യത്തെപ്പററി വിശേഷിച്ചൊന്നും പറയേണ്ടതില്ല. ഈവണ്ണമുള്ള വിദ്യാഭിവൃദ്ധിക്കു കോഴിക്കോട്ടു തളിയിലേതാനം ഒരു പരീക്ഷാസ്ഥാനമായിരുന്നു.

൯൩൫-മാണ്ടിലെ കലാപകാലത്തു ഈ നിലെക്കൊരു മററം സംഭവിച്ചു. ആ പടയോട്ടക്കാലത്ത് ഔദാര്യധനനായ തിരുവിതാംകൂർ രാമവർമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ടു ഈ രണ്ടുയോഗക്കാരെയും യഥായോഗ്യം രക്ഷിക്കുകയും ഇരുയോഗക്കാർക്കും മററുചില വിദ്യാവകയും കല്പിച്ചുകൊടുക്കുകയും ചെയ്തിട്ടുണ്ട്. തിരുവിതാംകൂർ രാജ്യത്തിന്റെ പ്രതിഷ്ഠാപകനായ മാർത്താണ്ഡവർമ്മ മഹാരാജാവായിട്ടുതന്നെ ഈ യോഗങ്ങളെ മുറജപത്തിനു [illegible] ക്ഷണിച്ചുവരുത്താറുണ്ട്. വളരെ കാലമായിട്ടു ഋഗ്വേദികളുടെ അദ്ധ്യക്ഷതയിൽ നിന്നിരുന്നതുകൊണ്ട്, യജുർവ്വേദികൾക്കും സാമവേദികൾക്കും ഈ യോഗങ്ങളിൽ 'ഒഴിച്ചിലുണ്ടോ' എന്നുതന്നെ സംശയമായിരുന്നു. ആ വക വ്യത്യാസങ്ങളെല്ലാം ഇല്ലാതാക്കി വേദാധികാരികളായ സകലകേരളബ്രാഹ്മണർക്കും ഈ യോഗങ്ങളിൽ ഏതിലെങ്കിലും ഒന്നിൽ പ്രവേശം തീർച്ചപ്പെടുത്തി ഇരുയോഗങ്ങൾക്കുംകൂടി പൊതുവിൽ ഉള്ളതായ തൃക്കണാമതിലകംയോഗമെന്ന പഴയപേരിന്ന് ഒരു ജീർണ്ണോദ്ധാരണം ചെയ്തുവിധംകൂട്ടിച്ചേർക്കുന്നതിൽ താനും ഒരു അംഗസ്ഥാമായ നിലക്ക് കുലശേഖരപ്പെരുമാൾ എന്ന തന്റെ സ്ഥാനമെയുള്ളുന്ന് യഥാർത്ഥതവരുത്തിയ മഹാരാജാവ് അവിടുന്നാണ്. [illegible] വസ്ഥമായും കലാപകാലത്തു കേരളമൊട്ടുക്ക് താൻ രക്ഷ

ച്ചുള്ള ധാരാളമുണ്ടായിരുന്നതിനാൽ, പലദേശങ്ങളിൽനിന്നും വിദ്യാർത്ഥികളും അവിടെപ്പോയി താമസിച്ചിരുന്നു. തഞ്ചാവൂർ രാജാക്കന്മാർ വിശ്രമത്തിന്നായി കൂടക്കൂടെ എഴുന്നള്ളിത്താമസിക്കാറുള്ളതും ഇവിടെത്തന്നെയായിരുന്നു. എന്നാൽ സംഗീതരസികന്മാരായവരുടെ ദൃഷ്ടിയിൽ ഈ സ്ഥലത്തിന്ന് ഇപ്പോഴും ഒരു പ്രാധാന്യമുള്ളത് സംഗീതംതന്നെ മൂർത്തിമത്തായി അവതരിച്ചതാണെന്നു പറയുന്ന ത്യാഗരാജൻ എന്ന മഹാപുരുഷന്റെ വാസസ്ഥലമായിരുന്നു എന്നുള്ള ഏകസംഗതിമാത്രമാണ്. ഇദ്ദേഹം മരിച്ചിട്ട് ഇപ്പോൾ നൂറു കൊല്ലത്തിൽ അധികമായിട്ടില്ല. എങ്കിലും ഇദ്ദേഹത്തിന്റെ ജീവചരിത്രത്തെപ്പററി വിശേഷിച്ചൊന്നും അറിഞ്ഞുകൂടെന്നുള്ള സംഗതി ചരിത്രമെഴുതുന്നതിന്നു ഹിന്തുക്കൾക്കുള്ള ശ്രദ്ധ എത്രത്തോളമുണ്ടെന്നുള്ളതു പ്രത്യക്ഷമാക്കുന്നു.

ഇദ്ദേഹം ൯൪൩-ാമാണ്ടിൽ തിരുവാളൂരുള്ള ഒരു ദരിദ്രകുടുംബത്തിൽ ജനിച്ചു. തിരുവാളൂർക്ഷേത്രം ദക്ഷിണാഇന്ത്യയിലെ മുഖ്യശൈവക്ഷേത്രങ്ങളിൽ ഒന്നാകുന്നു. ആ ക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള ദേവന്റെ പേരനുസരിച്ചു കുട്ടിക്ക് ത്യാഗരാജൻ എന്നു പേരിട്ടു.

ത്യാഗരാജന്ന് ഒരു വയസ്സാകുന്നതിന്നുമുമ്പ്, അദ്ദേഹത്തിന്റെ അച്ഛനായ രാമബ്രഹ്മം തന്റെ കുടുംബത്തോടുകൂടി തിരുവയ്യാറിലേക്കു പുറപ്പെട്ടു. രാമബ്രഹ്മന്ന് മൂന്നു പുത്രന്മാരുണ്ടായിരുന്നതിൽ ഒടുക്കത്തെ മകനായിരുന്നു ത്യാഗരാജൻ. ആദ്യത്തെ രണ്ടു പുത്രന്മാർ ബുദ്ധിഹീനന്മാരും ദുർവൃത്തന്മാരും ആയിരുന്നു. അവർ അച്ഛനെ പലപ്രകാരത്തിലും ദ്രോഹിച്ചിരുന്നു. എന്നാൽ ആ കാലത്തെല്ലാം ത്യാഗരാജന്റെ സാന്ത്വനവചനങ്ങൾ മാത്രമായിരുന്നു അദ്ദേഹത്തിന്ന് ആശ്വാസകരങ്ങളായിരുന്നത്. ചെറുപ്പത്തിൽ തന്നെ ത്യാഗരാജൻ വലിയ ഈശ്വരഭക്തനായിരുന്നു. അദ്ദേഹത്തിന്റെ എല്ലാകൃതികളും ഭക്തിരസപ്രധാനങ്ങളായിരിക്കുന്നതിന്നു കാരണം ഇതുതന്നെയാകുന്നു. ത്യാഗരാജന്നു മുപ്പതു വയസ്സായപ്പോൾ രാമബ്രഹ്മം പരമഗതിയെ പ്രാപിച്ചു. മരണസമയത്തു ത്യാഗരാജനെ അരികെ വിളിച്ചിരുത്തി തന്റെ സംഗീതഗ്ര

പദ്യം ഈശ്വരവിഷയമായി പ്രയോഗിക്കാൻ സംഗതിവരട്ടെ' എ-
ന്ന് അദ്ദേഹത്തെ അനുഗ്രഹംചെയ്തതിനു ശേഷമാണ് രാമബ്ര-
ഹ്മം ഇഹലോകത്തെ വെടിഞ്ഞതു്. ഈ അനുഗ്രഹം എത്രത്തോ-
ളം ഫലവത്തായി എന്നു നമുക്ക് ഇപ്പോൾ അറിയാറാവും.

കവിത, സംഗീതം, ചിത്രമെഴുത്ത് ഈ മൂന്നു കൂട്ടത്തിലും നൈ-
പുണ്യം നേടുന്നതു വാസനകൂടാതെ കേവലം അഭ്യാസബലംകൊ-
ണ്ടു മാത്രം സാദ്ധ്യമല്ലെന്നു പരക്കെ സമ്മതിക്കപ്പെട്ടിട്ടുള്ളതാണ്.
എന്നാൽ ഒരുവന്റെ വാസനാശക്തി പുറത്തേക്കു പ്രകാശിപ്പാൻ
തക്കതായ അവസരങ്ങളില്ലാതെപോയാൽ കാലക്രമംകൊണ്ട് കെ-
ട്ടുപോകുമെന്നുള്ളതും ഓർക്കേണ്ടതാണ്. ത്യാഗരാജനു സംഗീതവിഷ-
യത്തിൽ ഇത്ര ഖ്യാതിസമ്പാദിക്കുന്നതിനു കാരണമായി ഒരു കഥ
പറഞ്ഞുവരുന്നുണ്ട്. ഇദ്ദേഹം പതിന്നാലാമത്തെ വയസ്സിൽ ഒരു
ദിവസം പതിവുപോലെ അച്ഛന്റെ ഗൃഹത്തിൽ വേദോച്ചാരണം
ചെയ്തുകൊണ്ടിരിക്കുമ്പോൾ, അങ്ങേ ഭാഗത്ത് ആരോ അതിഭംഗി-
യായി വീണവായിക്കുന്നതു കേട്ടു. അവിടെ പ്രസിദ്ധവീണവായ-
നക്കാരനായ ശ്രുതിവെങ്കിട്ടരാമയ്യനാൽ നടത്തപ്പെട്ട ഒരു സംഗീ-
തവിദ്യാശാലയുണ്ടായിരുന്നു. ആ സമയത്ത് അദ്ദേഹം തന്റെ
ശിഷ്യരെ വീണവായന അഭ്യസിപ്പിക്കയായിരുന്നു. ത്യാഗരാജന്റെ
മനസ്സു മുഴുവനും ആ വീണവായനയിൽതന്നെ പതിഞ്ഞു. വായന ക-
ഴിയുന്നതുവരെ അവിടെത്തന്നെ അതു ശ്രദ്ധയോടെ കേട്ടുംകൊണ്ടി-
രുന്നു. സംഗീതവിദ്യ അഭ്യസിക്കേണമെന്നുള്ള മോഹം അപ്പോഴാ-
ണ് അദ്ദേഹത്തിനുണ്ടായതു്. ക്രമേണ അതിലേക്കുള്ള മോഹം വ-
ർദ്ധിക്കയും ചെയ്തു. ഭാഗവതർ പതിവായി ശിഷ്യർക്കു ചൊല്ലിക്കൊ-
ടുക്കാറുള്ള ഒരു പാട്ട് ഒരു ദിവസം ത്യാഗരാജൻ തന്നെത്താൻ ചൊ-
ല്ലിക്കൊണ്ടിരിക്കയായിരുന്നു. മറഞ്ഞുനിന്നു കേട്ടിരുന്ന, വെങ്കിട്ട-
രാമയ്യൻ കുട്ടിയുടെ വാസനാശക്തിയെ ഓർത്ത് വളരെ സന്തോഷി-
ച്ച് രാമബ്രഹ്മത്തോട് ത്യാഗരാജനെ തന്റെ ശിഷ്യനാക്കുവാൻ അനു-
വദിക്കുമെങ്കിൽ അതിലധികം വലുതായ ഉപകാരം അദ്ദേഹം
ചെയ്യേണ്ടതില്ലെന്നു പറഞ്ഞു. രാമബ്രഹ്മം അപ്രകാരംതന്നെ അ-

ന്റെ പട്ടാഭിഷേകത്തെ കുറിക്കുന്നതായ ഒരു വിഗ്രഹമല്ലാതെ വേറെ യാതൊന്നും ആവശ്യമില്ലെന്നു പറഞ്ഞ് മറ്റെല്ലാസ്വത്തുക്കളും അവൎക്കായി കൊടുത്തു. ബുദ്ധികൊണ്ടോ അറിവുകൊണ്ടോ ഇദ്ദേഹത്തെപ്പോലെയുള്ളവർ ലോകത്തിൽ ഇപ്പോഴും ധാരാളമുണ്ടായിരിക്കാമെങ്കിലും, സ്വഭാവവൈശിഷ്ട്യം ഇത്രത്തോളമുള്ളവർ വളരെ അപൂൎവ്വമാണെന്നുള്ളതിലേക്കു വല്ല സംശയവും ഉണ്ടോ?

൨൮-ാം വയസ്സുമുതൽ മരണംവരെയും അദ്ദേഹം കീൎത്തനങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നു. ൩൦-ാമത്തെ വയസ്സോടുകൂടി അദ്ദേഹത്തിന്റെ കീൎത്തി എല്ലാദിക്കിലും പരന്നു. ദൂരദേശങ്ങളിൽനിന്നും അനവധിജനങ്ങൾ ഇദ്ദേഹത്തെ കാണ്മാൻ വന്നുതുടങ്ങി. കാശിയിൽനിന്നും ഒരു വൃദ്ധനായ ബ്രാഹ്മണൻ ഇദ്ദേഹത്തിന്റെ പാട്ട് ഒരിക്കൽ കേട്ട് മരിച്ചാൽ കൊള്ളാമെന്നുള്ള താല്പൎയ്യത്തോടുകൂടി കാൽനടയായിവന്നു തന്റെ ആഗ്രഹനിവൃത്തിവരുത്തിയതായി കേട്ടിട്ടുണ്ട്. പ്രഭുക്കന്മാരും ധനികന്മാരുമായ അനവധി പേര ഇദ്ദേഹത്തിന്ന് വേണ്ടു ധനസഹായംചെയ്വാൻ ഒരുക്കമായിരുന്നു. എന്നാൽ തന്റെ ഉപജീവനത്തിനു വേണ്ടതിലധികമായി ഒരു കൈപോലും ത്യാഗരാജൻ ആരുടെ പക്കൽനിന്നും വാങ്ങിച്ചിരുന്നില്ല. തഞ്ചാ ' രാജാവായ 'ശരഭോജി' തന്നെപ്പറ്റി സ്തുതിയായി ഒരു കീൎത്തനം ഉണ്ടാക്കിയാൽ അനവധി ദ്രവ്യം കൊടുക്കാമെന്ന് അദ്ദേഹത്തോടു പറഞ്ഞു. പെട്ടെന്നു ത്യാഗരാജൻ ഉണ്ടാക്കിയ പാട്ട് അദ്ദേഹത്തിന്റെ കൃതികളിൽവെച്ച് ഏററവും വിശേഷമായതായി ഗണിക്കപ്പെട്ടു വരുന്നു.

കല്യാണിരാഗം—ചാപ്പുതാളം

പല്ലവി

ഇതിസാലാസുഖമാ- രാമുനിസ
ന്നിധിസാലാസുഖമാ

അനുപല്ലവി

നിജമുകബാൽക്കമീമനസാ— (ഇതി)

ചരണങ്ങൾ

൧. ദധിനവനീതക്ഷീര മുലുരുചൊ
ദാശരഥിധ്യാനഭജനസുധാരസമുരുചൊ— (ഇതി)

൨. ദമശമമനഗംഗാസ്നാനമുസുഖമാ
കർദ്ദമദുർവിഷയകൂപസ്നാനമുസുഖമാ— (ഇതി)

൩. മമതബന്ധനയുതനരസ്തുതിസുഖമാ
സുമതിത്യാഗരാജനുതികീർത്തനസുഖമാ— (ഇതി)

ഇതിന്റെ താല്പര്യം അഹംഭാവിയും ഗർവ്വിയും ദുർവൃത്തനും ആയ ഒരു രാജാവിനെക്കുറിച്ചു സ്തുതിയായി ഒരു പാട്ട് തന്റെ ഒരുകാലത്തും ഉണ്ടാക്കയില്ലെന്നും മറ്റുമാണ്. രാജാവിനുണ്ടായ കോപം ഇത്രയെന്നു പറയേണ്ടതില്ലല്ലോ. വേറൊരിക്കൽ ത്യാഗരാജൻ ശിഷ്യരോടുകൂടി നദീതീരത്തു പാട്ടുപാടിക്കൊണ്ടിരിക്കുമ്പോൾ ശരഭോജിരാജാവ് ആരുംകാണാതെ ഒരു വൃക്ഷത്തിന്റെ മറവിൽ പതുങ്ങി നില്ക്കയായിരുന്നു. രാജാവിന്റെ നിഴൽ കണ്ടുടനെ പാട്ടു നിർത്തി ശിഷ്യരോടുംകൂടി അവിടുന്നെഴുനീറ്റുപോയി.

അറുപതാമത്തെ വയസ്സിൽ അദ്ദേഹം തീർത്ഥയാത്രക്കൊരുങ്ങി ചിതംബരം, കാഞ്ചീപുരം, തിരുപ്പതി, കാളഹസ്തി മുതലായ സ്ഥലങ്ങളിലെല്ലാം സഞ്ചരിച്ചു. മദ്രാസ്സിൽവെച്ച് അദ്ദേഹത്തിന്റെ പ്രധാനശിഷ്യനായ മുത്തുസ്വാമിദീക്ഷിതർ അദ്ദേഹമായി ഇടഞ്ഞു. ത്യാഗരാജകീർത്തനങ്ങളൊന്നും ചൊല്ലിപ്പോകരുതെന്നു തന്റെ ശിഷ്യരെക്കൊണ്ട് ദീക്ഷിതർ സത്യംചെയ്യിച്ചു. ൧൦൨൨-ാമാണ്ടിൽ സ്വദേശത്തേക്കു മടങ്ങി. അവിടെവെച്ചു സന്യസിച്ചു. അക്കൊല്ലം തന്നെ സ്വഗൃഹത്തിൽവെച്ചു മരിക്കയും ചെയ്തു.

ത്യാഗരാജന്റെ യോഗ്യത നിർണ്ണയിക്കേണമെങ്കിൽ, അദ്ദേഹത്തിനുമുമ്പു ഗാനയോഗ്യങ്ങളായ യാതൊരു കൃതികളും ഉണ്ടായിരുന്നില്ലെന്നുള്ള സംഗതി ഓർക്കേണ്ടതാണ്. തെലുങ്കുഭാഷ സംഗീതത്തിനു എത്രത്തോളം യോജിച്ചതാണെന്ന് ഇദ്ദേഹത്തിന്റെ കീർത്തനങ്ങളാണ് ആദ്യമായി പ്രത്യക്ഷമാക്കിയത്. ഈ കൊല്ലത്തിനിടെക്ക്

ണ്. ഉപദേശപ്രകാരം അദ്ദേഹം ഉച്ചരിച്ചിരുന്ന മന്ത്രം രാമനെ ഉദ്ദേശിച്ചായിരുന്നതിനാലായിരിക്കാം ഇതിന്നു കാരണം എന്നു ചിലർ പറയുന്നു. എന്നാൽ സരസ്വതി, വിഷ്ണു, ബ്രഹ്മാവ് മുതലായവരെക്കുറിച്ചും ഗാനങ്ങൾ ഉണ്ടാക്കീട്ടില്ലെന്നില്ല. എല്ലാ പ്രധാനരാഗങ്ങളിൽ എന്നുമാത്രമല്ല, ചില അപൂർവരാഗങ്ങളിലും ഇദ്ദേഹം കീർത്തനങ്ങൾ ഉണ്ടാക്കീട്ടുണ്ടെന്നാണ് കേട്ടിട്ടുള്ളത്. ഹംസധ്വനിയിൽ ത്യാഗരാജകൃതിയില്ലെന്ന് ഇതിന്നുമുമ്പ ഒരു ലേഖകൻ പ്രസ്താവിച്ചതു ശരിയല്ല. ഹംസധ്വനിയിൽ 'ശ്രീരഘുകുല' എന്ന ത്യാഗരാജകൃതി വളരെ പ്രസിദ്ധമായിട്ടുള്ളതാണ്. എല്ലാ കൃതികളിലും ഇദ്ദേഹത്തിന്റെ മുദ്രയുണ്ടെന്നുള്ളതും പ്രസിദ്ധമാണല്ലോ.

ത്യാഗരാജനെയും അദ്ദേഹത്തിന്റെ കൃതികളെയും സംബന്ധിച്ചുള്ള ഒരു ചുരുക്കമായ വിവരണം ഇതാകുന്നു. ഇദ്ദേഹത്തിന്റെ സ്മാരകമായി ദക്ഷിണഇന്ത്യയിൽ പലേടത്തും സംഗീതവിദ്യാശാലകൾ ഏർപ്പെടുത്തുന്നതു വളരെ ഉചിതമായിരിക്കുമെന്നുള്ള ചില മഹാന്മാരുടെ അഭിപ്രായത്തോടുകൂടി ഞാനും സർവാത്മനാ യോജിക്കുന്നു എന്നുമാത്രം പറഞ്ഞു തൽക്കാലം ലേഖനം ഉപസംഹരിക്കുന്നു.

വി. കെ. രാമൻമേനോൻ, ബി. എ.

---

# എന്റെ ആദ്യത്തെ മരണം

അതെ, എന്റെ ആദ്യത്തെ മരണം. ഇനി വരാൻപോകുന്നതല്ല. ഞാൻ ഉന്മത്തനല്ല, ചെകുത്താനല്ല, ഭീരുവുംകൂടിയല്ല. തോന്നലല്ലേ നമ്മുടെ എല്ലാ അറിവുകൾക്കും ആസ്പദം? 'ഒരിക്കൽ ഞാൻ മരിച്ചുവെന്ന്' എനിക്കു തോന്നി. അതു യഥാർത്ഥമാണ്. അതിനെപ്പറ്റിയാണ് ഇവിടെ അല്പം വിസ്തരിക്കാൻ പോകുന്നത്.

ഇയ്യിടയിൽ ഇവിടെ അരികത്ത് ഒരു വലിയ സദ്യയുണ്ടായി. [illegible] എന്ന വ്യക്തിയെയും [illegible] (അതേപോലെ [illegible]

ച്ചുവരുടെ അഭിപ്രായത്തിൽ മാത്രം) ഉള്ള എനിക്കും ക്ഷണം ഉണ്ടാ
യിരുന്നു. ഞാനുണ്ണുവാനിരുന്ന പന്തിയിൽ എന്റെ കൂട്ടുകാരനായി
ഒരു പെരുംവയറൻകൂടിയുണ്ടായിരുന്നു. ഞങ്ങളും തമ്മിൽ മത്സ
രിച്ചു. സപ്പാട്ടിലെങ്കിലും മററവരുളോടു തോല്ക്കയില്ലെന്നു ഞാനും
ഉറച്ചു. ഒടുവിൽ ദാഹവും സംഭ്രമവും ഈ ലേഖനത്തിനു വിഷ
യീഭവിച്ചിട്ടുള്ള മരണവും ആകുന്നു എനിക്കുണ്ടായ അനുഭവം. മ
റെറയാളുടെ അനുഭവം എന്താണാവോ. അയാളെ ഞാൻ അ
തിൽപിന്നെ കണ്ടില്ല. സാമാന്യം കഷ്ടിച്ചിട്ടുണ്ടാവണം. അത്ര
മാത്രം അകത്തേക്കു കടത്തിവിട്ടിട്ടുണ്ടായിരുന്നു.

സംഭ്രമത്തോടുകൂടി ഒരു പുല്പപായിന്മേൽ കിടന്ന് ഉരുണ്ടുരു
ണ്ടാണ് ഞാൻ മരിച്ചത്. അല്ല, മരിച്ചു എന്ന് എനിക്കു തോന്നി
യത്. 'മോഹിക്കുന്ന മനസ്സിൽ കല്ലുമഴ!......മൂടലും ചോറിട്ട
ന്നു' എന്നാണ് എനിക്കു തോന്നിയത്. കുറെനേരം ഇങ്ങിനെ
പാരവശ്യത്തോടുകൂടി കിടന്നതിനുശേഷം ഞാൻ മരിക്കാൻ പോകു
യാണെന്നുള്ള ധാരണ എനിക്കുണ്ടായി. മരണാനന്തരം എന്താ
ണ് എന്നറിഞ്ഞാൽ കൊള്ളാമെന്നുള്ള ആഗ്രഹം വളരെ കാലമാ
യി എന്റെ മനസ്സിൽ വേരുപിടിച്ചു കിടന്നിരുന്നതുകൊണ്ടു ഭീരു
ക്കൾക്കു മരണത്തിൽ സാധാരണ തോന്നുന്ന ഭയം യാതൊന്നും എ
നിക്കു തോന്നിയില്ല; എങ്കിലും പലകാര്യങ്ങളും ശട്ടമാക്കി വച്ചിട്ടി
ല്ലായിരുന്ന എനിക്കു തല്ക്കാലം മരിക്കാൻ അത്ര സമ്മതമുണ്ടായിരു
ന്നില്ല. എങ്കിലും 'ദൈവഗതിക്കഥവാ ഭുവനേസ്സിൻ ദൈവ കവാ
ടനിരോധമൊരേടം' എന്നും മററുമുള്ള പ്രമാണങ്ങളെയെല്ലാം ഓ
ർത്തു യാത്രപുറപ്പെട്ടു.

മരിച്ച ഉടനെതന്നെ ഒരു തീവണ്ടിയുടെ മൂന്നാംക്ലാസ്സ് മുറിയി
ലാണ് ഞാൻ ചെന്നുചേർന്നത്. പുല്പപായിൽനിന്നു തീവണ്ടിയു
ടെ മുറിയിലേക്ക് എങ്ങിനെ പോയിയെന്ന് എനിക്കറിഞ്ഞുകൂട.
ആ മുറിയിൽ ആളുകൾ തിങ്ങിയിരിക്കുന്നുണ്ടായിരുന്നു. പോട്ടൂത്ത
ർ, മണ്ടൂരിയ ഈ ദിക്കുകളിൽനിന്നു വരുന്നവരായിരുന്നു അവരിൽ
ഭൂരിപക്ഷം. സഹോദരന്മാരെക്കാൾ സ്നേഹമായിട്ടാണ് ആ മുറിയി

ൽ ഉണ്ടായിരുന്ന ജപ്പാൻകാരും റഷ്യന്മാരും. പെരുമാറിയിരുന്നത്.
വണ്ടിയുടെ വേഗം അത്യന്തമായിരുന്നതുകൊണ്ട് കടന്നുപോന്ന
ദിക്കുകളുടെ സ്വഭാവം അറിവാൻ ഞങ്ങൾക്ക് സാധിച്ചില്ല. വ
ണ്ടിയിൽ ഉണ്ടായിരുന്ന ഞങ്ങൾക്കു പരസ്പരം കാണുന്നതിനും സം
സാരിക്കുന്നതിനും യാതൊരു വിഘ്നവും ഉണ്ടായിരുന്നില്ലാത്ത
തുകൊണ്ട് വണ്ടിയല്ല മുമ്പോട്ട് ഓടിയിരുന്നത് എന്നും, ഭൂമിയാണ്
പിന്നാക്കം തിരിഞ്ഞിരുന്നത് എന്നും ഞാൻ അനുമാനിച്ചു. ഒരു
സ്ഥലത്തുനിന്ന മറ്റൊരു സ്ഥലത്തേക്കു വണ്ടി ഓടിയതല്ല; ഭൂ
മി ഓടിയതല്ല; കണ്ണടെക്കെക്കെ ശേഷിതന്നെ. ഇത്രവളരെ വേഗത്തിൽ
പോകുന്ന ഒരു വണ്ടിയെപ്പറ്റി ഞാൻ കേട്ടിട്ടുണ്ടായിരുന്നില്ല. ഒ
രു മിനിട്ടിൽ അരലക്ഷത്തിഎണ്ണൂറ്റെഴുപതിനായിരത്തിനാലു
റിൽ ചില്വാനം നാഴികവീതം ഓടുമത്രെ ഈ വണ്ടി. വിചാ
രിച്ചതിൽ അതിൽ വെള്ളം കാണാൻ ഭാരമെ അല്ലാതെ അധികം
കിറയുകയും തോന്നിയില്ല. ഒടുക്കൽ ഒരു പാലത്തിന്മേൽകൂടി
പോയപ്പോൾ എൻെറ നാഡി ഒന്നു കത്തി. തൽക്ഷണം മരപ്പട്ടണ
ത്തെ ഓർത്തു. പരമാർത്ഥ മരണം ഓട്ടത്തോടുകൂടി തോന്നിപ്പോ
യി. ഇതാണത്രെ പുരാണങ്ങളിൽ വർണ്ണിച്ചിട്ടുള്ള നരകപാലം.
എൻെറ അടുക്കൽ ഉണ്ടായിരുന്ന റഷ്യന് അതു അത്ര വിശ്വാ
സമായില്ല. അയാൾ വേദവ്യാസനെപ്പറ്റി കേട്ടിട്ടില്ലെന്നു പറ
ഞ്ഞപ്പോൾ എൻെറ ഇടത്തുപുറത്തിരുന്നിരുന്ന ഒരു വയോധിക
നായ മുതലിയാർ അയാളുടെ ഭാണ്ഡത്തിൽനിന്ന ഒരു പഴയതമിഴു
ഗ്രന്ഥം എടുത്ത് 'ഇതെപ്പാരുംകൾ അയ്യാ!' എന്നു പറഞ്ഞ് വേദ
വ്യാസൻ എന്ന് അതിൽ ഒരേടിന്മേൽ എഴുതിട്ടുണ്ടായിരുന്നതിനെ
അയാൾക്കു കാണിച്ചു കൊടുത്തു. അപ്പോൾ റഷ്യൻ തലകുലുക്കി.
ഇടയ്ക്കു സ്റ്റേഷൻ ഒന്നും ഉള്ളതായി തോന്നുന്നില്ല. വണ്ടിയെങ്ങും നി
ന്നില്ല. നമ്മുടെ സാമാനവണ്ടി (Goods train) ഇതിനോടൊപ്പമാണെ
ങ്കിൽ എത്രനന്നായിരിക്കുമെന്ന് ,എനിക്കു തോന്നി. ഞങ്ങളുടെ
വണ്ടിയിലെ ഗാഡ് വണ്ടിയുടെ പാർശ്വങ്ങളിലുള്ള ഇടനാഴികളിൽ
കൂടി ഇടയ്ക്കിടെ കടന്നുപോകയും വരികയും ഞങ്ങളുടെ വേഗ

ണെന്നും, പുള്ളിക്കാരെ പാർപ്പിക്കാൻ സ്ഥലം ചുരുക്കമാണെന്നും, അതിനെ പരിഹരിപ്പാൻവേണ്ടി പുതിയ കെട്ടിടങ്ങൾ ഉണ്ടാക്കുകയാണെന്നും മറ്റും ഞാൻ കേട്ടു. അവിടെ ഒരു കാരാഗൃഹം കീഴ്ക്കോ ററാ എടുത്താൽ കൊള്ളാമെന്ന് എനിക്കു തോന്നിയത് വിരുന്നു പാർക്കുന്നവരുടെ ഭക്തികൊണ്ടായിരിക്കാം. ബില്ലുകളിൽ എത്ര സാംഖ്യ കൂട്ടിയാലും എത്ര കാശ്മീരമായി ചെക്ക്മെഷർചെയ്താലും (സുപ്രവൈസർമുതലായവർ താളവെട്ടുന്നതല്ലേ) ദോഷം വരികയില്ലെന്നു കണക്കുകൾ പരിശോധിച്ച ശീലമുണ്ടായിരുന്ന എനിക്കു തോന്നി. പ്രഹേളയംകൊണ്ടു പുറത്തൊന്നും പറഞ്ഞില്ല.

ഒടുവിൽ കോടതിയിൽ എത്തി. എന്നെയും മറ്റുചിലരെയും കൂടി ഒരു കൂട്ടിലാണ് ഇരുത്തിയിരുന്നത്. അവിടെനിന്നു നോക്കിയാൽ കോടതിമുഴുവൻ കാണാമായിരുന്നു. കക്ഷികളേയും സാക്ഷികളേയും മറ്റും കയറ്റിനിർത്തി വിസ്തരിക്കാനുള്ള കൂട് വേറെയായിരുന്നു. അതിൻെറ സമീപത്തിൽ നിന്നിരുന്ന ആൾ ആരാണെന്നന്വേഷിച്ചതിൽ തീർത്ഥശാസ്ത്രിയാണെന്നും പണ്ട് ആനയുടെ വയറ്റിൽ ഉരുട്ടുപണിയായിരുന്ന സ്വാമിയുടെ അമ്മാഞ്ചിയാണെന്നും ടതാന്നറിഞ്ഞു. വക്കീലന്മാരും അവരുടെ ഗുമസ്തന്മാരും ധാരാളമുണ്ടായിരുന്നു. പീസ്സു കിട്ടുന്നവർ അവിടെയും ചുരുക്കമെന്നാണ് കേട്ടത്. അടുത്തജന്മത്തിലോ, അതിൻെറ ശേഷമോ, ആവശ്യപ്പെടുമ്പോൾ തന്നുതീർത്തുകൊള്ളാമെന്നു ശീട്ടെഴുതി വാങ്ങി ശരീരം കൊടുക്കുകയാണത്രെ ഇവരുടെ ഇടയിലുള്ള നടവടി. തോല്ക്കുന്ന ഭാഗം വക്കീലിനു കൊടുക്കുന്ന പീസ്സുകൾ എല്ലാം ഈവക ശീട്ടുകൾ പിടിച്ചാണ് കണക്കിൽ കക്ഷികൾ ചിലവെഴുതേണ്ടത് എന്ന് ഒരു കണക്കുസംബന്ധമായ യുക്തി എനിക്ക് അപ്പോൾ തോന്നി.

ഉടനെ ഒരു ഘണഘണഘോഷത്തിന് എൻെറ കണ്ണുംപുടങ്ങൾ വിധേയങ്ങളായി. കോടതിയിൽ ഉണ്ടായിരുന്നവരിൽ വളരെപ്പേരും ഉത്ഥാനം ചെയ്തു. കൂട്ടത്തിൽ ഞാനും. ജഡ്ജിയുടെ പുറപ്പാടാണ്. അദ്ദേഹത്തിൻെറ വണ്ടിക്കു കെട്ടിയിരുന്ന മാറിന്മാരു

തിരിവില്ലാത്ത ഇരപ്പാളികളെ' എന്നു മലയാളത്തിലും പച്ചയായി വിളിച്ചു. പിന്നീട് അവരോട് ഓരോരുത്തരായി വരുവാൻ കല്പിച്ചു. കാട്ടറിന്റെ അവസാനമായതുകൊണ്ടായിരിക്കണം സാക്ഷിവർക്കും ഹർജ്ജിക്കും ഒന്നും വാങ്ങാതെ അവയെ കൊണ്ടുവന്നവരുടെ മേരെ ദേഷ്യപ്പെട്ട് അവരിൽ ഓരോരുത്തനും അവസ്ഥാനുസരണം പിടിപ്പുള്ള ശകാരം കൊടുത്തുവിട്ടത്.

ഈ ഘട്ടത്തിൽവെച്ചാണെന്നു തോന്നുന്നു എന്റെ ഇടത്തുഭാഗത്തുണ്ടായിരുന്ന ജനാലയുടെ സമീപത്തു നിന്ന് ഒരു വൃദ്ധകാകൻ കൃന്തുരത്തുരമായി കാ, കാ, രവത്തെ പുറപ്പെടുവിച്ചു എന്നെ യമലോകത്തിൽനിന്നു തിരിയെ പുല്ലുപായിലേക്കുതന്നെകൊണ്ടുപോന്നത്. യമലോകത്തിലെ ഫക്കീരെ എനിക്കു സ്വർഗ്ഗത്തിലെ കുട്ടവമ്പിലപ്പോലെയാണ് തോന്നിയത്.

നേരച്ചു ചാക്കെല്ലുലന്റെ രോമം പാകെ
ചിരച്ചു വട്ടീടണം...?

എന്നു പണ്ടു പഞ്ചതന്ത്രക്കാരൻ പറഞ്ഞത് ഒട്ടും സാഹസമല്ല.

പുത്തേഴത്തു ഗോവിന്ദമേനോൻ, ബി. എ.

---

# ക്രോമ്പേനാൻ

(തുടർച്ച)

ശാഖനിരാകളെർ തേറിട്ടുള നല്ല
പൊന്മേനിയുള്ളവർ തെഴുന്നൊരു പൊങ്കിടാവിൽ
ഭക്തിമനാവന്നകുളങ്ങനെ പൊരുകുമാമ്പു
ചേഷമ നിറഞ്ഞു നിലവിട്ടു വളൎന്നവനു.

ഫൻ

# വിക്രമോൎവ്വശീയസാരം

'വികാരഹേതൗ സതി വിക്രിയന്തേ യേഷാം ന ചേതാംസി ത ഏവ ധീരാഃ' എന്നു കാളിദാസൻ പറഞ്ഞതിനെ ഈ പ്രസംഗത്തിൽ ഓൎത്താൽ നന്നായിരിക്കും. പതിമൂന്ന്, തന്റെ രക്ഷിതാവായ സ്വാമിക്കു ഭക്തികൊണ്ടു പ്രസാദവും അഭക്തികൊണ്ടു കോപവും ഉണ്ടാകുന്നതുകൊണ്ടും സ്വാമികൾക്കു ഇഹപരലോകങ്ങളിൽ സൌജന്യം വരുത്തുവാൻ അവകാശമുള്ളതുകൊണ്ടും എല്ലാവരും സ്വാമിഭക്തന്മാരായിത്തന്നെ ഇരിക്കേണം. പതിനാല്, പ്രഭുക്കന്മാരുടെ കാൎയ്യത്തിന്നുവേണ്ടി സ്വത്തുക്കളും പ്രാണനും ഉപേക്ഷിപ്പാൻ മടിയില്ലാത്ത ഭക്തന്മാരെ ധിക്കരിക്കുന്ന പ്രഭുക്കന്മാൎക്കു വലുതായ ലക്ഷ്മീനാശവും അനൎത്ഥവും സംഭവിപ്പാനെളുപ്പമുള്ളതാകയാൽ പ്രഭുക്കന്മാരെല്ലാം ഭക്തപ്രിയന്മാരായിത്തന്നെയിരിക്കേണം. പതിനഞ്ച്, സൂക്ഷ്മത്തിൽ ആലോചിക്കുമ്പോൾ ഒരു വസ്തുവും നിഷ്ഫലമായിട്ടില്ല. മലിനമാക്കുന്നതുകൊണ്ടു, ദേഹപ്രാണോപദ്രവങ്ങളെ ചെയ്യുന്നതുകൊണ്ടും, സൎവ്വജനങ്ങളും വൎജ്ജിക്കുന്ന ചളിയും, മുള്ളും, സവിഷദ്രവ്യങ്ങളും, മറവും വളത്തിന്നും വേലിക്കും മരുന്നിന്നും നാം ഉപയോഗിച്ചുവരുന്നതാണല്ലോ. അതുപോലെതന്നെ എല്ലാ കൎമ്മങ്ങളുടേയും എല്ലാ പുരുഷന്മാരുടേയും സ്വഭാവം സൂക്ഷ്മമായി ആലോചിക്കുമ്പോൾ ഒരു പുരുഷനും ഏതെങ്കിലും ഒരു കൎമ്മത്തിൽ യോഗ്യനാവാതിരിക്കയില്ല. അതു കണ്ടുപിടിപ്പാൻ പ്രയാസമെന്നു മാത്രമേയുള്ളൂ. അതിനാൽ ആജ്ഞാപിക്കുന്നവരെല്ലാം കൎമ്മസിദ്ധിക്കുവേണ്ടി അതാതു കൎമ്മങ്ങളുടെയും, പുരുഷന്മാരുടെയും സ്വഭാവം അറിഞ്ഞിരിക്കേണം. 'ജഗത്യേവമനൌഷധം ന കിഞ്ചിദ്വിദ്യതേ ദ്രവ്യം' എന്ന വാഗ്ഭടാചാൎയ്യരുടേയും, 'അമന്ത്രമക്ഷരം നാസ്തി നാസ്തി മൂലമനൌഷധം അയോഗ്യഃ പുരുഷോ നാസ്തി യോജകസ്തത്ര ദുൎല്ലഭഃ' എന്ന ശുക്രമഹൎഷിയുടേയും, വാക്കുകളെ ഓൎത്താൽ നന്നായിരിക്കും. സത്യമായ ഈശ്വരപ്രതാപത്തിന്റെ മൂലം സൎവ്വലോകോല്കൎഷവും ഫലം

ഫലം സിദ്ധിക്കാതെ അവസാനിച്ചെന്നും ചെയ്യു എന്നു വരാം. അതു
കൊണ്ടു ഞാനൊരിക്കലും അന്യായമായി പ്രവൎത്തിക്കയില്ല എന്ന
ബുദ്ധിയെയാണ് ദൈവവിശ്വാസംകൊണ്ടു നമുക്കുണ്ടാക്കേണ്ടത്.
ഇതിനെത്തന്നെ ഉദ്ദേശിച്ചിട്ടാകുന്നു ഭൎത്തൃഹരി 'ഏതുവന്നാലും പോ
യാലും വേണ്ടില്ല ധീരന്മാർ ന്യായമാൎഗ്ഗത്തിങ്കൽനിന്നിളകില്ലെന്ന
ൎത്ഥമായ

'നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു
ലക്ഷ്മീസ്സമാവിശതു ഗച്ഛതു വാ യഥേഷ്ടം
അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ
ന്യായ്യാൽ പഥഃ പ്രവിചലന്തി പദം ന ധീരാഃ

എന്ന ശ്ലോകത്തിന്റെ ശേഷംതന്നെ ദൈവപ്രകരണത്തെ ആരംഭി
ച്ചത്. അതുകൊണ്ട് ദൈവാനുകൂല്യമെന്ന വലുതായ ഗുണത്തെ
സമ്പാദിപ്പാൻവേണ്ടി എല്ലാവരും ദുഷ്പ്രവൃത്തിയേയും ദുഷ്പ്രവൃത്തി
യേയും തീരെ ത്യജിച്ച് സൽപ്രവൃത്തിയെ ചെയ്യേണമെന്നാകുന്നു
എല്ലാംകൊണ്ടും വന്നുകൂടിയത്. പതിനേഴ്, ലോകത്തിലൊക്കെ സ
ന്തതിയില്ലെങ്കിലും സന്തതിക്കു ഗുണങ്ങളൊന്നുമില്ലെങ്കിലും ലോകം
മുഴുവനും നശിച്ചുകൂട്ടത്തിലായിത്തീരുമെന്നു പറയേണ്ടതില്ലല്ലോ. അ
തിനാൽ സജ്ജനങ്ങളും നല്ല സന്തതിയെ സമ്പാദിപ്പാൻ ശ്രമിക്കേ
ണം. പതിനെട്ട്, ന്യായമായ പരോപകാരിക്കു എല്ലാകാലം തന്നെ
കൃതകൃത്യതാസുഖവും പരലോകസുഖസാധകമായ വലിയ പുണ്യ
വുമുണ്ടാകുന്നതിനു പുറമേ ഇഹലോകത്തിൽ സജ്ജനങ്ങളും പുരൂ
രവസ്സുരാജാവിന് ഇന്ദ്രാദികൾ എന്നപോലെ ബന്ധുക്കളായിത്തീ
രും. അതുകൊണ്ട് ആവുന്നേടത്തോളം ന്യായമായി പരോപകാരം
ചെയ്യേണ്ടതാണ്.

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ.

വൎമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ ഗദ്യങ്ങൾക്കു പദ്യങ്ങളെപ്പോലെ രസികത്വമില്ലെന്നു പറയുന്നവരുണ്ടെങ്കിൽ അവർ മഞ്ജരികണ്ടാൽ തൃപ്തിപ്പെടാതിരിക്കയില്ല.

ഈ മഞ്ജരി, പരിഭാഷാപ്രകരണം, സമവൃത്തപ്രകരണം എന്നു തുടങ്ങി ഒമ്പതു പ്രകരണങ്ങളായി ചേർത്തിരിക്കപ്പെട്ടിരിക്കുന്നു. പരിഭാഷാപ്രകരണത്തിൽ വൃത്തമെന്നാലിന്നതെന്നും ഛന്ദസ്സെന്നാലിന്നതെന്നും ഉക്ത, അത്യുക്ത, മുതലായ ഛന്ദസ്സുകളുടെ പേരുകളും, അക്ഷരങ്ങൾ, മാത്രകൾ, ഗുരുലഘുക്കൾ, ഗണങ്ങൾ, ഇവയുടെ സ്വരൂപങ്ങളും കാണിച്ചിട്ടുള്ളതിനു പുറമെ സംസ്കൃതത്തിൽനിന്നു വ്യത്യസ്തമായിട്ടു ഭാഷയിൽ ചില ഗുരുലഘുനിയമങ്ങളുള്ളത് എടുത്തു കാണിച്ചിട്ടുമുണ്ട്. ചില്ലുകളും (അതായതു്: ൺ, ൾ, ർ, ൻ, ൽ.) കൂട്ടക്ഷരങ്ങളും പരമായി നില്ക്കുന്ന ഹ്രസ്വത്തിനു ഗുരുത്വം മേൽപറഞ്ഞവയ്ക്കു തീവ്രയത്നോച്ചാരണമുണ്ടെങ്കിൽ മാത്രമേ ഉള്ളു എന്നാകുന്നു വ്യവസ്ഥ ചെയ്തിട്ടുള്ളത്. ഉറപ്പില്ലാതെ ശിഥിലമായി ഉച്ചരിക്കുന്ന ദിക്കുകളിൽ ഹ്രസ്വം ലഘുവായിത്തന്നെയിരിക്കും എന്നു താല്പര്യം. ഈ വിഷയത്തിൽ ചില്ലുകളെ സംബന്ധിച്ചേടത്തോളം തീവ്രയത്നോച്ചാരണത്തിനു വ്യവസ്ഥചെയ്തിട്ടുള്ളതു കേരളപാണിനീയത്തെ അടിസ്ഥാനമാക്കിക്കൊണ്ടാണ്. ആ വ്യവസ്ഥയിൽ ഞങ്ങൾക്കു് അഭിപ്രായഭേദമുണ്ട്. 'മടുമലർ, ശരമാകിയ മാരനോ' എന്നു ദ്രുതവിളംബിതവൃത്തത്തിൽ പ്രയോഗിക്കുന്നതായാൽ 'ലർ, രേ' എന്ന ദിക്കിൽ തീവ്രയത്നോച്ചാരണം ഉണ്ടാകാതെ കഴിയില്ല. ചില്ലു ശിഥിലമെന്നു വിചാരിപ്പാനേ വയ്യ, എന്നാണ് ഞങ്ങളുടെ അഭിപ്രായം. ഭാഷാഭൂഷണത്തിൽ ഈ ഗ്രന്ഥകർത്താവു ഞങ്ങളുടെ അഭിപ്രായത്തോടുകൂടി യോജിച്ചിട്ടുണ്ട്. 'കണ്ടു പ്രഭാതം' എന്ന പ്രയോഗത്തിൽ 'പ്ര' എന്നതിന്റെ മുമ്പിൽ നില്ക്കുന്ന 'ടു'കാരത്തിനു ഗുരുത്വം കൊടുക്കണമെന്നു കണ്ടോ? പലരും നൊന്നു പറയുന്ന ചില ഭാഷാജ്ഞന്മാർ. അവരുടെ ആ വൈരസ്യം ഭാഷാസ്വരൂപജ്ഞാനം പോരാഞ്ഞിട്ടുതന്നെയാകുന്നു എന്നാണ് ഞങ്ങൾ വിചാരിക്കുന്നത്. സകലപ്രാകൃതഭാഷകളിലും ചിലപ്പോ

ൾ സംസ്കൃതത്തിൽതന്നെയും ഈ ശിഥിലപ്രയത്നോച്ചാരണംകൊണ്ടു ലഘുലവം കിട്ടുന്നതു ഭാഷാസ്വഭാവമാണെന്നു മനസ്സുവെച്ചുനോക്കിയാൽ നിഷ്പക്ഷപാതികൾക്കറിയാവുന്നതാണ്.

നൃപതി-ജയികം- യശസ്വീ-
ഭാസ്വര-തരമന്യ-രാഘവൻ-സതതം
മലമന്യ-പ്രിന്നമൂറ-
കെട്ടുഗണത്തിനുമത്രദൃഷ്ടാന്തം.

ഇങ്ങിനെ ഭംഗിയിൽ ഒരു പദ്യംകൊണ്ട് ഗണങ്ങളുടെ പേരും സ്വരൂപവും കാണിച്ചിരിക്കുന്നതു വളരെ നന്നായിരിക്കുന്നു. ഗുരുലഘുക്കളെ തിരിച്ചറിവാനുള്ള ചിഹ്നങ്ങൾ കൊടുത്തിട്ടുള്ളതും ഉചിതമായിട്ടുണ്ട്.

'പാദത്തിൽ ഗണാക്ഷരാദിയ നിയമങ്ങൾക്കു ഭേദമേ
വരുന്ന മറ്റു വൃത്തങ്ങളെല്ലാം ഗാഥയിലുൾപ്പെടും.'

ഈ ഗാഥാവൃത്തം മലയാളഭാഷയിൽ അപൂർവ്വമാണെങ്കിലും വേദപുരാണങ്ങളിൽ സാധാരണയാണ്. സംസ്കൃതത്തിനും മലയാളത്തിനും സാമാന്യമായ വൃത്തങ്ങളെ വിവരിച്ചിട്ടുള്ള പ്രകരണങ്ങളിൽക്കൂടി ഭാസമാകുംവണ്ണം സഞ്ചരിച്ചു മലയാളവൃത്തപ്രകരണത്തിൽ പ്രവേശിക്കുമ്പോഴാണ് ഈ വൃത്തശാസ്ത്രപണ്ഡിതൻെറ അറിവും പ്രയത്നവും ഹൃദ്യതയും പ്രകാശിച്ചു കാണുന്നത്.

'പ്രായേണ ഭാഷാവൃത്തങ്ങൾ തമിഴിൻെറ വഴിക്കുതാൻ
അതിനാൽ ഗാനരീതിക്കു ചേരുമീശീലിയാണിഹ
ഗുരുക്കൾക്കു കണക്കില്ല നില്ലാ വർണ്ണക്രമവും
വ്യവസ്ഥയെല്ലാം ശിഥിലം പ്രമാണം ഗാനരീതിതാൻ
മാത്രക്കു നിയമം കാണും ഗാനം താളത്തിനൊക്കുകിൽ
ഇപ്പക്ഷിൽവർണ്ണസംഖ്യക്കു നിയമം മിക്ക ദിക്കിലും
ഗുരുവാക്കാമിച്ഛപോലെ പാടിനീട്ടി ലഘുക്കളെ
അതുപോലിഹ ദീർഘത്തെ കുറക്കുന്നതപൂർവമാം'

ഇങ്ങിനെ പരിഭാഷയോടുകൂടി ആരംഭിക്കുന്ന പ്രകരണത്തിൽ മലയാളഭാഷാവൃത്തങ്ങൾക്കൊക്കെ ഛന്ദശ്ശാസ്ത്രം കല്പിക്കുന്നതിലാണ്

നമ്മുടെ ഗ്രന്ഥകാരൻ പൂൎവ്വവൃത്തശാസ്ത്രകാരന്മാരെ അതിശയിച്ചു നില്ക്കുന്നത്. മലയാളവൃത്തങ്ങളെല്ലാം സകലവും തേടി കണ്ടുപിടിച്ച് അതിനെല്ലാം ലക്ഷണസമന്വയം ചെയ്തിട്ടുള്ളതോൎക്കുമ്പോൾ മലയാളികൾക്ക് അവിടത്തോടുള്ള കടപ്പാട് ഇത്രമാത്രമെന്നു നിൎണ്ണയിച്ചുകൂടാ.

വൃത്തങ്ങളുടെ ലക്ഷ്യലക്ഷണങ്ങൾ കനിച്ചുചേൎത്ത് ഉദാഹരിച്ചിട്ടുള്ള ശ്ലോകങ്ങളിൽ 'അതിരുചിര' വൃത്തത്തിന്റെ ഉദാഹരണം:

'സരസ്വതി നുതിരുചിരാംഗി ഭാസുരേ
സുരാസുരപ്രവരകിരീടകോടിയിൽ
'ഉരുമ്മിടുന്തവ' കഴൽ രണ്ടുമാദരാൽ
'സ്മരിച്ചുതാനിഹ' ദിവസേന കൈകൊണ്ടുതൊഴാം.'

എന്നോ മററു വേണ്ടതായിരിക്കെ ഉദാഹരണം:

ഉരസുന്ന നിന്റെ കഴൽ രണ്ടുമാദരാൽ
ശിരസാ നമിച്ചു ദിവസേന കൈതൊഴാം.

എന്നു മംഗലഭാഷിണിയിൽ ആയിപ്പോയിട്ടുള്ള ലേഖകപ്രമാദം വരുംപതിപ്പിൽ തീൎത്തുകാണുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

---

# പൂവഴക്ക

---

നൽപ്പാരു ഗന്ധ ഫലങ്ങളിലാവഹിച്ചൊട്ടു
ഉല്പത്തിയുണ്ടു മമ നീയതു കേട്ടതില്ലേ?
ചൊല്ലേറിടുന്ന വദനത്തിനു താഴെ ഞാനോ
ചെല്ലുന്നതില്ല സമതയ്ക്കതു നിന്ദ്യമല്ലോ.　　14

അൻപാർന്നൊരരികൾ വിലസീടുകിലെന്തു നിന്റെ
വൻപാകവേ തല്ലതമാക്കു നശിച്ചിടും നീ,
ഇമ്പം കലൎന്നു വിലസീടുമസാരനോ ഞാനോ
കുമ്പിന്റെ വിണ്ടുമലപോൽ പലനാൾ വസിക്കും.　　15

# സൃഷ്ടിവിശേഷങ്ങൾ

## (മാംസഭോജികളായ ചെടികൾ)

---

ജീവികളെക്കൊണ്ടുള്ള ഉപജീവനം പലജാതി ജംഗമങ്ങൾക്കു മാത്രമല്ലാതെ കേവലം സ്ഥാവരങ്ങളിൽപ്പെട്ട വൃക്ഷലതാദികൾക്കുമുണ്ടെന്നുള്ള വസ്തുത ഇവിടങ്ങളിൽ ആരുതന്നെ മനസ്സിലാക്കിയിരുന്നു? ലോകതത്വാന്വേഷികൾ ഇങ്ങിനെ ചില സസ്യവിശേഷങ്ങളുണ്ടെന്നു പറയുകമാത്രമല്ല, അവയുടെ ആകൃതിയേയും പ്രകൃതിയേയും പററിയുള്ള പൂർണ്ണവിവരണങ്ങളെക്കൊണ്ടു ദൃഷ്ടാന്തപ്പെടുത്തുകയും ചെയ്യുന്നതു് എങ്ങിനെ സമ്മതിക്കാതിരിക്കും?

ഡൺസ്റ്റൻ (Dunstan) എന്ന ശാസ്ത്രജ്ഞൻ നിക്കരാഗ്വാ എന്ന തടാകത്തിന്റെ തീരത്തു ഉലാത്തിക്കൊണ്ടിരുന്ന സമയം അദ്ദേഹത്തിന്റെ പിന്നാലെ നടന്നിരുന്ന നായ വേദനപ്പെട്ടു് നിലവിളിക്കുന്നതു കേട്ടു. തിരിഞ്ഞുനോക്കിയപ്പോൾ, അതു് ഒരു ചെടിയുടെ ഇടയിൽ കുടുങ്ങി കിടക്കുന്നതു കണ്ടു. അതിന്റെ തണ്ടുകളെക്കൊണ്ടു നായയെ കെട്ടിവരിഞ്ഞിട്ടുണ്ടെന്നു മാത്രമല്ല ചോരയും പൊടിയുന്നുണ്ടായിരുന്നു. അദ്ദേഹം നായയെ തൽക്ഷണം വേർപെടുത്തിട്ടില്ലായിരുന്നു എങ്കിൽ അതിന്റെ കഥ അപ്പോൾതന്നെ കലാശിച്ചിരുന്നേനെ. ഈ ചെടി വടക്കെ അമേരിക്കാരാജ്യത്തുണ്ടു്. വലിപ്പം അധികമില്ല. കവിച്ചു് ആറടി പൊക്കമുണ്ടാവാം. ഫോനാവിൻതണ്ടുകൾപോലെ കിഴങ്ങിൽനിന്നു പൊട്ടിപുറപ്പെടുന്ന ഏഴെട്ടു തണ്ടുകൾ മാത്രമാണു് അതിന്റെ ശാഖോപശാഖകൾ. ഇല നാസ്തി. കറുത്ത രോമങ്ങളെക്കൊണ്ടു മൂടിയിരിക്കുന്ന മാർദ്ദവമുള്ള ആ തണ്ടുകൾ എളുപ്പത്തിൽ വളയും. ക്ഷണത്തിൽ ഒടികയുമില്ല. ഭക്ഷിക്കാവുന്ന വല്ല ജന്തുക്കളേയും അടുത്തു കിട്ടിയാൽ തണ്ടുകൾ പിടികൂടുകയായി. അതോടുകൂടി രോമങ്ങൾ ദേഹത്തിൽ പ്രവേശിച്ചു് രക്തപാനവും തുടങ്ങും. ചെടിയുടെ ആകപ്പാടെയുള്ള സമ്പ്രദായം 'ചൊറിഞ്ഞനം' (കണ്ണിവെപ്പാണു്) എന്നാണു ജ

ലജ്ജാലുവിനെപ്പോലെ ആകകൊണ്ട് അതിന് അദ്ദേഹം 'കേരളൊ
റിഞ്ഞനം' എന്നാണ് പേർ പറഞ്ഞിട്ടുള്ളത്. ഇതിന്റെ ക്രൌര്യാ
തിരേകമായ ചേഷ്ടിതങ്ങളെ ആലോചിച്ച് അത്ഭുതഭയാക്രാന്തനാ
യി നിന്നുപോയി എന്ന് അദ്ദേഹംതന്നെ ഒരു മാസികയിൽ പ്രലം
ഷിച്ചിട്ടുണ്ട്.

ഇനി മറെറാരു ചെടിയെപ്പററി പറയാം. മദ്ധ്യ ആഫ്രിക്ക, ആസ്ത്രേലിയാ ഈ രാജ്യങ്ങളിലാണ് ഇവയെ ധാരാളമായി കാണുന്നത്. സൌരഭ്യമേറിയ ഇവയുടെ പുഷ്പങ്ങൾ അടുത്തുചെല്ലുന്ന പ്രാണികളെ ആകർഷിക്കുന്നു. മധുപാനം ഉദ്ദേശിച്ച് പുഷ്പമുഖത്തിൽ ചെന്നുകൂടുന്ന പ്രാണികൾ അന്തർഭാഗത്തിലുള്ള മധുവിനെ സ്പർശിപ്പാൻ സാധിക്കാഞ്ഞിട്ട്, ഉള്ളിലേക്ക് ഇറങ്ങി ചെല്ലുന്നതോടുകൂടി ഇരുഭാഗത്തുമുള്ള രണ്ടുകൂർത്ത മുള്ളുകൾ അവയുടെ മേൽ കുത്തിക്കേറുന്നു. ഉടനെതന്നെ പുഷ്പവും കൂടുന്നു. അവിടെനിന്നു രക്ഷപ്പെടുക എന്ന കാര്യം പ്രാണികൾക്ക് അസാദ്ധ്യം. മധുപാനത്തിൽ അത്യന്തം ആസക്തന്മാരായി ഭവിക്കുന്നവരുടെ ദുർവ്യവസ്ഥയെ ഇപ്രകാരം കരുണാനിധിയായ ജഗദീശ്വരൻ നമുക്കു ദൃഷ്ടാന്തപ്പെടുത്തിത്തരികയാണോ എന്നുതോന്നും. എങ്കിലും ചില പ്രാണികൾക്ക് ഈ കഥ നിശ്ചയമുള്ളതിനാൽ അവ ഈ പുഷ്പങ്ങളുടെ സമീപം സഞ്ചരിക്കാറില്ലത്രെ.

'സുമിത്ര' എന്ന ദ്വീപിൽ ഇംഗ്ലീഷ് ലില്ലി (Lily) എന്ന പുഷ്പത്തിന്റെ ആകൃതിയിൽ ഒരുതരം ചെടിയുണ്ടെന്നു കേൾക്കുന്നു. ചെടിയുടെ തണ്ടിന് ആറടിയും, ഇലകൾ പത്തുപന്ത്രണ്ടടിയും നീളമുണ്ട്. ഒരു ചെടി ഏകദേശം അറുപതടി ചുററളവുള്ള സ്ഥലം മുഴുവൻ പടർന്നുകിടക്കും. ഇതിൽ തട്ടി വരുന്നവായു വിഷകരമാണ്. സൂര്യാസ്തമനസമയത്തും സൂര്യോദയത്തിന് ഒരു മണിക്കൂറു മുമ്പും ആണ് ആ വായു അത്ര കഠിനമായി പുറത്തേക്കു വീശുന്നത്. ഈ ചെടികൂട്ടത്ത് രാത്രിസമയങ്ങളിൽ നായ്ക്കളെയോ, കന്നുകാലികളെയോ കെട്ടിനിർത്തിയാൽ നേരം പുലരുന്നതിനുമുമ്പ് അവ ചത്തുപോകുന്നു. ഇതു തീരെ അസംഭാവ്യമാണെന്നു

വിചാരിപ്പാൻ നമുക്ക് അവകാശമില്ല. എന്തെന്നാൽ ഈ ചെടിയുടെ അനുഭവം നമുക്കില്ലെങ്കിലും ഇതുപോലെ വിഷവായുവിനെ പുറപ്പെടുവിക്കുന്നതായ "ഉപാസ്" മുതലായ വൃക്ഷങ്ങളെ കണ്ടും, അവയുടെ ഉപദ്രവശക്തിയെ അനുഭവിച്ചും നാം അറിഞ്ഞിട്ടുണ്ടല്ലോ. പിന്നെ പാമ്പുകൾക്ക് അത്യന്തം ശത്രുവായി തീർന്നിട്ടുള്ള "അങ്ങേലി" എന്ന വൃക്ഷത്തെ പററിയും ചിലർ കേട്ടിട്ടുണ്ടായിരിക്കും. അതിന്റെ ചുവട്ടിൽകൂടി ഇഴഞ്ഞുപോകുന്ന പാമ്പുകൾക്കു ജീവനാശം വരുന്നത് ആ വൃക്ഷത്തിൽ കൂട്ടിവരുന്ന വായു പാമ്പിനു വിഷകരമായി തീരുന്നതുകൊണ്ടാണല്ലോ. എന്നാൽ ആദ്യം പറഞ്ഞ ചെടി വിഷവായുജനകമെന്നു മാത്രമല്ല ഹിംസാകരവും കൂടിയാണ്. ചിലർ ഈ ചെടിയെ പരിപൂർണ്ണ പരിശോധിച്ചു നോക്കിയതുകൊണ്ട് ദീനത്തിൽ കിടക്കേണ്ടിവന്നു എന്നും, കോളാമ്പിയുടെ ആകൃതിയിലുള്ള ഈ പുഷ്പത്തിന്റെ അന്തർഭാഗത്തിങ്കൽ ചെറുതരം പക്ഷികൾ, നരിച്ചീറുകൾ മുതലായ ജന്തുക്കളുടെ ശരീരം ചത്തുകിടക്കുന്നതു കണ്ടു എന്നും മററും. ബെക്കാർ (Ψ. Becar) എന്ന ഒരു ശാസ്ത്രജ്ഞനും പറയുന്നുണ്ട്.

ബിലാത്തിയിലെ ചതുപ്പുപ്രദേശങ്ങളിൽ സൺഡ്യൂ (Sundew) എന്ന വേറെ ഒരു തരം ചെടിയുണ്ട്. അതിന്റെ ഹിംസാസാമർത്ഥ്യവും വേറെ പ്രകാരത്തിലാണ്. രോമാകൃതിയിൽ തൂങ്ങികിടക്കുന്ന അവയവങ്ങൾ നാരുകളോടുകൂടിയതാണ് അതിന്റെ ഇലകൾ. നാരുകളിൽനിന്ന് എല്ലായ്പോഴും ഗന്ധമുള്ള ഒരു വെള്ളം പൊടിഞ്ഞുകൊണ്ടിരിക്കും. ഗന്ധംകൊണ്ടു ഭ്രമിച്ചു വല്ല പ്രാണികളും അതിന്റെ അരികെ വന്നാൽ ഉടനെ ആ നാരുകൾ അവയെ വരിഞ്ഞുകെട്ടുകയും, അവയുടെ സാരാംശമെല്ലാം ഗ്രസിച്ചതിന്റെ ശേഷം ഉപേക്ഷിച്ചു യഥാസ്ഥിതിയിൽതന്നെ നില്ക്കുകയും ചെയ്യുന്നു. ഒരു പ്രാണി ഇത്തരം ചെടിയുടെ സമീപം ചെല്ലുന്നതും, ചെടി ആ പ്രാണിയെ ഹിംസിക്കുന്നതും, അതിനെ ഭക്ഷിക്കുന്നതും എല്ലാം സൂക്ഷിച്ചു ഛായ എടുത്തിട്ടുള്ളതല്ലോ. കഷ്ടമത്രെ! ഒന്നാമത്തെ ഛായയിൽ പ്രാണി ചെടിയുടെ ഇലയിന്മേൽ സ്ഥിതി

6. ശയനേഷുവേശ്യാ— കിടപ്പിൻെറവട്ടം തേവടിശ്ശിയായിരിക്കണം. സന്ധ്യകഴിഞ്ഞാൽ അകത്തു മട്ടിപ്പാലൊ ചന്ദനത്തിരിയൊ പുകച്ചു ചുളുക്കില്ലാതെ ധൂളിമെത്ത വിരിച്ചു മുറുക്കി മേൽകഴുകി മുഖംമിനുക്കി തല ചീന്തിപ്പൂച്ചൂടി പൊട്ടുതൊട്ടു വില്ലു തേച്ച്... ശേഷം മഹത്ഭിശ്ചിന്ത്യം.

പ്രഥമതന്ത്രം സമാപ്തം.

---

രണ്ടാംതന്ത്രം.

മറിമായം.

തറവാട്ടുകാൎയ്യത്തെപ്പററി എന്നു മാത്രമല്ല തറവാട്ടുകാരെപ്പററി യാതൊന്നും ഭൎത്താവിനോടു പറയാതെ കഴിച്ചുകൂട്ടേണമെന്നാണ് അമ്മായിയമ്മയുടെ ദൃഢനിശ്ചയം. ഇതു മനസ്സിലാകുന്നതിനു മുമ്പ് കുഡുംബഭരണസംബന്ധമായി പലതും ഭാൎയ്യയോട് അമ്മാമൻ സംസാരിച്ചതിന് ഒരു മൂളക്കംകൂടി കിട്ടാതെ കുഴങ്ങിച്ചിട്ടുണ്ട്. ഒരിക്കൽ 'ഞാനതൊക്കെ പുരുഷന്മാരുടെ കാൎയ്യമാണ് എനിക്കതിനെപ്പററി പറവാൻ അവകാശവും ആഗ്രഹവുമില്ല' എന്ന് അമ്മായിഅമ്മ പറഞ്ഞതിനുശേഷം അമ്മാമൻ ഒന്നും പറയാറില്ല. ഒരു വിഷയത്തെപ്പററി തൻെറ ഭാൎയ്യ തന്നോടൊന്നും പറയില്ലെന്നുള്ള ഭൎത്താവിൻെറ ബോദ്ധ്യത്തിനെ അസ്തിവാരമാക്കി കെട്ടി ഉയൎത്തിയതാണ് മറിമായമെന്ന മണിമാളിക.

സ്ഥലച്ചുരുക്കത്താൽ രണ്ടു ശേപ്പടിവിദ്യമാത്രമെ ഇവിടെ പറയുന്നുള്ളു.

ഞങ്ങളുടെ നാലുകെട്ടും ഗ്രാമ്പിയുംകൂടി യോജിപ്പിച്ചു കുളുൎമകൾ തെക്കോട്ടൊരു വാതിലുണ്ട്. ഒരു ദിവസം സന്ധ്യനേരത്ത് ദേഹപ്രക്ഷാളനത്തിനുള്ള സോപ്പുമുതലായ കോപ്പുകളെ ഒരു കയ്യിൽ പിടിച്ചും വേണ്ടപോലെ ദേഹം മറക്കുന്നതിനു മറേറ കൈകൊണ്ടു വാതിലിൽ പിടിച്ചും അമ്മായിഅമ്മ ആരോടൊ സംസാരിച്ചു

കൊണ്ടു നില്ക്കുന്ന മദ്ധ്യേ യഥാസംഗതിയായി തിരിഞ്ഞു നോക്കിയപ്പോൾ അമ്മാമൻ പടിഞ്ഞാറെ പടിപ്പുരയുടെ നട ഇറങ്ങുന്നതു കണ്ടു. അമ്മായിഅമ്മ നോക്കിയതു് അമ്മാമൻ കണ്ടതുമില്ല. അമ്മായിഅമ്മയുടെ ശിരഃകമ്പവും കയ്യിൽ സോപ്പും മറവുമുള്ളതുകൊണ്ടു വ്യക്തമല്ലാത്ത കൈമുദ്രയും മാത്രമല്ലാതെ സാമാന്യം സമീപത്തെത്തുന്നതുവരെ സംസാരിക്കുന്നതു് എന്താണെന്നു് അമ്മാമൻ കേട്ടില്ല. ഏകദേശം ഒരു ചോവൻ; തീണ്ടാപ്പാടു് സമീപത്തെത്തിയപ്പോൾ 'കൃഷി കയ്യിലാക്കാനി സൂത്രൊന്നും വേണ്ടന്നില്ല. വേണെങ്കിൽ കാര്യം മുഴുവൻ അദ്ദേഹം ഒഴിഞ്ഞു കൊടുക്കും. സൂത്രംകൊണ്ടു ചെന്നാലറിയാൻ മാത്രം അദ്ദേഹത്തിനു ബുദ്ധിയില്ലെന്നും വിചാരിക്കണ്ട' എന്നു അമ്മായിഅമ്മ പറയുന്നതു കേട്ടു. ഇതു കേട്ടപ്പോൾ അമ്മാമൻ ശ്രാമ്പിയുടെ നട പകുതി കയറിയതു് അവിടെ നിന്നു. പിന്നെ വല്ലതും പറയുന്നുണ്ടോ എന്നു ശ്രദ്ധവെച്ചുനിന്നു. കുറച്ചുനേരം കഴിഞ്ഞപ്പോൾ 'ഞാൻ ഇതുവരെ അദ്ദേഹത്തിനോടു തറവാട്ടു കാര്യത്തെപ്പറ്റിയോ തറവാട്ടിലുള്ളവരുടെ ഗുണദോഷത്തെപ്പറ്റിയോ യാതൊന്നും പറഞ്ഞിട്ടില്ല. പറയാനിടവരാതെ കഴിക്കേണമെന്നു ദൈവത്തിനോടു പ്രാർത്ഥിക്കുന്നതുമുണ്ടു്'. പിന്നെയും കുറെനേരം കഴിഞ്ഞപ്പോൾ 'ഒന്നും വേണ്ടന്നില്ല. അദ്ദേഹം സത്യവാനും ശുദ്ധനുമാണു്. വേണ്ടതുചെയ്വാൻ ആരും പറഞ്ഞു കൊടുത്തില്ലെങ്കിലും ദൈവം അദ്ദേഹത്തിനു ശരിയായി തോന്നിക്കും' ഇങ്ങിനെയും കേട്ടു.

കുഞ്ഞേച്ചുട്ടനു കൃഷികിട്ടിയാൽ കൊള്ളാമെന്നു തലേദിവസം പറഞ്ഞിട്ടുള്ള വിഷയമാണെന്നും മറവിൽ നില്ക്കുന്നാളുടെ അഭിപ്രായത്തിൽ അതിൽ ചില ദൂഷ്യങ്ങളുണ്ടെന്നും മറവിലുള്ളാൾ തനിക്കു വേണ്ടത്തക്കവളാണെന്നും എന്നാൽ നേരിട്ടു കാര്യം സംസാരിപ്പാൻ മടിക്കുന്നവളാണെന്നും അമ്മാമന്നു മനസ്സിലായി. ഗുണദോഷത്തെപ്പറ്റിയുള്ള ആലോചന ഇപ്പോൾതന്നെ അവളുമായി നേരിട്ടു ചെയ്യാമെന്ന കൊതിയോടുകൂടി 'ആരത്?' എന്നു ചോദിച്ചു.

അമ്മായിഅമ്മ— ആരുമല്ല. ഇവിടെ എപ്പൊ വന്നു?

വെച്ചത്. ആ കാഴ്ചമുതൽപ്പാറി അമ്മായിയോട്ട് തലേക്കണ്ണശത്രം ജപിക്കുന്നതിന്നു ഒരുക്കൂട്ടിയിരിക്കുന്നു വിചാരിച്ചതിന്നു ഒരു ഞാ എന്റെ വീട്ടിൽ താമസിച്ചതല്ലെന്നു ഉണ്ടായ കാരണത്തെ പ്രവൃത്തി കഴിഞ്ഞു കൊണ്ടിച്ചവട്ടിൽ കൊണ്ടുപോയി വെച്ചിരിക്കുന്ന ഭണ്ഡാ ശേഖരത്തെ കണ്ടിട്ടാണ്. ഇങ്ങിനെ പൂർവസ്മൃതി വാസികളെക്കൊണ്ടൊരു കാട്ടിൽ കിടക്കുന്ന കിളിയെ പിടിച്ചുകൊണ്ടുവന്നു വിട്ട വീട്ടിൽ കിടക്കുന്ന കാക്കക്ക് കൂട്ടുകൊൾകവെച്ചതും ഈ സാധു പെട്ടതും. മേട്ട ള്'ത്തിന് എളയനായര എളമന്നനെ കിട്ടാഞ്ഞതിനേക്കാൾ കൊ ച്ചുനാരായണിക്ക കിട്ടിയതിലാണമ്മായിഅമ്മക്ക സങ്കടം. 'ഭാരി ക്കുതന്നെപ്പോലെ മറ്റൊരുത്തിയെ കണ്ടാൽ പാരിക്കും പകവേം' എന്നുള്ള പഴയ ചൊല്ലായതുകൊണ്ട് കൊച്ചുനാരായണി 'മേട്ടള' ത്തിലെ കവിഞ്ഞു നടക്കുന്നതിൽ അമ്മായിഅമ്മക്ക മുഷിക്കേ ക്കുന്നതിലെന്തത്ഭുതം?

ഇതിന്നും പുറമെ അമ്മായിഅമ്മയുടെ മനം ചൊടിക്കുന്നതാ യി ഒരു സംഭവമുണ്ടായി. കുളിത്തളത്തിൽ കൊച്ചുനാരായണി യുടെ പ്രഥമപ്രവേശദിവസം എന്റെ മേട്ടള'ക്കുട്ടി പോയിരുന്നു. മേട്ടള'ത്തിനെ കൊച്ചുനാരായണിയുടെ ദാസിയാണെന്നു വിചാരി ച്ച് അവിടത്തെ ദാസിയായ ഇട്ടിച്ചിര മാടിവിളിച്ചു. ഭാഗ്യവശാൽ ആ വിളി വേറെ ആരും കണ്ടില്ല. അതിന്നുശേഷം കുളിത്തളത്തി ൽ ഓരോരുത്തർ കൊച്ചുനാരായണിയോട്ട കുശലപ്രശ്നത്തിന്ന തുനിഞ്ഞപ്പോഴെല്ലാം എന്റെ 'മേട്ടളം' നാരായണിച്ചേച്ചി എന്ന് ഒരിക്കലെങ്കിലും തെറ്റി വിളിക്കാതിരുന്നിട്ടില്ല.

ഇതിന്നെല്ലാം പ്രതിവിധിയായി എളയനായര് എളമന്നൻ വീട്ടിൽ വന്നാൽ അമ്മായിഅമ്മ സമീപത്തുപോയിരുന്നു മുറുക്കി നാലു തവണയെങ്കിലും എളയനായരെ എന്നു വിളിക്കാതെ പോ യി കിടക്കാറില്ല. വളരെ സ്നേഹം നടിച്ചു സംസാരിക്കുന്നതുകൊ ണ്ട് അമ്മായിഅമ്മ തന്നെത്തന്നെ എഴുന്നീറ്റുപോകുന്നതുവരെ ഇതു കൊണ്ടുള്ള സുഖസങ്കടങ്ങളേവിക്ക പതിവായിരുന്നു. കേവലം സ്നേ ഹമായിട്ടല്ലാതെ നേരത്ത് സംബന്ധത്തിന്നു വരുവാനിത്തി. അപ്പോ

ഗ്ഗണ്ട് അമ്മായിഅമ്മ പടി ഒടിച്ചുതുടങ്ങിയതും അദ്ദേഹം വേലി പൊളിഞ്ഞതിൽക്കൂടി വന്നതും അമ്മാമൻ ജനാലിൽക്കൂടി കണ്ട് മത ററി ധരിച്ചതും.

ചോതിയതന്ത്രം

സമാപ്തം.

കരാട്ട് അച്യുതമേനോൻ ബി. ഏ. ബി. എൽ.

---

# സൌന്ദര്യഭ്രമം

(ഒരു ഇംഗ്ലീഷ് മാസികയിൽ നിന്നെടുത്തത്.)

മനുഷ്യരുടെ മനസ്സിന്ന് ആഹ്ലാദകരമായ വിഷയങ്ങൾ പലതും ഉണ്ടല്ലൊ. അതിൽവെച്ച് ഉത്തമമായതാ രഹിക്കുന്നത് സൌന്ദര്യത്തോടാണെന്നു പറഞ്ഞതിൽ അസംഗതം അവിവേകമായിപ്പോയി എന്നു ചിലർ സംശയിക്കുമായിരിക്കാം. എന്നാൽ അതു വാസ്തവമാണെന്നു തെളിയിക്കുവാനാണ്. നാം ദിനം പ്രതി പല വിഷയങ്ങളെപ്പറ്റിയും മനോരാജ്യങ്ങൾ ചെയ്യുന്നുണ്ടല്ലൊ. അറിഞ്ഞിട്ടോ അറിയാതെകണ്ടോ എല്ലാവരേയും അധികനേരവും മനോരാജ്യങ്ങൾക്ക് വിഷയമാകുന്നതു സൌന്ദര്യസംബന്ധികളെക്കുറിക്കുന്നവയായിരിക്കും. മനോരാജ്യങ്ങൾക്ക് വിഷയങ്ങളായ ആകാംക്ഷ, ആഗ്രഹം, മനസ്താപം, ധർമ്മം, ഭയം, തുടങ്ങിയുള്ളവയെപ്പറ്റി ആലോചിക്കുക. ഈ വിഷയങ്ങൾ മനോരാജ്യം ചെയ്തു കളയുന്ന സമയവും, കളി, ഉറപ്പ്, മറ്റുവിധശ്രമങ്ങൾ വഴങ്ങൽ, ഇതുകളിൽ നിഷ്കർഷിച്ചും മറവും കളയുന്ന സമയവും കൂടി നോക്കിയാൽ സൌന്ദര്യത്തിന്നു വേണ്ടിചെലവാക്കുന്നസമയം നിശ്ചയമായും അധികരിച്ചുകാണുന്നതാണ്. എന്തെന്നാൽ ഉവ ഉഭയ

ത്തോടുകൂടി നമ്മുടെ ദൃഷ്ടിയെ പരത്തുകയും, പിന്നീടുള്ള നമ്മുടെ
എല്ലാ പ്രവൃത്തികളിലും ഇടവിടാതെ നമ്മെ ബാധിക്കുകയും ചെ
യ്യുന്നു. എങ്ങിനെയെന്നാൽ നാം ഇരിക്കുമ്പോഴും, നില്ക്കുമ്പോഴും,
സംസാരിക്കുമ്പോഴും എന്നുവേണ്ട സ്വപ്നം കാണുമ്പോൾകൂടിയും
ഈ വിഷയം മുന്നിട്ടു നില്ക്കുന്നില്ലയോ എന്ന് ആലോചിച്ചാൽ അറി
യാം. അനാഹാരമായ വിഷയങ്ങളിൽ നമ്മുടെ മനസ്സു പ്രവൃത്തിക്കു
ന്നതു നല്ലതല്ലെന്നു തീൎച്ചതന്നെ. അപ്രകാരമായ വിഷയമാണെ
ങ്കിലും ഇതു ദോഷത്തെ ചെയ്യുന്നതല്ലല്ലോ എന്നു കരുതിയിരിക്കു
ക മാത്രമെ നിവൃത്തിയുള്ളൂ. "എനിക്കു ശൃംഗാരലീലകൾ പുച്ഛ
മാണ്" എന്നോ, "ഞാൻ സുമുഖനല്ലെന്ന് എനിക്കുതന്നെ ബോ
ദ്ധ്യമാണ്" എന്നോ പലരും പലപ്പോഴും പറഞ്ഞുവരാറുണ്ട്. ഇ
വരോട് "ഇഷ്ടാ! നിങ്ങൾ വിചാരിക്കുന്നതിലധികം സമയം ശൃം
ഗാരദീക്ഷയിൽ ആയിരിക്കുമെന്നും' നിങ്ങൾക്കു സൌന്ദൎയ്യമില്ലെ
ന്നു ബോദ്ധ്യമുള്ളതുകൊണ്ട് ആ വിഷയത്തിൽ 'നിങ്ങൾ അധി
കം മനസ്സിരുത്തും' എന്നോ, മാത്രമെ മറുപടി പറവാൻ ഞങ്ങൾ
ക്കു തോന്നുന്നുള്ളു. തനിക്കു ശൃംഗാരലീലകൾ ഇല്ലെന്നും അപ്ര
കാരം ചെയ്യുന്നവരെ പുച്ഛമാണെന്നും, പറയുന്നവൎക്കു മാനുഷമ
നസ്സിന്റെ സൃഷ്ടികടിസ്ഥാനമായതേത് എന്താണെന്നറിഞ്ഞുകൂടാ നി
ശ്ചയംതന്നെ. അല്ലെങ്കിൽ പറയുന്നതു തീരെ കളവായിരിക്കണം.
സൌന്ദൎയ്യം എന്തിനാണ്? മുഖങ്ങൾ വൃക്ഷങ്ങളുടെ ഇലകൾപോ
ലെയോ പുല്ലുകളുടെ സമ്പ്രദായത്തിലോ ആണെങ്കിൽ മനുഷ്യരെ
എങ്ങിനെ തിരിച്ചറിയും? കാമക്രോധാദികൾ ഉണ്ടാകുന്നത് എ
ങ്ങിനെ? നമ്മുടെ ഉദ്ദേശങ്ങൾ എവിടെ? മനുഷ്യമനസ്സുകൊണ്ട് ഉ
ദ്ദേശമൊ പ്രതിഫലമൊ കൂടാതെ പ്രവൃത്തിക്കപ്പെടുന്ന ഒരു ഗംഭീര
മായ യന്ത്രമാണ് ലോകം എന്നല്ലാതെ എന്താണ് പറയേണ്ടത്?
പരമാൎത്ഥത്തിൽ ലോകത്തിൽ കട്ടിത്തെളിക്കേണ്ടതായ മാൎഗ്ഗങ്ങൾക്കു
ജീവൻകൊടുക്കുന്നത് ആകൃതിതന്നെയാണ്. അഹമഹമിക, അ
ഹങ്കാരം, ഉൽകൎഷം, പ്രശംസ ഇതുകളിലുള്ള മോഹങ്ങൾ ജനിക്കുന്ന
തിന്ന് ഒന്നാമതായ വിഷയം സൌന്ദൎയ്യം തന്നെയാണ്. അതു

സൌന്ദര്യത്തിനുവേണ്ടി പ്രകൃതിയാൽ നിബന്ധിക്കപ്പെട്ടിട്ടുള്ള ഒരു നിയമം എന്നുതന്നെ പറയണം. ഒരു സ്ത്രീയാകട്ടെ പുരുഷനാകട്ടെ (സ്ത്രീയും പുരുഷനും ഈ വിഷയത്തെ സംബന്ധിച്ചേടത്തോളം വ്യത്യാസമില്ല) തന്റെ ചങ്ങാതിയോടുകൂടി കൈകോൎത്തുപിടിച്ച് ഒരു വലിയകണ്ണാടിയുടെ സമീപത്തു യദൃച്ഛയായി ചെല്ലട്ടെ. ആ സ്ത്രീയോ പുരുഷനോ കണ്ണാടിയിൽ ആരുടെ സ്വരൂപത്തെയാണ് ആദ്യം നോക്കുക? ചങ്ങാതിയുടെ സ്വരൂപത്തെയല്ലാ, നിശ്ചയംതന്നെ. പെരുവഴിയിൽകൂടി ഒരു സ്ത്രീ നടക്കുന്നതു സൂക്ഷിച്ചുനോക്കുക. അവൾ എത്ര പ്രാവശ്യമാണ് പിന്നോട്ടുതിരിഞ്ഞും, ചരിഞ്ഞും, മറ്റും തന്റെ ആകൃതിയെത്തന്നെ നോക്കുന്നത്? തരം കിട്ടുമ്പോൾ ഒക്കയുമെന്നല്ലാതെ സൂക്ഷ്മം പറവാൻ സാധിക്കുന്നതല്ല. എത്രതവണ നോക്കിയാലും പൂതി പോകുന്നതല്ല. തന്റെ സൌന്ദര്യത്തിനുള്ള വശ്യത ഒരിക്കലും ഇല്ലാതാകുന്നതുമല്ല. അസംഖ്യം വെള്ളക്കണ്ണാടികൾ വെച്ചിട്ടുള്ള ഒരു മുറിക്കകത്ത് ഒരു സ്ത്രീ പ്രവേശിക്കട്ടെ. അവൾ ആദ്യം വലത്തുഭാഗത്തുവെച്ചിട്ടുള്ള കണ്ണാടിയിൽ ഒന്നുനോക്കും. തിരിഞ്ഞ് ഇടത്തുഭാഗത്തുവെച്ചിരിക്കുന്നതിലും നോക്കും. ഒരു പുതിയമാതിരി വസ്ത്രം ധരിച്ചും, ഒരു പുതിയ സമ്പ്രദായത്തിലോ കരവും മറ്റൊന്നിനെയെക്കാണട്ടെ. എന്നാൽ അവൾക്കുണ്ടാകുന്ന വിചാരം "ഈ വസ്ത്രമോ, സമ്പ്രദായമോ ഞാൻ സ്വീകരിച്ചാൽ ഞാനെങ്ങിനെയായിരിക്കും? എന്നാണ്. ഇതുകൾ എനിക്ക് എന്ന് എങ്ങിനെ കിട്ടും. എന്നുള്ള ആലോചന ഉടനെ വരും. ഈ ആലോചനകൾക്കിടയിൽ ചങ്ങാതിയുടെ വിചാരം "പ്രിയ, ഇനിക്കു ഞാൻ വിചാരിക്കുന്നതിലധികം സൌന്ദര്യമുണ്ട്. അതല്ല ഇവൾ ഈ ആലോചിക്കുന്നത്. എനിക്കു ശരി ആരാണ്", എന്നായിരിക്കും.

ഈവക വിചാരങ്ങൾ തങ്ങടെ മനസ്സിന്റെ വഷളത്വമാണെന്നു കരുതി ആരുംതന്നെ വ്യസനിപ്പാനില്ല. ഇത് എല്ലാപ്രാണികൾക്കും ഉള്ളതാണ്. തനിക്കു സൌന്ദര്യമുണ്ടെന്നു വിചാരിച്ച് മോടികൂട്ടാതിരിക്കുന്നവരും, സൌന്ദര്യമില്ലാത്തതിനാൽ എന്തിനു മോ

മി ക്കുന്നു എന്നു വിചാരിക്കുന്നവരും ലോകത്തിൽ ആരും ഇല്ല. സുന്ദരമുഖനായ ഒരുവന്റെ സമ്പ്രദായങ്ങൾക്ക് ഒരു വശ്യാകൎഷമുണ്ട്. ആ സമ്പ്രദായങ്ങൾ ദുൎമ്മുഖന്മാൎക്കു തപസ്സിരുന്നാൽപോലും കിട്ടുവാൻ സാധിക്കുന്നതല്ല. പ്രയത്നിച്ചിട്ടു ഫലവും ഇല്ല. അവ വിലക്കു കിട്ടുമെങ്കിൽ ഒരു പ്രത്യേക കടാക്ഷമോ, പുഞ്ചിരിയോ, എങ്കിലും വാങ്ങാത്തവർ ലോകത്തിൽ ദരിദ്രന്മാരിൽപോലും ഉണ്ടാകയുമില്ല.

സൌന്ദൎയ്യം വശ്യവസ്തുവാണെന്നു സമ്മതിക്കയും, അതുള്ളവരെപ്പററി അസൂയപ്പെടുകയും ചെയ്യുന്നുണ്ടെങ്കിലും അതിന്നും ദോഷങ്ങൾ വളരെയുണ്ട്. ദുൎമ്മുഖന്മാർ സുമുഖന്മാൎക്കു വച്ചിട്ടുള്ള വലകളിൽ ചാടുന്നില്ല.

സൌന്ദൎയ്യമില്ലെന്നു നിരാകരിക്കപ്പെട്ടവർ അവരുടെ ജീവകാലം മറെറാവിധത്തിൽ സുഖമായി കഴിപ്പാനുള്ള മാൎഗ്ഗങ്ങളെപ്പററി ആലോചിക്കാതിരിക്കയില്ല. സുന്ദരഗണത്തിൽ ചേരുവാൻ അവൎക്കു ഈ ജന്മം സാധിക്കയില്ല. ഒരു നല്ല പേരുകൂടി സമ്പാദിപ്പാനും ഇവൎക്കു നിവൃത്തിയില്ല. അതുകൊണ്ട് ഈ കൂട്ടർ അതിന്നുദ്യോഗിക്കപോലും വേണ്ട.

കാലാന്തരത്തിൽ നശിച്ചുപോകുന്നതായ ഇതിനേക്കാൾ എത്രയോ യോഗ്യതയും, സമാധാനവും ഉള്ള ഇതരമാൎഗ്ഗങ്ങൾ വളരെ സുലഭമായിട്ടുണ്ട്. അതിബുദ്ധി പ്രതാപത്തോടുകൂടിത്തന്നെ ജനിച്ചിട്ടുള്ളവർ നമ്മുടെയിടയിൽ വളരെപ്പേർ ഉണ്ടെന്നു വിചാരിക്കേണ്ട. ഈ പദവി സമ്പാദിച്ചിട്ടുള്ളവർ അധികവും സൌന്ദൎയ്യം കുറഞ്ഞവരാണെന്നു പക്ഷെ പറയാൻ അത്ര വിരോധമുണ്ടെന്നു തോന്നുന്നില്ല. കേവലം നിസ്സ്വജനും അംഗവിഹീനനും ആയ ഒരുവൻ ലോകമൊട്ടുക്കു പ്രശംസകനായിവരുന്നതിലും കഷ്ടമില്ല.

ജനനത്താൽ യാതൊരുത്തൎക്കും കിട്ടാത്തതും എല്ലാവൎക്കും പ്രാപിക്കുവാൻ സാധിക്കുന്നതും ആയ ഒരു സൌന്ദൎയ്യമുണ്ട്. അതിനെയാണ് പ്രാപിക്കുക എന്നതു വളരെ ശ്രേഷ്ഠമാണ്. ഈ

ന്നുവെങ്കിൽ സ്വാൎത്ഥവും പരാൎത്ഥവും ഈശ്വരാൎത്ഥവുംകൂടി യോജിച്ചുന്നു.

നന്നായുള്ളൊരലങ്കാരവൃന്ദകലെ-
    ന്റൊടിഞ്ഞൎത്ഥമെല്ലാമുപേക്ഷി
ച്ചുന്നായ്പാകാദിക്കെവിട്ടിഹ
    പരമപദമേചുവാൻമോഹമാൻ
ഇന്നീക്കാണുന്നമഹാകവികുലമഖിലം
    തമ്പ്രസപ്രായമാകും-
ന്നന്നാൾമൌനവ്രതംതന്നെനിയിവർ
    തുടരുന്നാകിൽ നന്നായിരിക്കും

ഏതൊന്നരു മഹാകവി പറഞ്ഞിട്ടുള്ളതിൽ ഒടുവിലെ ഭാഗം മേൽപറഞ്ഞ കൂട്ടർ സ്വീകരിക്കുന്നതായാൽ ഉപകാരമായിരുന്നു. വ്രതാദികളിൽ മാത്രമല്ല ലൌകികവിഷയങ്ങളിലും മൌനം വിധിച്ചു കാണുന്നുണ്ട്.

ഉച്ചാരെമൈഥുനേചൈവ പ്രസ്രാവേദന്തധാവനേ
സ്നാനേഭോജനകാലേച ഷട്സുമൌനംസമാചരേൽ.

ഈ നിയമം കലികാലം മുഴുക്കുന്നതിനു മുമ്പ് ഉണ്ടാക്കിയതുകൊണ്ടാണ് അവശ്യം പറയേണ്ട പല സംഗതികളും അതിൽ ഉൾപ്പെടാതെ കാണുന്നത്.

കൊക്കിൻകൂട്ടത്തിൽ മണ്ഡൂകരാജാവ് മൌനവ്രതം അനുഷ്ഠിച്ചുകൊണ്ടു വളരെക്കാലം രാജ്യഭാരം ചെയ്തതും ഒടുവിൽ വായ തുറന്നപ്പോൾ പ്രജകൾക്ക് ആഹാരമായി ഭവിച്ചതും എല്ലാവരും കേട്ടിട്ടുണ്ടായിരിക്കാം. ഇത് ഒരു കെട്ടുകഥയാണെങ്കിലും സാരമില്ലാത്തതല്ല. മണ്ഡൂകതുല്യന്മാരായ എത്രയോ ആളുകൾ വ്യാജഗൌരവം നടിച്ച് അല്പകാലമെങ്കിലും മാന്യപദവി അനുഭവിച്ചുവരുന്നുണ്ട്. ഇതും മൌനത്തിന്റെ മഹത്വംതന്നെയല്ലേ? വാസ്തവം ആലോചിക്കുന്നതായാൽ മധുരവാക്കുകൊണ്ടു മതിമയക്കുന്നതിനേക്കാൾ കുറ്റകഠോരങ്ങളായ ദുരാക്ഷേപവാക്കുകൾക്കു പ്രത്യുത്തരം പറയാത്ത ക്ഷമാശീലന്മാരെയാണ് ഇനിക്കു ബഹുമാനം.

ഭാഷ്യം നിഷ്കൃതിമന്തരേണാപി തനയസ്യൈവ ജനന്യൈതാം:
ഇതി പ്രണമ്യ നിർഗ്ഗത്യ മനസ്വീ പുനരാശ്രമെ: ൮൦

മാതാവിനാൽ സ്മരിക്കപ്പെട്ട ഉടനെതന്നെ സ്വാമികൾ മാതൃസന്നിധിയെ പ്രാപിക്കുകയും ദർശനമാത്രത്തിങ്കൽ അദ്ദേഹത്തെ നമസ്കരിക്കുകയും ചെയ്തു. അനന്തരം മാതാവിന്റെ മോക്ഷത്തിന്നായിക്കൊണ്ട് എന്തെല്ലാം കൃത്യങ്ങൾ ചെയ്യാനുണ്ടോ അതെല്ലാം ചെയ്തിട്ട് മരണകാലത്തിങ്കൽ* സത്യജ്ഞാനാനന്ദാത്മകമായിരിക്കുന്ന തന്റെ സാക്ഷാൽ സ്വരൂപത്തെ (പരബ്രഹ്മസ്വരൂപത്തെ) വഴിപോലെ കാണിച്ചുകൊടുക്കുകയും ചെയ്തശേഷം മാതാവ് ഏറ്റവും സന്തുഷ്ടയായും കൃതാർത്ഥയായും ബ്രഹ്മത്തിങ്കൽ ലയിച്ചവളായും ഭവിച്ചു. അനന്തരം സ്വാമികൾ മാതാവിനോട് മുമ്പുചെയ്ത പ്രതിജ്ഞയെ അനുസരിച്ച് പ്രേതസംസ്കാരാദികർമ്മങ്ങളെ ചെയ്യുന്നതിന്നായി ആരംഭിച്ച സമയം സമീപസ്ഥന്മാരും സമ്പൽസമൃദ്ധികൊണ്ടു ഗർവിഷ്ഠന്മാരും ദുർബുദ്ധികളുമായ ചില ബ്രാഹ്മണരാൽ അതിന്ന് അനേകം തടസ്ഥങ്ങൾ ചെയ്യപ്പെടുകയും സ്വാമികൾ അതിങ്കൽവെച്ച് അവരുടെ നേരെ ഏറ്റവും കോപിഷ്ഠനായി ഭവിക്കുകയും ചെയ്തു. എങ്കിലും പിന്നീട് ചിലരെ കൂട്ടിച്ചേർത്തു താൻതന്നെ ഒരുവിധം തന്റെ വലത്തെകയ്യിൽ സ്വതസ്സിദ്ധമായി ഉള്ള അഗ്നിയെ ജ്വലിപ്പിച്ചിട്ട് ആ അഗ്നികൊണ്ടു വർദ്ധിപ്പിച്ച് ഉണ്ടാക്കിയ അഗ്നികുണ്ഡത്തിങ്കൽ മാതൃസംസ്കാരവും വഴിപോലെ ഉദകക്രിയാദികളും ചെയ്തു. അതെല്ലാം കഴിഞ്ഞതിന്നുശേഷം 'ആത്മസ്ഥാനാവധിയായ' എന്ന ശ്ലോകം നിർമ്മിച്ച് അതുകൊണ്ടു മാതാവിനെ നമസ്കരിച്ചിട്ട് രണ്ടാമതും പൂർവ്വാശ്രമത്തിലേക്കുതന്നെ ഗമിപ്പാനായിക്കൊണ്ട് ആരംഭിക്കുകയും ചെയ്തു.

---

* ആചാര്യസ്വാമികളുടെ മാതൃസംസ്കാരസ്ഥലം കാലടിയിൽ പുഴയുടെ തീരത്തിങ്കൽ ഇന്നും പ്രധാനമായി തിരിച്ചിട്ടു കാണുന്നതുകൊണ്ടു മാതാവിന്റെ മരണകാലത്തു മാതൃഗൃഹത്തിങ്കൽനിന്നു സ്വഗൃഹത്തിങ്കലേക്കുതന്നെ കൊണ്ടുപോയതായി വിചാരിക്കേണ്ടിയിരിക്കുന്നു.

നിരന്തുന്നിലമേഘപ്രകരമഘമഹാ
ഘർമ്മനിർമ്മൂലനാശം
നേരായിച്ചെയ്യുന്നാരായണമഹിഷി! ജഗൽ
ഇഷ്ടിപുഷ്ടിക്കുവേണ്ടി
ധാരാകാരേണവർഷിക്കണമിഹധനമാം
വാരിധാരാളമായി. ൬

കന്നൽക്കാർവർണ്ണജായേ! ഭഗവതി! വിട്ടുവാ-
യിട്ടനന്താഖ്യനായി
ധന്യശ്രീഖേചരന്മാക്കരിയൊരയനമായ്
സ്നിഗ്ദ്ധനീലാഭനായി
അന്യൂനംകൗസ്തുഭാഖ്യദ്യുതിവിലസിതനായ്
നിന്നിടുംമാധവാഭ്രം
തന്നിൽത്തിങ്ങുന്നസംശ്രിതവമഹിതകടാ-
ക്ഷങ്ങളാംമേഘങ്ങളാംപോലെ. ൭

പാരാക്ഷീരാംബുധിക്കപ്പെരുപതതികളിൽ-
ചെന്നുചേരുന്നിതല്ലോ
ചാരുക്ഷീരാബ്ധിലോകംപരമഴകെഴുമി-
സ്സമ്പ്രദായംപിടിച്ച്
പാരാതെന്നിൻകടാക്ഷഭ്രമരനിരമധു-
സ്തോമകാമംനിമിത്തം
സൈപരംചേരുന്നുനിത്യംമധുമഥനനിലെ-
ന്നോവനുംദേവി! തോന്നും. ൮

നിത്യാരണ്യങ്ങളിൽപൂക്കേടൽവിൺമധികം
ത്തകിലോകംമൂടിക്ക-
ന്നത്യാപൽമേഘാരസപ്പ്രകരമൂടനരി-
ച്ചുംപുലച്ചുംരസിച്ചും

ചീന്തീടുംനിൻകടാക്ഷോജ്ജ്വലമയൂഖനിവഹം
കൃഷ്ണമേഘക്ഷണത്താൽ
കൃത്താടീടുന്നകൂട്ടംകളുകളമൊട്ടു-
ങ്ങാതെമങ്ങാതെമംഗ്യാ. ൯

വന്പുള്ളുംഭോധികന്യേ! പരമപകടമായ്
ഭക്തിയില്ലാതെശ്ശുദ്ധം
കമ്പംമൂത്തിട്ടുഞാൻചൊല്ലുകിലതുവകവെ-
ക്കില്ലനീതെല്ലുമെന്നാൽ
എമ്പൂർവന്മാർജ്ജപിച്ചീടിനകഥകതതീ-
ട്ടെങ്കിലുംശങ്കകൂടാ-
തമ്പന്നിഹചെയ്യുന്നേൻനിൻഗുണകഥാമിനി-
ക്കേൾക്കണംലോകമാതേ! ൧൦

കൊടുങ്ങല്ലൂർ ചെറിയകൊച്ചുണ്ണിത്തമ്പുരാൻ.

---

# ചണ്ഡാളൻ

(തുടർച്ച)

നിങ്ങളുടെ ജാതിക്കാരെ സകലരേയും തിരസ്കരിക്കുന്നപക്ഷം നിങ്ങൾ പറയുംപ്രകാരമുള്ള ഒരു ഭർത്താവിനെ എവിടുന്നാണ് നിങ്ങൾക്കു ലഭിക്കുന്നത്?

ശ്രേഷ്ഠജാതിയിലുള്ള ഒരാളെ ഭർത്താവായി ലഭിക്കാത്തപക്ഷം ഞാൻ ഒരിക്കലും വിവാഹം കഴിക്കുന്നതല്ലെന്നു നിങ്ങളോടു നിർവ്യാജമായി ഞാൻ പറയുന്നു.

ഹാ കഷ്ടം! യാഹീലെ! അത്യന്തം അലഭ്യമായ ഒരു മനോരഥസൃഷ്ടിയായ വസ്തുവിനെ കാംക്ഷിച്ചു, നിങ്ങൾ നടക്കുന്ന ഭൂമിയെക്കൂടി ആരാധിക്കുന്ന എന്നെ നിങ്ങൾ തിരസ്കരിക്കുന്നുവല്ലോ. ഒരു

വൻ ബ്രാഹ്മണകുലജാതനാണെന്ന ഏകസംഗതികൊണ്ടുമാത്രം നിങ്ങൾ അദ്ദേഹത്തെ വേൾക്കുമോ?

എന്റെ പ്രേമംലഭിക്കാത്ത ഒരുവൻ ബ്രാഹ്മണനായിരുന്നാലും ഞാൻ അദ്ദേഹത്തെ സ്വീകരിക്കുന്നതല്ല. പറയജാതിയുടെ അപകൃഷ്ടസ്ഥിതിനിമിത്തം എനിക്കു ഒരു പറയനെ സ്നേഹിക്കാൻ കഴിയാതെ വന്നിരിക്കുന്നു.

നിങ്ങൾ ഒരു പറയനെ സ്നേഹിച്ചിരുന്നാൽ ആയാളെ വേൾക്കാതിരിക്കുമോ?

പറയനെ സ്നേഹിച്ചാൽ ഞാൻ ഒരിക്കലും ആയാളെ വേൾക്കാതിരിക്കുന്നതല്ല. എന്നാൽ ഒരു പറയനെ എനിക്കു ഒരിക്കലും സ്നേഹിക്കാൻ കഴിയുന്നതല്ല, പറയജാതിയിൽ ആരെ എങ്കിലും എനിക്കു സ്നേഹിക്കാൻ കഴിയുമായിരുന്നു എങ്കിൽ, നിങ്ങൾ നിശ്ചയമായും എന്റെ പ്രേമഭാജനമാകുമായിരുന്നു. പക്ഷെ എന്റെ പ്രേമം ഒരു പറയനിൽ ചെല്ലുന്നില്ല. പറയൻ എന്ന ശബ്ദംതന്നെ എനിക്കു കർണ്ണശൂലമായി തോന്നുന്നു. നാം ഹീനജാതിക്കാരാണ് എങ്കിലും ശ്രേഷ്ഠജാതിയിലുള്ള ഒരുവനെ വിവാഹം ചെയ്തു ഒരു ഉയർന്നജാതിയിലെ അംഗമാവാൻ ഞാൻ ഉറച്ചിരിക്കുന്നു.

കഷ്ടം! നിനക്കും നിന്നോടു യോജിച്ചാൽ എന്തു നിർഭാഗ്യവും സന്തോഷത്തോടുകൂടി സഹിപ്പാൻ ഒരുങ്ങിയവനായ എനിക്കും, മേലിൽ ദുസ്സഹമായ നിർഭാഗ്യഭാരത്തെ നിങ്ങൾ ഉണ്ടാക്കിത്തീർക്കുന്നുവല്ലോ. നമുക്കു രണ്ടുപേർക്കും മേലിൽ അസുഖമല്ലാതെ ഒന്നും ഞാൻ കാണുന്നില്ല. നിങ്ങൾ ഒരിക്കലും എനിക്ക് ആശയ്ക്ക് ഇടതരില്ലേ?

എനിക്ക് ഒരിക്കലും നിങ്ങളുടെ ഭാര്യയായിരിക്കാൻ മനസ്സില്ലാത്തസ്ഥിതിക്കു ഞാൻ നിങ്ങൾക്ക് ആശയ്ക്ക് ഇടതരുന്നതു ഒരു വഞ്ചനയായിതീരും. നമ്മൾ തമ്മിൽ ദുസ്തരമായ ഒരു പ്രതിബന്ധത്തെ ദൈവം നിർമ്മിച്ചിട്ടുണ്ട്.

യാഹില്ലെ, ദൈവമല്ല തടസ്ഥകാരണം. സ്ത്രീയുടെ ദുരഭിമാനമാണ്.

എന്നാൽ അങ്ങിനെയുമാവട്ടെ എതുവിധത്തിലും, തടസ്ഥം നി

ൎമ്മിക്കപ്പെട്ടിട്ടുണ്ട്. അതു നീക്കിയാൽ നീങ്ങുന്നതല്ല. നിങ്ങൾ എ
ന്നേക്കാൾ ശ്രേഷ്ഠയായ ഒരുവളെ ഭാൎയ്യയാക്കാൻ ശ്രമിച്ചാലും.

തങ്ങളുടെ പുത്രിയെ വിവാഹം ചെയ്തുകൊടുക്കാതെ അവളു
ടെ മാതാപിതാക്കന്മാൎക്ക് അശേഷം സമാധാനമുണ്ടായിരുന്നില്ല.
യാഹിലക്കു പതിനാലു വയസ്സായിട്ടും അവൾ അപരിണീതതന്നെ
ആയിരുന്നു. അവൾ ഏകപുത്രിയായിരുന്നതിനാൽ അച്ഛനമ്മ
മാർ അവളെ വളരെ സ്നേഹിച്ചിരുന്നു. ശ്രേഷ്ഠജാതിയിലുള്ള ഒരാൾ
ക്കുതന്നെ പുത്രിയെ വിവാഹം ചെയ്തുകൊടുക്കണം എന്നായിരുന്നു,
അവളുടെ അച്ഛന്റേയും താല്പൎയ്യം. എങ്കിലും പുത്രിയെ ജന്മംമുഴുവ
നും അപരിണീതയായി കാണുന്നതിനേക്കാൾ, അവൾ ഒരു പറ
യന്റെ ഭാൎയ്യയാവുന്നതാണ് നല്ലത് എന്ന് ആയാൾക്കുതോന്നി. ഹി
ന്തുസ്ത്രീകളുടെ ഇടയിൽ കൌമാരീദോഷംപോലെ വലുതായ ദൂഷണം
വേറെ ഒന്നും ഇല്ല.

'ജാതൈവ ഹി പരസ്യാൎത്ഥ കന്യകാനാമരക്ഷ്യതെ
ബാല്യാദൃതെവിനാഭൎത്ത്രാ കീദൃശതാസ്യാൽ പിതൃഗൃഹം
ഋതുമത്യാം ഹി കന്യായാം ബാന്ധവായാന്ത്യധോഗതി
വൃഷലീസാ വരശ്ചാസ്യാൽ വൃഷലീപതിരുച്യതെ'

എന്നു പുരാണാദികൾ ഘോഷിക്കുന്നുണ്ട്. ജനിച്ചതുമുതൽക്ക്
അന്യന്നു കൊടുപ്പാൻവേണ്ടിയാണ് കന്യകമാരെ അച്ഛനമ്മമാർ
രക്ഷിച്ചു വളൎത്തുന്നത്. ബാല്യം കഴിഞ്ഞാൽ ഭൎത്താവിനോടുകൂടാതെ
കന്യകമാർ അച്ഛന്റെ ഗൃഹത്തിൽ താമസിക്കുന്നതു കേവലം
നിന്ദ്യമാണ്. വിവാഹത്തിന്നുമുമ്പു ഋതുവാകുന്ന കന്യകയുടെ ബ
ന്ധുക്കൾ അധോഗതിയെ പ്രാപിക്കുന്നു. അങ്ങിനെയുള്ളവളെ വൃ
ഷലീ എന്നും അവളുടെ ഭൎത്താവിനെ വൃഷലീപതി എന്നും വിളി
ക്കപ്പെടുന്നു എന്നു മേലെഴുതിയ ശ്ലോകങ്ങളുടെ താല്പൎയ്യം). ശ്രേ
ഷ്ഠജാതിയിലുള്ള ഒരുവന്റെ ഭാൎയ്യയാവാൻ കഴിയാത്തപക്ഷം കുമാ
രിയായിത്തന്നെ ഇരിപ്പാൻ യാഹില നിശ്ചയിച്ചു.

യാഹിലയുടെ പ്രേമം ലഭിക്കാൻ ആഗ്രഹിച്ച ഗൌതമൻ ഒ
രു സുശീലനായിരുന്നു. എന്നാൽ ദാരിദ്ര്യനിമിത്തം ഏററവും ദു

ഇഷ്ടാവഹങ്ങളായ പണികളെ തന്റെ ഉദരപൂരണത്തിന്നുവേണ്ടി അവൻ ഏറ്റെടുക്കേണ്ടിവന്നു. അവന്റെ സാധാരണ ജോലി സമീപത്തുള്ള ഒരു തെരുവിലെ കുപ്പ വാരിക്കളകയും സാധുക്കളായവരുടെ വീട്ടിൽ നിലം മെഴുകുവാനും മററും ചാണകം ശേഖരിച്ചു കൊടുക്കുകയും ശവം മറിപ്പിക്കുന്നതിന്നു വേണ്ട ഒരുക്കങ്ങൾ ചെയ്കയും മററു നികൃഷ്ടങ്ങളായ ജോലികളും ആയിരുന്നു. ഗൌതമന്റെ പ്രേമഭാജനമായ ആ യുവതി ഗൌതമന്റെ സുശീലതയെപ്പററി അഭിനന്ദിക്കയും കൂടക്കൂടെ അയാളെ തന്റെ മുമ്പിൽ വരാൻ സമ്മതിക്കയും ചെയ്തു എങ്കിലും അയാളുമായിട്ടുള്ള വിവാഹത്തെ കുറിച്ച് അവൾ ഏററവും വിരക്തിയോടുകൂടെ വിചാരിച്ചുപോന്നു. ഗൌതമന്റെ നേരെയുള്ള തന്റെ മനോവികാരങ്ങളെപ്പററി യാഹില ലജ്ജയോടുകൂടെ വിചാരിച്ചുപോന്നു എങ്കിലും അവകളെ അടക്കുവാൻ അവൾക്കു സാധിച്ചില്ല. യാഹിലയുടെ വിരക്തി അവളാൽ തിരസ്കൃതനായ ഗൌതമന്റെ ഹൃദയം പിളർന്നു എന്നേ പറയേണ്ടുള്ളു.

യാഹിലയുടെ അമ്മക്കു ഗൌതമന്റെമേൽ ദയതോന്നി പുത്രിക്കു ഗൌതമനിൽ അനിവാര്യമായ വൈമുഖ്യം ഇല്ലായിരുന്നു എങ്കിൽ അവളെ ഗൌതമന്നു വിവാഹം ചെയ്തുകൊടുപ്പാൻ അമ്മക്കു പൂർണ്ണസമ്മതമായിരുന്നു. ഈ വിരക്തി കണ്ടിട്ടു യാഹിലയോട് അവളുടെ അമ്മ, സൌമ്യമായിട്ട് ചില നിവർത്തനവചനങ്ങളെ പറയാതിരുന്നില്ല.

യാഹിലയുടെ അമ്മ ഒരു ദിവസം അവളോടു പറഞ്ഞു: മകളെ! നീ എന്താണ് ഗൌതമന്റെ നേരെ ഇത്ര വൈമുഖ്യം ഭാവിക്കുന്നത്. അവന്നു നിന്നിൽ വളരെ പ്രേമം ഉണ്ട്. ഒരു പുരുഷനെ സ്ത്രീയുടെ ഹൃദയത്തിന്നു പ്രീതിപാത്രമാക്കിത്തീർക്കാൻ അതു പോരെ?

യാഹില ഉത്തരം പറഞ്ഞു: അതു പോരാ. നമ്മുടെ മനോവൃത്തികളുടെ പ്രവാഹത്തിന്നുള്ള പ്രണാളിയെ നിർമ്മിക്കാൻ നമ്മ

ളാൽ സാധിക്കുന്നതല്ല. അവെക്കു യഥേഷ്ടമായ മാർഗ്ഗത്തിൽ കൂടെ അവ പൊയ്ക്കൊണ്ടിരിക്കും. നമുക്ക് അവയെ സ്വാധീനപ്പെടുത്താൻ കഴിയുമെങ്കിലും അവയെ അന്യഥാ കരണം ചെയ്വാൻ സാധിക്കുന്നതല്ല. അവ നമ്മുടെ ഇച്ഛയെ അനുസരിച്ചു നില്ക്കുന്നതല്ല. എനിക്കു ഗൌതമന്റെ മേൽ പ്രേമം ഇല്ല. ഒരു പറയനെ ഞാൻ ഒരിക്കലും വിവാഹം ചെയ്യുന്നതുമല്ല. ഈ ലോകത്തിൽ സുഖം ഉള്ളതാണെന്നു വരികിലും ദുഃഖങ്ങളെ നമ്മുടെ ഇഷ്ടപ്രകാരം തിരഞ്ഞെടുക്കാവുന്നതാണ്. ഒരിക്കലും സുഖാവഹമല്ലാത്ത വിവാഹം നിമിത്തമുള്ള ദുഃഖത്തിന്നു പകരം കൌമാരാവസ്ഥയിലുണ്ടാവുന്ന ദുഃഖത്തെ ഞാൻ അനുഭവിച്ചുകൊള്ളാം.

നീ ജനിച്ചു വളൎന്ന ജാതിയേക്കാൾ ശ്രേഷ്ഠജാതിയിലാവാൻ എന്തിനാണ് നീ ആഗ്രഹിക്കുന്നത്?

നമ്മുടെ ജാതിയുടെ സൎവ്വസമ്മതമായ നികൃഷ്ടതകൊണ്ടുതന്നെയാണ് ഞാൻ അതിലും ശ്രേഷ്ഠജാതിയിലാവാൻ ആഗ്രഹിക്കുന്നത്. ജനനാവസരാൽ ആരുംതന്നെ നികൃഷ്ടനല്ല. ലൌകികപക്ഷപാതത്താൽ നിയുക്തങ്ങളായ ദൂഷണങ്ങളെ എന്നന്നേക്കും നിലനിൎത്തുന്നതിന്നു ഞാൻ ഒരിക്കലും സമ്മതിക്കുന്നതല്ല. ഈ ഹീനജാതിയിൽനിന്നും ഒരു ശ്രേഷ്ഠജാതിയിലേക്കു കയറുവാൻ ഞാൻ ശ്രമിക്കുന്നതാണ്. എല്ലാവരുടെ ഹൃദയത്തിലും കുടികൊള്ളുന്ന ആത്മാവിനുള്ള സഹജമായ മാഹാത്മ്യം എന്റെ ആത്മാവിന്നും ഉണ്ട്. എന്റെ ഇപ്പോഴത്തെ നികൃഷ്ടസ്ഥിതിയിൽനിന്ന് ഒരു ഉന്നതസ്ഥിതിയിലെത്തുവാൻ ഉള്ള യോഗം എനിക്ക് ഉണ്ടെന്നു ഞാൻ ഉറപ്പായി വിശ്വസിക്കുന്നുണ്ട്.

മകളെ! ഈ മാതിരി സിദ്ധാന്തങ്ങളെ നിന്റെ മനസ്സിൽ വളരാൻ സമ്മതിക്കുന്നതായാൽ നിനക്കു മേലിൽ വ്യസനത്തിന്ന് ഇടയാവുന്നതാണ്.

അമ്മെ ഒരു വേനൽക്ക് ഒരു വൎഷവും ഇല്ലേ. കഠിനമായ വ്യസനങ്ങളിൽ നിന്നുതന്നെയാണ് അതിയായ സന്തോഷവും ഉണ്ടാ

വുന്നത്. ദുഃഖാനുഭവത്തിനു ശേഷമുണ്ടാകുന്ന സുഖാനുഭവത്തിന്ന് അധികം വിലയുണ്ട്. നന്നെ വെയിൽകൊണ്ടു ബുദ്ധിമുട്ടി തളർന്നതാൽ; ഒരു മരത്തണലിൽ ചെല്ലുമ്പോൾ അധികം സുഖം തോന്നുന്നതല്ലെ. ഞാൻ ഇപ്പോൾ അനുഭവിക്കുന്ന ദുഃഖം ഇനിമേലിൽ ഞാൻ അനുഭവിക്കുവാൻ പോകുന്ന സുഖത്തെ അധികം മധുരമാക്കുന്നതാണ്.

മകളുടെ തീരെ വിരോധമായ ഈ വിവാഹത്തിനു യശോഹിലയുടെ അമ്മ അവളെ അധികം നിർബ്ബന്ധിച്ചില്ല. എങ്കിലും അമ്മയുടെ ആശങ്കകൾ പലതരമായിരുന്നു. അച്ഛനും മകളുടെ സ്ഥിതിയെപ്പറ്റി വളരെ പരിതപിച്ചു എങ്കിലും മകളുടെ അഭിപ്രായങ്ങൾ യുക്തമാണെന്നു കണ്ടിട്ട് അവയെ മാറ്റാൻ അവൻ ശ്രമിച്ചില്ല. മകളുടെ മനസ്സാക്ഷിയെ അനുസരിച്ച് അവൾ നടക്കുന്നതിനു യാതൊരു വിരോധവും അയാൾ കണ്ടില്ല. അതിനാൽ യശോഹിലയുടെ ഇഷ്ടപ്രകാരം നടക്കുന്നതിൽ ആരും അവളെ വിരോധിച്ചില്ല.

ഒരു ദിവസം തന്റെ ദാസിയോടും കൂടി, യശോഹില നദിയിൽ കുളിക്കുകയായിരുന്നു. അവൾ വെള്ളത്തിലിറങ്ങി തല മുങ്ങിക്കൊണ്ടിരിക്കുമ്പോൾ അടുത്തു നിന്നിരുന്ന ദാസിയുടെ നിലവിളികേട്ടു തല പൊക്കി നോക്കിയപ്പോൾ ഭയങ്കരനായ ഒരു ജന്തുവിനെയാണ് തന്റെ മുമ്പിൽ ദർശിച്ചത്. ഒരു വലിയ മുതല വായും പൊളിച്ചുകൊണ്ടു അവളുടെ അടുക്കലേക്കു ചെല്ലുകയായിരുന്നു. അവൾ ഉറക്കെ നിലവിളിച്ചു കണ്ണടച്ചു ഒരു നിമിഷത്തിനുള്ളിൽ തന്റെ സമീപത്ത് ആരോ വെള്ളത്തിൽ ചാടുന്ന ഒച്ച കേട്ട് അവൾ കണ്ണുതുറന്നു നോക്കുകയും അപ്പോൾ ദുർഗ്ഗനായ ഗൌതമനെ നക്രഗ്രസ്തനായി കാണുകയും ചെയ്തു. "യശോഹിലെ, ഞാൻ നിന്നെ രക്ഷപ്പെടുത്തി" എന്നു ഗൌതമൻ ദീനസ്വരത്തിൽ പറഞ്ഞു. ഉടനെ തന്നെ ആ നക്രം ഇരയോടുകൂടി, ജലത്തിൽ മജ്ജനം ചെയ്തു തിരോഭൂതനാകയും ചെയ്തു. ജലത്തിന്റെ പൃഷ്ഠഭാഗം രക്തംകൊണ്ടു അല്പം ദൂഷിതമാകയും അല്പം ചില തിരകൾ പൊങ്ങുകയും ചെയ്തു.

ഇവ ജലത്തിൻെറ അന്തർഭാഗത്തിൽ നടന്ന കൃത്യത്തിൻെറ ചിഹ്നങ്ങളായിരുന്നു.

സുന്ദരിയായ യാഹില തന്നെ പണിപ്പെട്ടു നദിയുടെ തീരത്തെത്തി. അവളും അവിടെ മോഹാലസ്യപ്പെട്ടുവീണു. അവളുടെ ദൃഷ്ടി ഗൌതമൻെറ ഔദാര്യപൂർവമായ കൃത്യത്തിൻെറ സാക്ഷിയായിരുന്നു. ഉഗ്രമായ ആ നക്രം യാഹിലയുടെ നേരെ പാഞ്ഞടുക്കുന്ന ആ ക്ഷണം തന്നെ ഗൌതമൻ അതിലെ കടന്നുപോകയും യാഹിലയുടെ അപായസ്ഥിതിയെക്കണ്ട് അവൻ തൽക്ഷണം വെള്ളത്തിൽ ചാടി, തൻെറ ജീവനെ ഉപേക്ഷിച്ച് അവളുടെ ജീവനെ രക്ഷിക്കുകയും ചെയ്തു.

യാഹില കണ്ണിൽ വെള്ളം നിറച്ചു വീട്ടിലേക്കു മടങ്ങി. ഇത്രയും ഔദാര്യമുള്ള മനുഷ്യൻ ഇതിലും എത്രയോ ശ്രേഷ്ഠമായ ഗതിക്ക് അർഹനായിരുന്നു എന്ന് അവൾ വിചാരിച്ചു. ഗൌതമൻ ഒരു പറയനല്ലായിരുന്നു എങ്കിൽ അവനെ താൻ സ്നേഹിക്കുമായിരുന്നു എന്ന് അവൾക്കു തോന്നി. അവൻെറ ശോചനീയമായ മരണം അവളുടെ മനസ്സിൽ അടിയുറച്ച ശമിക്കാത്തതായ വിഷാദത്തെ ഉണ്ടാക്കിത്തീർത്തു. തൻെറ പ്രാണപരിത്യാഗത്താൽ പ്രദർശിതമായ ഗൌതമൻെറ അനുരാഗാതിശയം യാഹിലയുടെ ഹൃദയത്തിൽ അതി സൂക്ഷ്മമായ അനുകമ്പയെ ഉജ്ജ്വലിപ്പിച്ചു. എങ്കിലും ഗൌതമൻ മരിച്ചില്ലായിരുന്നു എങ്കിൽകൂടി അവനാൽ അപരിഹാര്യമായും സർവജനപരിഹാസകാരണവുമായ അവൻെറ അപകൃഷ്ടസ്ഥിതിനിമിത്തം താൻ അവനെ വിവാഹം ചെയ്യില്ലായിരുന്നു എന്ന സംഗതി തൻെറ മനസ്സിൽനിന്നു മറച്ചുവെപ്പാൻ യാഹിലക്കു കഴിഞ്ഞില്ല.

കാലം കുറെ അതിക്രമിച്ചു. എന്നിട്ടും യാഹിലയുടെ സ്ഥിതിക്കു യാതൊരു മാറ്റവും ഉണ്ടായില്ല. പറയൻെറ ഗൃഹം ദുഃഖാക്രാന്തമായിരുന്നു. അവൻെറ ധനം ഒരു അനുഗ്രഹമായിത്തീർന്നില്ല. അവൻ വിഗ്രഹങ്ങളുടെ മുമ്പിൽ വൃഥാ നമസ്കരിച്ചുപോന്നു. അ

വന്റെ പ്രാൎത്ഥനകൾ നിഷ്ഫലങ്ങളായി ഭവിച്ചു. അവൻ തന്റെ തൊഴിൽ നടത്തിപ്പോന്നു. അവന്റെ ധനം ദിവസംപ്രതി വൎദ്ധിച്ചുവന്നു എങ്കിലും അവനു ഒട്ടും മനസ്സമാധാനമുണ്ടായില്ല. തന്റെ പ്രിയപുത്രി, ഭാവിവരരഹിതയായിരുന്നു. അവളുടെ ഇഷ്ടപ്പിതാൎത്ഥസിദ്ധിക്ക് അവന്റെ ധനംകൊണ്ട് ഒരു പ്രയോജനവും ഇല്ലാതെ വന്നു.

ഗൌതമന്റെ ഗുണോൽക്കൎഷംകൊണ്ട് പറയൻ അവനെ സബഹുമാനം വിചാരിച്ചുപോന്നിരുന്നു. ഗൌതമന്റെ മരണം പറയന്റെ ചിത്തശാന്തിക്ക് ഒരു പ്രതിബന്ധമായി തീൎന്നു. ഗൌതമൻ ആത്മാൎത്ഥമായ ഭക്തി ജീവത്യാഗം ചെയ്തില്ലായിരുന്നു എങ്കിൽ, സച്ചരിതയും സുന്ദരിയുമായ മകളുടെ വിയോഗത്തെപ്പററി എററവും വ്യസനപ്പെടാൻ പറയന് ഇടവരുമായിരുന്നു. പറയൻ, ഗൌതമന്റെ കാരുണ്യബലത്താൽ അവൾക്ക് വളരെക്കാലം സുഖമായി കഴിയാനുള്ള ദ്രവ്യം സമ്പാദിച്ചുകൊടുത്തു. എങ്കിലും ഇത് അവരുടെ പ്രിയപുത്രനായിട്ടുള്ള വിപ്രയോഗത്തിന് ഒട്ടുംതന്നെ പ്രതിഫലമായിരുന്നില്ല.

ഒരുദിവസം രാത്രി യാഹില കട്ടിലിന്മേൽകയറി കിടന്നപ്പോൾ തലയണയിന്മേൽ ചുരുണ്ടുകിടന്നിരുന്ന ഒരു വലിയ സൎപ്പത്തിന്റെമേൽ തലവെച്ചു. ശീതളവും സ്നിഗ്ദ്ധവുമായ പാമ്പിന്റെ സ്പൎശനത്താൽ, യാഹില പെട്ടെന്ന് എഴുന്നീററു. സൎപ്പം അതിന്റെ ബീഭത്സമായ പടമെടുത്തു ചീററി അവളുടെ കഴുത്തിൽ ഒട്ടോരായി ചുററി. അവൾ അവിടെ ദുഃഖബന്ധയായിട്ട നിശ്ചേഷ്ടയായിനിന്നു. അവളുടെ സൎവ്വശരീരംകളെല്ലാം ദൃഢതയെ പ്രാപിച്ചു. കണ്ണാടിപോലെ ആ സൎപ്പത്തിന്റെ ആവിൎഭാവത്തിൽ ആകപ്പെട്ടപ്പോൾ അവൾക്ക് പ്രാണരക്ഷയായ സകല വ്യാപാരങ്ങളും സ്തംഭിതമായിത്തീൎന്നു. അവൾ കരഞ്ഞില്ല. അവൾക്ക് ശ്വാസംമുട്ടിത്തുടങ്ങി. തൽക്ഷണം സൎപ്പം അവളുടെ ചുമലിൽക്കൂടെ കയ്യിലേക്ക് ഇറങ്ങുകയും അവിടെനിന്നു കട്ടിലിലേക്ക് ഇറങ്ങി ഉടനെ

കണ്ണൊന്തുവുകയും ചെയ്തു. യാതറിലെക്ക് യാതൊരു അപകടവും പററിയില്ല. എങ്കിലും മനസ്സ്വാസ്ഥ്യം ലഭിക്കുവാൻ കുറെനേരം വേണ്ടിവന്നു. അവൾ ദാസിമാരെ വരുത്തി ആ മുറിമുഴുവൻ പരിശോധിപ്പിച്ചിട്ടും പാമ്പിനെ കണ്ടില്ല.

പിന്നെ അവൾ കിടന്ന് ഈ സംഭവത്തെപ്പററി പര്യാലോചന ചെയ്തു. തന്റെ ജാതിക്കാരുടെ ഇടയിൽ ചിരപ്രവൃത്തങ്ങളായ മൂഢവിശ്വാസങ്ങളെ ഇവളും വിശ്വസിച്ചിരുന്നതുകൊണ്ട് ഈ സംഭവം അവളുടെ മനസ്സിൽ ഗാഢമായി പതിഞ്ഞു. അടുത്ത കാലത്തിനുള്ളിൽ രണ്ടു പ്രാവശ്യം കഠിനമായ ദുർമ്മരണങ്ങളിൽനിന്നും അവൾ രക്ഷപ്പെട്ടു. അവളുടേയും അച്ഛന്റേയും പ്രാർത്ഥനകളെ അവരുടെ കുലദൈവങ്ങൾ സ്വീകരിച്ചു എന്നും അവരാൽ, ഭാവിയായ ഒരുന്നതപദവിയിലേക്കു താൻ തിരഞ്ഞെടുക്കപ്പെട്ടവളാണെന്നും അവൾ വിശ്വസിച്ചു. അവളുടെ ചിത്തസംക്ഷോഭം നിമിത്തം അവളുടെ നാഡീസ്പന്ദനം ഉപമയത്തെ പ്രാപിച്ചു. അവൾക്ക് ഉറക്കം വന്നില്ല എങ്കിലും ഇന്ദ്രിയങ്ങൾക്ക് സാമാന്യം സുവ്യക്തഗോചരങ്ങളായ സ്വപ്നങ്ങൾ അവൾക്കുണ്ടായി. അവൾ പ്രബുദ്ധയായിരുന്നു എങ്കിലും സ്വപ്നദർശിതങ്ങളായ വസ്തുക്കൾ ഇന്ദ്രിയജ്ഞേയമായ ഉപലബ്ധികളുടെ സുവ്യക്തതയോടും യഥാർത്ഥ്യത്തോടുംകൂടി കാണപ്പെട്ടു.

പുലരാനുള്ളപ്പോൾ അവൾ കുറച്ച് ഉറങ്ങി. അവളുടെ സ്വപ്നങ്ങൾ ഉറങ്ങുന്നതിനു മുമ്പുണ്ടായിരുന്ന അവളുടെ വിചാരങ്ങൾക്ക് അനുരൂപമായിരുന്നു. ഒരു രാജധാനിയിലെ ആഡംബരങ്ങളാൽ പരിവൃതയായും, അനേകം സമസ്താപ്തന്മാർ തന്നെ വന്ദിക്കുന്നതായും അവൾ സ്വപ്നത്തിൽ കണ്ടു. തന്റെ ഹീനതയിൽനിന്നു വിമുക്തയായിട്ട് ഒരു വിശ്രുതയും സകല ജനാരാധിതയും ആയിട്ട് അവൾ സ്വപ്നം കണ്ടു. സ്വപ്നജന്യമായ ചിത്തവിക്ഷോഭത്താൽ അവൾ ഉണർന്നു ശയ്യയിൽനിന്നും എഴുനീററു പുറത്തു വന്നപ്പോൾ ഉദയോന്മുഖനായ സൂര്യനെ വീക്ഷിച്ചു. പ്രതാപനിധിയായ ആ ഭഗവാനാവട്ടെ, മനുഷ്യന്റെ ശോകത്തെ ഉപഹസിക്കു

ന്നയാ എന്നു തോന്നുമാറ് നഭോമദ്ധ്യത്തിലേക്കു പ്രയാണം ചെയ്തു. ആ തേജോമണ്ഡലം കണ്ടിട്ട് അവളുടെ ഹൃദയപങ്കജം വികസിക്കുകയും, അതിന്റെ മാഹാത്മ്യത്തെ തുഷ്ടിഭാവത്തോടുകൂടി അവൾ ആരാധിക്കുകയും ചെയ്തു.

രണ്ടാമദ്ധ്യായം സമാപ്തം.

കെ. കുഞ്ഞുണ്ണിനായർ, ബി. എ. ബി. എൽ.

---

# വിക്രമോൎവ്വശീയസാരം

---

പണ്ഡിതന്മാർ. ബഹുവിധധാന്യപശ്വാദി സമൃദ്ധിയെ ശ്രീയെന്നും, വാക്കിന്റെ സഹായംകൂടാതെ സാധിക്കാവുന്ന സകല കൎമ്മങ്ങൾതന്നെയാകുന്ന കലാവിദ്യകളേയും വാക്കുകൂടാതെ സാധിക്കാൻ നിവൃത്തിയില്ലാത്ത കൎമ്മങ്ങൾതന്നെയാകുന്ന വിദ്യകളേയും സരസ്വതിയെന്നും ജനങ്ങൾ പറഞ്ഞുവരുന്നു. സകല ജനങ്ങളുടേയും സ്ഥിതിയും മററും ഇങ്ങിനെയുള്ള ശ്രീകൊണ്ടാണെന്നും ശ്രീയുടെ ഉല്പത്തിയും മററും ജനങ്ങളുടെ കൎമ്മങ്ങളായ കൃഷ്യാദി കലാവിദ്യകൾകൊണ്ടാണെന്നും, കലാവിദ്യകളെ വേണ്ടവിധം ഉപയോഗിക്കാറാകുന്നതു വേദോപവേദവേദാംഗാദിവിദ്യകൾകൊണ്ടാണെന്നും, എല്ലാവൎക്കും അനുഭവസിദ്ധമാണല്ലോ. ശരീരബാധാകരങ്ങളായ വിശപ്പ് ദാഹം മുതലായവ ഒഴിയാത്തവൎക്കു വിദ്യകളുടേയും കലാവിദ്യകളുടേയും ഉല്പത്തിയും പുഷ്ടിയും സംഭവിക്കില്ലെന്നു നിശ്ചയവും, ക്ഷുത്തൃഷ്ണാദികളെ നശിപ്പിപ്പാൻ അന്നപാനങ്ങളും അവകളെ സമ്പാദിപ്പാൻ ധനധാന്യാദിസമൃദ്ധിയായ ശ്രീയും വേണ്ടിവരുന്നു എന്നു സ്പഷ്ടവുമാണല്ലോ. യാതൊരു വിദ്യയേയും യാതൊരു വിധേനയും സഹായിക്കാത്ത ശ്രീയും, അതുപോലെ തന്നെ ശ്രീയെ സഹായിക്കാത്ത കലാവിദ്യയും, കലാവിദ്യയെ സഹായിക്കാത്ത വിദ്യയും, ഇഹലോകത്തിൽ നിന്ദാസ്പദങ്ങളായിത്ത

ന്നെ തീരുന്നു. ശ്രീകൊണ്ടു വിദ്യകളും കലാവിദ്യകളും, വിദ്യാ ക
ലാവിദ്യകൾകൊണ്ടു ശ്രീയും, വേണ്ടതുപോലെ വൎദ്ധിക്കുന്നുവെ
ങ്കിൽ സകലജനസൌഖ്യസൂചകമായിട്ടുള്ള ആ വൎദ്ധനക്ക് അ
ററം ഊഹിപ്പാൻകൂടി ആൎക്കും കഴിയുന്നതല്ല. അതുകൊണ്ടെല്ലാ
വരും മടിയും അനാദരവും ഉപേക്ഷിച്ചു ശ്രീകൊണ്ടു വിദ്യകളേയും
വിദ്യകൾകൊണ്ടു ശ്രീയേയും വൎദ്ധിപ്പിക്കേണമെന്നു താല്പൎയ്യാൎത്ഥം.

ഇരിപത്. ശ്രീസരസ്വതികളുടെ അവിരോധപ്രാൎത്ഥന
യാൽ സൂചിക്കുന്ന ഉൎവ്വശീദേവന്മാരുടെ അവിരോധപ്രാൎത്ഥനകൊ
ണ്ടു സാപത്ന്യകലഹം അനിഷ്ടസൂചകമാകയാൽ വൎജ്ജ്യമാണെന്നും
ഉപലക്ഷണമായ ഇതുകൊണ്ടു സൎവ്വകലഹങ്ങളും ഇതുപോലെ ത
ന്നെ പരിഹരിക്കേണ്ടതാണെന്നും വന്നുകൂടി.

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ.

# ഒററശ്ലോകങ്ങൾ

ശംഭോശങ്കരതാണ്ഡവേതവശിരോലങ്കാരസൎപ്പാവലീ
ഇണ്ടദൃശപ്രസന്നോന്നതിപ്രമതരാകുന്നന്നേരത്തംഗിനീനാം-
വെൺതിങ്കൾക്കലമേൽവിയത്തുപൊഴിയുംപീയൂഷമേററവനിൻ
കണ്ണോപ്പൂണ്ടുമുണ്ഡമാലനിശമംഗായന്തിചൊല്ലേററം.

ചേലപ്പറമ്പനമ്പൂരി.

ശ്ലോകംപെരുകിദ്ദരിദ്ര്യതവളൎന്നെത്തുന്നസന്തുഷ്ടരാരു
അല്ലാതേപരിരക്ഷചെയ്യുവിലസുംശ്രീമൈത്രീപതേ!
തല്ലുന്നന്യകടാക്ഷഭംഗപടലീകദ്ദ്യോതമാനാനനാം-
നിക്കൊല്ലത്തുവേകിലെന്റെവനപ്പേരന്ത്യംസാൎത്ഥമാം.

പൂന്തോട്ടത്തനമ്പൂരി.

## ചായക്കുള്ള
# ദോഷങ്ങൾ

---

ചായയും കാപ്പിയും കഴിക്കാത്ത ആളുകളെ യോഗ്യന്മാരുടെ കൂട്ടത്തിൽ ഗണിക്കാറില്ലാത്ത ഇക്കാലത്ത് അതുകൾ കുട്ടികൾക്കുകൂടി സുലഭമായി സാധാരണ കൊടുക്കാത്തവർ ഇപ്പോൾ നമ്മുടെ ഇടയിൽ ഉണ്ടോ എന്നു സംശയമാണ്. ചായ പദാർത്ഥത്തിൽ ഒരു ഔഷധമാണെന്നും കേവലം ഭക്ഷണസാധനങ്ങളിൽ പെട്ടതല്ലെന്നും ഉള്ള തത്വം ഗ്രഹിച്ചിട്ടുള്ളവർ വളരെ പേരുണ്ടെന്നു തോന്നുന്നില്ല. അതിൽ തേയിൻ (Theine) എന്നു ഒരു വിഷമുണ്ട്. ഈ വിഷം വാതത്തെ കോപിപ്പിക്കുകയും അഗ്നിമാന്ദ്യം വരുത്തുകയും ചെയ്യുന്നു. ചായ കഴിച്ച ഉടനെ ഒരുത്സാഹവും ബലവും തോന്നും. ഈ ഉത്സാഹം തോന്നിക്കുന്നതുകൊണ്ടുതന്നെ അതു് ഒരു വാതകോപിയാണെന്നു പ്രത്യക്ഷപ്പെടുന്നുണ്ട്. ആമാശയത്തിലെ വായുവിനെ ക്ഷോഭിപ്പിക്കുകയും തൽക്ഷണം ആ ക്ഷോഭം ശിരസ്സിലെത്തി താല്കാലികമായ ഒരു ലഹരി തോന്നിക്കുകയും ചെയ്യുന്നു. ഈ താൽക്കാലികോല്ലാസം ചായ കഴിച്ച ഉടനെതന്നെ പ്രത്യക്ഷമാവുന്നതുകൊണ്ട് ഇതു് ഒരു ഭക്ഷണദ്രവ്യത്തിന്റെ ഗുണമാണെന്നു വിചാരിച്ചുകൂടാ. എന്തെന്നാൽ അവയുടെ ഗുണം ദീപനം വന്നതിനു ശേഷം മാത്രമെ അനുഭവത്തിൽ വരുന്നുള്ളു. ഇവിടെ ഫലം കാണുന്നത് കഴിച്ച ഉടനെതന്നെയായതുകൊണ്ട് ദീപനംവന്നു എന്നു ഊഹിപ്പാൻ ന്യായവും പോര. പെട്ടെന്നുണ്ടാവുന്ന ഈ ഉന്മേഷം തീരെ കൃത്രിമവും ഇതുകൊണ്ട് ശരീരത്തിന്ന് ലേശമെങ്കിലും ബലം സിദ്ധിക്കാത്തതുമാകുന്നു. ഒരു ക്ഷീണിച്ച കുതിരക്കു ചാട്ടകൊണ്ടുള്ള അടി ഏതുപ്രകാരത്തിൽ ഓട്ടത്തിന്ന് ഉത്സാഹത്തെ കൊടുക്കുന്നുവോ അതുപോലെയല്ലാതെ സ്ഥിരമായും സ്വാഭാവികമായുമുള്ള കായബലം ഉണ്ടാക്കുവാനുള്ള ശക്തി ഈ സാധനത്തിന്നു ലേശമെങ്കിലുമില്ല. ബലഹീനനായ കുതിര

ക്ക് അടികൊണ്ടുണ്ടാവുന്ന ഉത്സാഹം പിന്നീട് അതിനെ എത്ര ക്ഷീണിപ്പിക്കുന്നതുപോലെതന്നെയാണ് ചായകൊണ്ടു ദേഹത്തിന്നുണ്ടാവുന്ന ഭാവിഫലവും.

ദീപനക്ഷയം, ഉറക്കമില്ലായ്മ, തലവേദന, ശോധനക്കുറവു മുതലായ ദോഷങ്ങൾ ക്രമേണ കണ്ടു തുടങ്ങും. ചായയിൽ നൂററിൽ ഇരുപത് അംശം ടാനിക് ആസിഡ് (Tannic Acid) എന്ന സാധനമാണ്. ഇതു ദീപനത്തിന്നു പ്രതിബന്ധവും മലത്തിൻെറ ഗതിക്കു തടസ്ഥവും ചെയ്യുന്നു. 'തെയിൻ' എന്നു മുൻപറഞ്ഞിട്ടുള്ള വിഷം നൂററുക്ക് നാല്‌ അംശം വീതം ചായയിലുണ്ട്. ഈ സാധനം സ്വല്പമെങ്കിലും അകത്തു ചെന്നാൽ മൃഗങ്ങളെക്കൂടി സാമാന്യമായി ക്ഷീണിപ്പിക്കും. അതുകൊണ്ട് അതിയായ മന്ദത അവയെ ബാധിക്കുകയും ഹൃദയം ഇടിക്കുകയും, ദേഹം ആസകലം വിയർക്കുകയും ചെയ്യും. അധികമായാൽ കണ്ണു മഞ്ഞളിക്കുകയും ചെവി മൂളുകയും, മൂത്രം അധികം പോകുകയും, ദേഹം വിറക്കുകയും, സ്വപ്നമായ പാരവശ്യമുണ്ടാവുകയും ദുസ്വപ്നങ്ങൾ കാണുകയും ഹൃദയം ക്രമമില്ലാതെ അടിക്കുകയും ചെയ്യും. സ്വല്പംകൂടി അധികരിച്ചാൽ ബോധംതിരിമറികയും അപസ്മാരരോഗികളെ പോലെ ചില ചേഷ്ടകൾ കാണിക്കുകയും ഒടുവിൽ മരണം സംഭവിപ്പാൻ ഇടയാവുകയും ചെയ്യുന്നതാണ്.

അസാധാരണമായി ചായ കുടിക്കുന്നവൻ അതിന്നധീനപ്പെട്ട് ഒടുവിൽ മദ്യപാനിയായി പരിണമിക്കുവാനും അഥവാ, ത്രിദോഷങ്ങൾ കോപിച്ച് അകാലമരണം വരുവാനും ഇടയാവുന്നതാണ്. കേവലം അഭ്യാസമാത്രമായി ഇപ്പോൾ ഉപയോഗിച്ചു തുടങ്ങീട്ടുള്ളതും പുതിയ പരിഷ്കാരത്തിൻെറ പൂർവാംഗമായി വിചാരിച്ചു വരുന്നതുമായ ചായക്കു കീഴടങ്ങാത്തവരുള്ള അപരിഷ്കൃതന്മാരിലയാണ് ഗുണകരമായിട്ടുള്ളതെന്നു കരുതി മാതാപിതാക്കന്മാർ തങ്ങളുടെ കുട്ടികളെ എങ്കിലും ചായകൊടുത്തു ശീലിക്കാതെ വളർത്തിക്കൊണ്ടുവന്നാൽ വളരെ നന്നായിരുന്നു.

കളിയല്ലെന്നാഹിഡിംബനെ
വിളികൊണ്ടുവെല്ലുന്നതിനെതിരുണ്ടോ

ഭീമൻ—(കേട്ടിട്ട് അസഹ്യതയോടുകൂടി) ആര്യൻ കേട്ടാലും. ഞാൻ ഇനി ക്ഷമിക്കില്ല.

യുധിഷ്ഠിരൻ—ക്ഷമയുടെ കാലം കഴിഞ്ഞു. വിക്രമത്തിനുള്ള കാലം വന്നു. അതുകൊണ്ട് അനുനയം ഇനി ആവശ്യമില്ല.

വിരാടൻ—(യുധിഷ്ഠിരനോട്)

84. ശരിയല്ലാത്തവേലക്കു-
ളറിയാതാക്കിനിങ്ങളെ
അറിയാഞ്ഞതുതെറ്റല്ലെ-
ന്നറിയുംനീപൊറുക്കണം

നായകൻ—

85. ഘോരന്താപവലങ്ങളാം
കരവാളങ്ങൾകിടാക്കിലീസ്വപ്നോ
ന്നേരയനുജരൊടൊത്തു-
ള്ളോരാളറിയാതിരിപ്പസാദ്ധ്യംതാൻ

വിരാടൻ—(നായകനോട്) രാജപുത്ര!

86. സാപ്തപദീനം സഖ്യമ-
തോർത്തെൻസ്നേഹംഭവാൻസഹിക്കേണം
പ്രാർത്ഥിക്കുന്നേനൊന്നിനി-
യുത്തരതാൻപുത്രഭാര്യയാവട്ടെ

നായകൻ— അവിടത്തെ ഇഷ്ടംപോലെ.

87. ഏവനൊരുവിസ്ഥിവിട്ടിൽ
ശ്രീവരമളവവളെയാദരിപ്പോൻഞാൻ
ദൈവാനുകൂല്യമൂലം
കൈവന്നിതഭീഷ്ടമശ്രമമില്ലാതെ

വിരാടൻ— ഇനിയും അങ്ങേയ്ക്കെന്താണ് ഞാൻ ഉപകാരം ചെയ്യേണ്ടത്?

നായകൻ—

൫൮. തീർത്തജ്ഞാതവാസം പ്രവിസൃതനൊട്ടക-
　　ക്കൌരവന്മാരെ വെന്നാൻ,
താർത്തേൻനേർവാണിയാം ത്വത്സുതമമസുതനും
　　കാന്തയായിട്ടു കിട്ടി,
നേർത്തവാക്കൊണ്ടു പാർത്ഥൻ പശ്ചകുലമയി നീ
　　ട്ടാഘ്യനാം ബന്ധുവായി
നോർത്തീടത്താളമെന്നും പുനരിവനലബ്ധി
　　ച്ചുണ്ടതുണ്ടതില്ലാ

എന്നാലും ഇങ്ങിനെ ഭവിക്കട്ടെ—

൫൯. പാരം സൌജന്യമാർന്നും പരഹിതമതിനാ
　　യ്സ്വീകൃത്യങ്ങളുടനും
പേരാതൻനന്മചൊല്ലാതിരപാരഗുണമൊ-
　　ട്ടോതുവാൻ പ്രീതിചേർന്നും
ധീരത്വം പൂണ്ടുമാപത്തിലരിയൊരു സം-
　　സ്വത്തിനാൽ ഗർവ്വകന്നും
ചേരട്ടേ സജ്ജനാംഭോജ്ഞാവചനവിശേ-
　　ഷത്താൽ മുഖം മാഴ്കിടാതെ

അത്രയല്ല

൬൦. സാരസ്യത്താക്ഷികവിമാർകളിൽ തെളിഞ്ഞു
ചേരട്ടെ മത്സരമത്തകവികൾക്കു പോട്ടെ
ഏറട്ടെ പത്മാസനകവിസ്തുതിതന്നിൽ
മറ്റെട്ടെ മണ്ഡലകവിപ്രിയമാശയത്തിൽ

വിരാടൻ— അങ്ങിനെയാവട്ടെ. (എന്നു എല്ലാവരും പോയി)

ശ്രീകാഞ്ചനാരപാർശ്വന്മാരുണ്ടാക്കിയ ധനഞ്ജയവിജയം വ്യായോഗം

സമാപ്തം.

കെ. നാരായണമേനോൻ, ബി. എ.

# പലവക

## കേരളവാൎമ്മശതകം മണിപ്രവാളം.

ഇതു് വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ ഷഷ്ടിപൂൎത്തി സ്മാരകമായി കൊട്ടാരത്തിൽ ശങ്കുണ്ണി അവർകൾ ഉണ്ടാക്കിയ ഒരു ചെറിയകാവ്യമാകുന്നു. തിരുമനസ്സിലെ സംക്ഷേപമായ ഒരു ജീവചരിത്രമാകുന്നു ഇതിലെ വിഷയം. അവിടത്തെ ജീവചരിത്രം ഇതിനുമുമ്പുതന്നെ പല തരത്തിൽ എഴുതീട്ടുള്ളതാകയാൽ ഇതിലറിന്നു പുതുതായി യാതൊന്നും ഗ്രഹിക്കേണ്ടതില്ലായിരിക്കാം. എങ്കിലും അതിനിപുണകവികളിലൊന്നാമനും സഹൃദയാഗ്രേസരനുമായ കോയിത്തമ്പുരാൻ തിരുമനസ്സിലെക്കുറിച്ചു് എഴുതപ്പെട്ടിട്ടുള്ള ഒരു കാവ്യമെന്ന നിലയ്ക്കു് ഒരിക്കലും അവഗണിക്കത്തക്കതല്ല. ഗ്രന്ഥകൎത്താവ് ശങ്കുണ്ണി അവർകളാണെന്നു പറഞ്ഞാൽ തന്നെ കവിതയുടെ ഗുണങ്ങൾ എല്ലാമായെന്നു പറഞ്ഞുകഴിഞ്ഞു. അദ്ദേഹത്തിന്റെ കവിതയ്ക്കു് സഹജമായുള്ള അകൃത്രിമത്വം പ്രസ്തുത കാവ്യത്തിലെ മിക്ക ശ്ലോകങ്ങളിലുമുണ്ടു്. എങ്കിലും ശ്രുതികടുക്കളായ പദങ്ങളെക്കൊണ്ടു് കുത്തിച്ചേൎക്കുന്ന ചില ദിക്കുകളിൽ അപ്രസിദ്ധങ്ങളായ ചില സംസ്കൃതപദങ്ങളും ചില ഇംഗ്ലീഷ് പദങ്ങളും വലിച്ചിഴച്ചുകൊണ്ടുവന്നു ചേൎത്തതു് അഭംഗിയായെന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. ശങ്കുണ്ണി അവർകളുടെ കൃതിയായതുകൊണ്ടാണു് ഈ ദോഷം ഞങ്ങൾ പ്രത്യേകിച്ചു ചൂണ്ടിക്കാണിക്കുന്നതു്.

കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് മലയാളഭാഷയ്ക്കു ചെയ്തിട്ടുള്ള അവൎണ്ണനീയങ്ങളായ ഗുണങ്ങളെക്കുറിച്ചു കെ. സി. മാമ്മൻ മാപ്പിള അവർകൾ പ്രൗഢരീതിയിൽ എഴുതീട്ടുള്ള ആമുഖോപന്യാസവും ഇതിൽ ചേൎത്തിട്ടുണ്ടു്.

ഞങ്ങൾ കൈപ്പറ്റിട്ടുള്ള മററു പുസ്തകങ്ങളെക്കുറിച്ചുള്ള അഭിപ്രായം സ്ഥലച്ചുരുക്കത്താൽ നിൎത്തിവെക്കേണ്ടിവന്നിരിക്കുന്നു.

യുന്നത്. ഇപ്രകാരത്തെ ഭാവസ്ഥക്കു ബെഹുമാനപ്പെട്ട കുമ്പഞ്ഞി
ൻെറ ബലം തികച്ചിലായിട്ടു വരുന്നതാൽ നിലനിന്നു കൂടികയില്ല
ന്നത്രെ നമുക്കു തോന്നുന്നത്. എന്നു വരുമ്പോൾ ബെഹുമാനപ്പെട്ട
കുമ്പഞ്ഞിക്ക് മലയാളത്തിൽ സ്ഥലങ്ങളും പോകേണ്ടിവരുമല്ലൊ.
കുമ്പഞ്ഞിയും രണ്ടു സ്വരൂപവും അന്യോന്യം ഗുണദോഷം ഒന്നാ
യിരുന്നിരിക്കകൊണ്ട് കുമ്പഞ്ഞിയുടെ ബലം തികഞ്ഞ് എത്തി
കഴിഞ്ഞാൽ എല്ലാവരുംകൂടി പ്രയത്നം ചെയ്യുമ്പോൾ ശത്രുവിൻെറ
അമർച്ച വരികയും ചെയ്യുമല്ലൊ. മലയാളത്തിൽ ശേഷമുള്ള രാജാ
ക്കന്മാർക്ക് പല പ്രകാരത്തിലും ബുദ്ധിമുട്ടി സങ്കടങ്ങളും അനുഭവി
ച്ചിരിക്കകൊണ്ട് കുമ്പഞ്ഞിയും രണ്ടു സ്വരൂപവുംകൂടി ഒന്നായിട്ടു
ള്ള പ്രയത്നം ചെയ്യുമ്പോൾ അവരോടുകൂടി നിന്നിട്ടുള്ള പ്രയത്നം ഒ
ന്നായിട്ടു വരികയും അതുകൊണ്ട് കുമ്പഞ്ഞിക്കും ചില കാൎയ്യലാഭ
ങ്ങളും ഉണ്ടാവാനുള്ള സംഗതി ആയിട്ടു വരുമെന്നും അത്രെ ഞാം
നിരൂപിച്ചിരിക്കുന്നത്. അതുകൊണ്ട് ഒക്കെയും നമ്മുടെ ജനറാൾ
വേണ്ടുംപ്രകാരം ഗുണദോഷം വിചാരിച്ച് വേണ്ടുന്ന ബലം അയ
ക്കുമെന്നും കുമ്പഞ്ഞിയും രണ്ടു സ്വരൂപവും അന്യോന്യം വിശ്വാ
സം മേൽക്കുമേൽ വൎദ്ധിച്ചു ചെല്ലുന്നതിനുവേണ്ടുന്നു വിചാരിച്ചുകൊള്ളു
മെന്നും നാം നിശ്ചയിച്ചിരിക്കുന്നു. നമ്മുടെ ജനറാളും നാമുമായി
ട്ടുള്ള അന്യോന്യവിശ്വാസത്തിൻെറ അടയാളത്തിന്ന് അസാരം
ഒരു സൌശീല്യം കൊടുത്തയക്കുന്നതും നല്ല മനസ്സോടുകൂടി കൈ
ക്കൊണ്ട് ഇവിടെ വേണ്ടും കാൎയ്യങ്ങൾക്കും നമ്മുടെ ജനറാൾ ശരീ
രസ്വാസ്ഥതയോടുകൂടി ഇരിക്കുന്ന പ്രകാരത്തിനും മറുപടി എഴുതി
വരികയും വേണം.

---

പൂമാതിൽപ്പുതുമമെപ്പുണൎന്നപുകഴുംപൊമ്പായ്തുന്നാമനാ
പ്പൂമെത്തപ്പുറമേറിയങ്ങനെയങ്ങിട്ടുംമറക്കാതലെ!
ഈമട്ടാഴിചുഴന്നധാത്രിയിലെഴുംമാച്ചാകളികൾക്കിന്നിമേൽ
നാമാളല്ലവലഞ്ഞതെല്ലകനിവുണ്ടായീടണംകാണണം.

നടുവത്ത് മഹൻനമ്പൂരി.

എന്നീവണ്ണമവൻപറഞ്ഞമൊഴികേ-
ട്ടോതീടിനാൻമേനവൻ
'നന്നിനിനമ്മടെകപ്പകത്തിയുമെടു-
ത്താറോട്ടുപോരട്ടെയാൻ
നിന്നീടുന്നു,നിണക്കുവല്ലപണവും
വേണെങ്കിൽഞാൻതന്നിടാം
കൊന്നീടേണ്ടചൊടിച്ചൊരാളെയുമെടോ
ചങ്ങാതിമാരെങ്ങനീ' ൧൯

ചൊല്ലാളുന്നമണൽകഴിക്കുന്നടകൊ
ണ്ടിട്ടുണ്ടു ഞാൻ,ചപങ്ങാടി
കല്ലാകുന്നൊരുതൃശ്ശൂർതൻപൂടമുറി
ക്കാകുന്നുപോകുന്നതും
വല്ലാത്തുള്ളൊരുമുട്ടുവല്ലതുമെടോ
ചേരാലിയുണ്ടെങ്കിൽഞാ-
നെല്ലാംതീർത്തുതരാം,മടങ്ങിയവിടെ
ച്ചെന്നിട്ടുവന്നീടുനീ ൨൦

ഇതുകേട്ടുപറഞ്ഞുകൂറ്റനപ്പോൾ
'മുതലാളുൻവെവർതകിഴങ്ങടേണം,
ഇതുനാളടിയന്തരംമുടങ്ങാ
ചതിയെന്നുണ്ടിതിലൊന്നറിഞ്ഞിടേണം ൨൧

'കൊതിയുണ്ടവളിൽക്കുടുങ്ങിനായ-
ക്കതിനാലീയടിയന്തരംനടക്കെ
ചതിയാൽമണവാളനെത്തടുക്കു-
ന്നതിനാണീവഴിയിങ്കൽനില്പതിഞാൻ' ൨൨

ഉരചെയ്യുമടിച്ചിടാതെമേനോൻ
'അതിജാലിനിണക്കുനല്ലതല്ല

ഒരുവകനുവേണ്ടിനിപൊടിച്ചി
അരമർത്ത്യരെകൊലയികലെപ്പെടൊല്ലെ ൭൨

'ഒരുത്തുറപ്പണംകുടുങ്ങി, തന്നാ-
ലിരുനൂറിൽക്കുറയാതെഞാൻതരികാം.
ഒരുവന്റെകഴുത്തറുത്തിടാൻനി
കരുതിടല്ലെപറഞ്ഞതിന്നയല്ലോ?' ൭൩

മടിയുണ്ടുകഴുത്തുവെട്ടുവാൻഞാൻ
കുടിയന്നാണവിടത്തെയെന്തുചൊല്ലാം
കുടിനിന്നിടുമപ്പുറമ്പൊഴിപ്പി-
ച്ചിടുവാൻനായരൊരുത്തിട്ടുമടിച്ചാൽ' ൭൪

'വിടുവിപ്പതിനിണക്കുവേണ്ടപോലേ
കുടികെട്ടാണവനാംപറമ്പുനല്ലാം.
തൊടിയൊന്നുതരാം, നടക്കുവാൻഞാൻ
ഉടനേകണ്ടവുമൊട്ടുതന്നിടാംകേൾ.' ൭൫

'പറയുന്നതുകേൾക്കുവാനൊരുക്കം
കുറയുംമാപ്പിളയല്ലഞാൻനിനച്ചാൽ
മുറിനല്ലിടുവാൻതുടങ്ങുമാളു-
രറിയുന്നില്ലവനിങ്ങുവേണ്ടതാരാളും' ൭൬

'ആരായാലെന്തുവേണം പുടമുറിയെ
മുടക്കേണ്ടനീവേണ്ടതെല്ലാം
ധാരാളംതന്നിടാംഞാൻപലതവണ
പണംതന്നിരിക്കുന്നവല്ലോ.
നേരായ്നാളെപ്പുലർച്ചെക്കവിടെവരികനീ
ക്രൂത്തുപാടംനടക്കാൻ
നേരാക്കമൊന്നുഞാൻചൊല്ലിടുകിലതു
പിഴക്കില്ലപാരമേലുമിപ്പോൾ. ൭൭

'അയ്മ്പതുപണമുണ്ടിപ്പോ-
ളവൊട്ടുകയ്യോണ്ടുനെല്ലുമേടിച്ചും
ഞാൻപോയ്നാളെമടങ്ങി-
ട്ടമ്പോളവിടെച്ചൂരിക്കകാണേണം' ൯൯

'മുതലാളൻതാനാണേണം
ചിതമൊട്ടുമുറിനല്ലിട്ടന്നൊരാളല്ലോ
ചതിയൻനായർപറഞ്ഞി-
ല്ലതിനാളാരെന്നറിഞ്ഞതില്ലൊട്ടും.' ൱

എന്നുപറഞ്ഞുപിരിഞ്ഞു
പോന്നാംകയ്യോണ്ടുമാപ്പിളതെളിഞ്ഞു
തന്നുടെകുടിയിലണഞ്ഞു
നന്നീമുതലാളനെന്നകമലിഞ്ഞു. ൱൧

അടിയന്തരമതുപാരം
പൊടിപാറിനടന്നിതന്നിരവുനേരം
വടിവൊട്ടുകരളിൽത്താരം-
മ്പടിയമളെഴുമതതിൽതീർത്തിതിരുപേരും. ൱൨

ഉയ്തമുടല്യമൊന്നാംമട്ടുകെട്ടിപ്പണന്നാ-
കയ്യിൽമൊഴിമുടിമുത്തുംമേനാവൻതന്റെമേററം
ഉയരമൊരന്തരയോടുംവാണമട്ടായിരംനാ-
വിയലുമൊരകരത്തൻപാമ്പുമേരുതാൻതെണ്ടും. ൱൩

കൂററാരണ്ടുപേരുംപലതുമതുമിതും
ചൊന്നുംപൂകണേത്തി
നീരാതവ്യന്നാവണ്ണംതെളിവിനൊട്ടുകളി-
ച്ചുടിത്തണപ്പാന്നുംഞാൻ
വേറയോരോനമോനുന്നതിന്റകരതിട്ട-
ന്നില്ലപൂവ്വാപവമ്പാൽ

ക്കുന്നില്ല. പിന്നെയുണ്ടോ അതിന്നപ്പുറമുള്ള കാഴ്ചകൾ അനുഭവിച്ചു രസിപ്പാൻ സംഗതിയാകുന്നു? പരിഷ്കാരം വൎദ്ധിച്ചിട്ടുണ്ടാവുന്ന കൃത്രിമ മോടികൾ അന്യദിക്കുകളിലുള്ളതുപോലെതന്നെ ഒരു കാലത്തല്ലെങ്കിൽ മറെറാരു കാലത്തു നമ്മുടെ നാട്ടിലും ഉണ്ടായേക്കാം. എന്നാൽ അതിമാനുഷശക്തിയാൽ പ്രയുക്തങ്ങളായും അത്യാശ്ചൎയ്യകരങ്ങളായുമുള്ള ചില കാഴ്ചകളുണ്ട്. ആയവ ഒരു കാലത്തും ദേശം പകൎന്നുകാണ്മാൻ സാധിക്കുമെന്നു വിചാരിച്ചുകൂട. ശീമയിലുള്ള ഇതുപോലെ നമ്മുടെ പുഴകളുടെ അടിയിൽകൂടിയും തീവണ്ടി ഓടുന്ന കാലം വന്നേക്കാം. സിസിലി രാജ്യത്തുള്ള അഗ്നിപൎവ്വതം മദ്ധ്യകേരളത്തിൽ വന്നു പൊങ്ങുമെന്ന കാൎയ്യം അസാദ്ധ്യംതന്നെ. ഈ മാതിരി അത്ഭുതകാഴ്ചകൾ ഓരോ ദേശങ്ങൾക്കു പ്രത്യേകമായിട്ടുള്ളവയും അവിടെ ചെന്നു കണ്ടനുഭവിക്കുവാൻ തരമില്ലാത്തപക്ഷം കേട്ടനുഭവിക്കേണ്ടവയും ആകുന്നു. ആ കൂട്ടത്തിൽ ഒന്നാണ് പ്രകൃതലേഖനത്തിനു വിഷയമായിത്തീൎന്നിട്ടുള്ള 'ധ്രുവദീപ്തി'.

ഭൂഗോളത്തിന്റെ ഉത്തരദക്ഷിണ ധ്രുവങ്ങളിലും അയൽരാജ്യങ്ങളിലും ഉള്ള വായുമണ്ഡലത്തിൽ സാധാരണ കണ്ടുവരുന്ന ഒരുമാതിരി പ്രകാശപൂരത്തിന്നാകുന്നു ധ്രുവദീപ്തി എന്നു പറയുന്നത്. അവസ്ഥാന്തരംപോലെ ഈ പ്രകാശത്തിനു പല പേരുകളും പറയുന്നുണ്ട്. ദക്ഷിണഗോളാൎദ്ധത്തിലെ ദക്ഷിണദേശങ്ങളിലെന്നപോലെ ഉത്തര ഗോളാൎദ്ധത്തിലെ ഉത്തരദേശങ്ങളിൽ ഈ പ്രകാശം ദൃഢതയും തീക്ഷ്ണതയും കൂടുന്നതുകൊണ്ട് 'ഉത്തരദീപ്തി' എന്നും ചില സമയങ്ങളിൽ അതു കൊടിക്കൂറയുടെ ആകൃതിയിൽ കാണപ്പെടുന്നതുകൊണ്ടു 'ദീപ്തിപതാക' എന്നും അതിനെ വിളിച്ചുവരാറുണ്ട്. ഈ ദീപ്തിവിശേഷത്തിന്റെ ആകൃതി പലവിധത്തിലും ഉണ്ട്. ചില സമയങ്ങളിൽ അതിപ്രകാശത്തോടുകൂടിയ അനേകായിരം ഉൽക്കകൾ ഏകോപിച്ച് അൎദ്ധചന്ദ്രാകാരേണ ചക്രവാളത്തിൽ വന്നു വീഴുന്നപോലെയും, ചിലപ്പോൾ അച്ചുതണ്ടിൽനിന്നു പുറപ്പെടുന്ന അരങ്ങളുടെ മാതിരിയിൽ ഭൂവലയത്തിങ്കൽനിന്നു ലക്ഷോപലക്ഷം വാണങ്ങൾ കൊളുത്തിവിട്ടാലത്തെപ്പോലെയും, ചി

ല കാലത്ത് ഉൽക്കകളും വാണങ്ങളും ഇടതൂൎന്നു കലൎന്നപോലെയും, അപൂൎവ്വം ചിലപ്പോൾ മേഘത്തിൽനിന്നു ചിന്നിച്ചിതറുന്ന രശ്മികളോടുകൂടിയ സൎപ്പത്തിന്റെ ആകൃതിയിൽ വളഞ്ഞും പുളഞ്ഞും മററു പലപ്രകാരത്തിലും ഭംഗ്യന്തരേണ കാണാവുന്നതാണ്. അതിന്റെ നിറം സാധാരണ അരുണോദയവൎണ്ണത്തോടു തുല്യമാകുന്നു. എന്നാൽ അതിന്നും സമയഭേദംപോലെ അല്പാല്പം വ്യത്യാസം കാണുന്നുണ്ട്. ധ്രുവദീപ്തി പ്രകാശിച്ചുതുടങ്ങുമ്പോൾ ആകാശത്തിന്റെ വടക്കുഭാഗത്തുള്ള ഒരു നേരിയ മേഘക്കൂടലിൽനിന്നു പുറപ്പെടുന്നപോലെയാണ് തോന്നുക. മേഘത്തിന്റെ മേലതിര് അല്പം വെളുത്തും കീഴതിര് കനത്തും കറുത്തും ഇരിക്കും. ഉപരിഭാഗത്തിൽകൂടിയാണ് രശ്മിക്കൂട്ടങ്ങൾ പൊട്ടി പുറപ്പെടുന്നത്. രശ്മികൾക്ക് ഒരു വിറയലും ചിലപ്പോൾ അടുത്തുള്ള വായുമണ്ഡലത്തിൽ പട്ടുശീലകൾ തമ്മിൽ ഉരസുമ്പോൾ ഉണ്ടാവുന്ന ശബ്ദംപോലൊരു ശബ്ദവും ഉണ്ടായിരിക്കും. സാധാരണ ആറേഴുനാഴിക രാച്ചെല്ലുമ്പോൾ പ്രകാശിക്കുവാൻ തുടങ്ങി ഒന്നുരണ്ടു യാമങ്ങളോ ചിലപ്പോൾ രാവു മുഴുവനൊ ഈ ദീപ്തി നിലനില്ക്കാറുണ്ട്. ശരൽക്കാലത്തും ഹേമന്തഋതുവിന്റെ ആദിയിലും ഇതു കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരിക്കും. ഇതു ഭൂമിയിൽനിന്നു ൫൦ മുതൽ ൫൦൦ നാഴിക ഉയരത്തിലാണ് കാണുന്നത്*. മുഖ്യമായിട്ടു ഉത്തരഗോളാൎദ്ധത്തിന്റെ ഉത്തരാക്ഷങ്ങളിലും§ അപൂൎവ്വമായിട്ടു ദക്ഷിണഗോളാൎദ്ധത്തിന്റെ ദക്ഷിണാക്ഷങ്ങളിലും അല്ലാതെ ക്രാന്തിവലയത്തിൽ‡ ധ്രുവദീപ്തി കാണുന്നതല്ല. സ്വീഡൻ, നോർവെ, റഷ്യാ എന്നീരാജ്യങ്ങളിൽ ഉത്തരധ്രുവതീരത്തിൽ ഈ കാഴ്ച അതിവിശേഷമായിരിക്കും. ഒരേ ധ്രുവദീപ്തി ഒരേ സമയത്തുതന്നെ റഷ്യാരാജ്യത്തിന്റെ പഴയ തലസ്ഥാനമായ മാസ്കോ പട്ടണത്തിലും റോമായിലും സ്പെയിനിലെ കാഡിസ് പട്ടണത്തിലും കണ്ടിട്ടുണ്ടത്രെ. ഉത്തരധ്രുവസമീപത്തിൽ അനേകയോജന വിസ്തൃ

* ദക്ഷിണധ്രുവസമീപത്തിൽ രണ്ടു മൂന്നു നാഴിക അടുത്തും കണ്ടിട്ടുണ്ട്.

§ Latitude

‡ Tropics

രമുള്ള ശീതഭൂമിയിൽനിന്നു നോക്കുമ്പോഴും കാണുന്ന പ്രഭാപൂരം ആ ക്കാണ് കൌതുകത്തേയും ആശ്ചര്യത്തേയും തോന്നിക്കാത്തതു്? ആ റുമാസംമുഴുവൻ സൂര്യരശ്മി തട്ടാത്ത രാജ്യങ്ങളിൽ ഈ പ്രകാശത്തി ന്റെ സഹായമില്ലെങ്കിൽ എങ്ങിനെയാണ് കഴിഞ്ഞുകൂടുന്നതു്?

അയനമാർഗ്ഗങ്ങളിൽ ധ്രുവദീപ്തി അപ്രത്യക്ഷമാണെന്നും വിഷു വൽവൃത്തങ്ങളിൽ സുലഭമാണെന്നും പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ പതിനൊന്നുകൊല്ലംകൂടുമ്പോഴാണ് ഇതിന്റെ സംഖ്യ ഏററവും വർദ്ധിച്ചു കാണുന്നതു്. ഈ പതിനൊന്നുകൊല്ലത്തിന്നിടക്കു പൂർവ്വാ ർദ്ധത്തിൽ ക്രമത്തിനു് ക്ഷയവും ഉത്തരാർദ്ധത്തിൽ വർദ്ധനയും ആകു ന്നു. സൂര്യങ്കലുള്ള പുള്ളികളുടെ വർദ്ധനക്രമം ഇതുതന്നെയാണ് കാ ലം. അതിന്നുംപുറമെ അവപതിതവർഷം കൂടുമ്പോഴും ധ്രുവദീപ്തി യുടെ സംഖ്യ അസാമാന്യമായി വർദ്ധിക്കുകയും ഭൂമിയുടെ അയസ്കാ ന്തഗുണത്തിന്നു ക്ഷോഭം സംഭവിക്കുകയും ചെയ്യുന്നുണ്ട്. ഒരു കൊല്ലത്തിൽ ഇരുന്നൂറു ദിവസത്തിന്നിടക്കു ആറായ്‌വ്വളുതവണ ധ്രുവദീപ്തിയുണ്ടായിട്ടുണ്ടത്രെ.

യൂറോപ്പുഖണ്ഡത്തിന്റെ വടക്കെ അററത്തു് ലാപ്പ്ലൻഡ് എ ന്ന രാജ്യത്തിലെ ബോസിക്കോഫ് എന്ന നഗരത്തിൽ ആയിര ത്തി പതിനാലാമാണ്ടു് ധനുമകരം കാലത്തിലുണ്ടായ ഒരു ധ്രുവദീ പ്തിയെപ്പററി ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു. വൈകുന്നേരം നാലു മണികഴിഞ്ഞു് ആറുമണിക്കുമുമ്പ് ബോസിക്കോഫിന്റെ വടക്കുഭാ ഗത്തു കണ്ടുവരാറുള്ള ധൂമികകളുടെ* നിറം പകന്നു ആദ്യം ക്രമമില്ലാ തിരുന്ന പ്രഭ ക്ഷണത്തിൽ ഒരു വില്ലിന്റെ ആകൃതിയായിത്തീൎന്നു. വി ല്ലിന്റെ വളവു ഭൂമിക്കു് അഭിമുഖവും നിറം മങ്ങിയ മഞ്ഞയും അതി ന്റെ സ്ഥിതി മദ്ധ്യാഹ്നരേഖയിൽനിന്നു് അല്പം ഇടത്തോട്ടുമാറി അയസ്കാന്തരേഖയോടു (കാന്തസൂചി നില്ക്കുന്നരേഖ) സമാന്തരമായ രേഖയിലും ആയിരുന്നു. പ്രഭക്കു് ആകൃതി ലഭിച്ചതോടുകൂടി വൃത്ത

---

§Higher Latitudes

* Fog

ഖണ്ഡത്തിന്റെ ഇടകളിടെ വരിവരിയായി മഞ്ഞരശ്മികളോട് ഇട
കലൎന്ന രേഖാമാത്രങ്ങളായ നിഴലുകൾ വീഴുകയും ഈ മഞ്ഞ
രശ്മികളും നിഴലുംകൂടി ഭൂവലയത്തിൽ വന്ന് യോജിച്ച് മദാ
ന്മത്തരുടെ വിശറി നിവൎത്തിയാലത്തെ കൂട്ടത്തിലായി. ആ നി
ലയിൽ രശ്മികൾ അതിതീക്ഷ്ണമായ ചലനത്തോടുകൂടി ഇടരെത്തു
ടരെ ചക്രവാളത്തിൽനിന്നു മേല്പോട്ടു വലിക്കയും ഉടനെ ചോട്ടിൽ
തന്നെ വന്നുകൂടുകയും ചെയ്തുകൊണ്ടു കുറെനേരം നിന്നു. അതി
ന്റെശേഷം ആ പ്രഭാവിശേഷം വിശറിയുടെ ആകൃതിയിൽതന്നെ
ആകാശമദ്ധ്യത്തിലേക്കു ക്രമേണ ഉയൎന്ന് ഉയരുംതോറും പുളിവുകൾ
തെളിയുകയും വൎദ്ധിക്കുകയും ചെയ്തിരുന്നു. കുറെ ചെന്നപ്പോൾ
മട്ടൊക്കെ മാറി രാജകിരീടാകൃതിയിൽ ആകാശത്തു കിടന്നു തിളങ്ങു
വാൻ തുടങ്ങി. രശ്മികളുടെ നിറവും പകൎന്നു. ഒരു നിമിഷത്തിന്നി
ടയിൽ അനേകവിധം വൎണ്ണങ്ങൾ മാറിമാറി വരുന്ന ലക്ഷം നക്ഷ
ത്രങ്ങൾ ചേൎന്നു പതിച്ചാലുണ്ടാകുന്ന പ്രകാശത്തിൽ ഒട്ടും കുറവല്ല
അപ്പഴത്തെ രശ്മികൾക്കുണ്ടായിരുന്ന പ്രകാശം. ഈ കാഴ്ച അല്പ
നേരം മാത്രമേ നിലനിന്നുള്ളൂ. അപ്പഴേക്കും പരന്നു കിടന്നിരുന്ന
കിരണങ്ങൾ ഒക്കെ അടുത്തുകൂടി കാററുകൊണ്ടാടുന്ന കൊടിക്കൂറ
യുടെ മാതിരി ആടിക്കൊണ്ട് അതിവേഗത്തിൽ മേല്പോട്ടു പറന്നു.
ഈ ദീപ്തിപതാകയുടെ വാലു ചുകന്നും നടു പച്ചച്ചും ബാക്കിയൊക്കെ
കടുത്തമഞ്ഞയും ആയിരുന്നു. തലക്കു മീതെ എത്തുന്നതിന്നു മു
മ്പായി അതിന്റെ വലുപ്പം ചുരുങ്ങി നിറങ്ങൾ മാഞ്ഞ് പ്രകാശം
കുറഞ്ഞു ഒടുവിൽ തീരെ കാണാതാവുകയും ചെയ്തു. ഈ ജഗന്മോ
ഹനമായ ദീപ്തിവിശേഷത്തിന്നുള്ള കാരണത്തെ കുറിച്ച് പലരും
പല വിധത്തിലാണ് അഭിപ്രായപ്പെട്ടിരുന്നത്. എന്നാൽ ഈയിട
യെ പലരും പല പ്രകാരത്തിൽ ചെയ്ത പരീക്ഷകളിൽനിന്ന് വിദ്യു
ച്ഛക്തിയാണ് ഇതിന്റെ മൂലമെന്നു മുക്കാലും തീൎച്ചപ്പെട്ടിട്ടുണ്ട്.
വിദ്യുച്ഛക്തി രണ്ടു വിധമുണ്ട്. ഘനശക്തിയെന്നും ക്ഷയശക്തിയെ
ന്നും, ഇവ രണ്ടുംകൂടി യോജിക്കുമ്പോഴാണ് ഇടി മിന്നൽ ഉണ്ടാകു
ന്നത്. ചില മേഘങ്ങൾ ഘനശക്തിയോടുകൂടിയതും ചിലത് ക്ഷ

വശക്തിയോടുകൂടിയവയും ആയിരിക്കും. ഈ മേഘങ്ങൾ അന്യോ
ന്യം അടുത്തുവരുമ്പോൾ അവയിലുള്ള വിരുദ്ധശക്തികൾക്ക് ത
മ്മിൽ യോജിക്കുവാനുള്ള വാസനയുള്ളതുകൊണ്ട് അവ തമ്മിൽ
ചേൎന്നു പ്രകാശിക്കുകയും ചെയ്യുന്നു. ഇതുപോലെതന്നെ ഭൂമിയിലു
ള്ള ക്ഷയവിദ്യുച്ഛക്തി വായുമണ്ഡലത്തിലുള്ള ധനവിദ്യുച്ഛക്തിയോ
ടുയോജിക്കുമ്പോഴാകുന്നു ധ്രുവദീപ്തിയുണ്ടാവുന്നത് എന്നാണ് വെ
ച്ചിട്ടുള്ളത്. ഭൂമിയോടുകൂടി തിരിയുന്ന വായുമണ്ഡലത്തിന്റെ ഗതി
യെ അനുസരിച്ച് ധ്രുവദീപ്തിസഞ്ചരിക്കുന്നതുകൊണ്ടും കാന്താ ത്ര
ശിയിന്മേൽ വിദ്യുച്ഛക്തി പ്രവൃത്തിക്കുന്നതുപോലെ ധ്രുവദീപ്തിയും
പ്രവൃത്തിക്കുന്നതുകൊണ്ടും ഈ ഊഹം അടിസ്ഥാനമില്ലാത്തതല്ല.
എന്നാൽ മേഘങ്ങളിലെ വിരുദ്ധവിദ്യുച്ഛക്തികൾ തമ്മിൽ യോജി
ക്കുമ്പോൾ അന്തരത്തിലുള്ള വായുവിന്ന് ക്ഷോഭം തട്ടി പുറപ്പെടു
ന്ന ഇടിനാദം ഈ സംഗതിയിൽ ഉണ്ടാവാത്തതിന്നുള്ള സമാ
ധാനം കണ്ടുപിടിച്ചു കഴിഞ്ഞിട്ടില്ല. സൂൎയ്യനിലുള്ള ഒരു പ്രത്യേകശ
ക്തികൊണ്ട് ഭൂമിയുടെ അയസ്കാന്തഗുണത്തിന്ന് ക്ഷോഭം സംഭവി
ക്കുമ്പോൾ ഭൂമിയിൽ ക്ഷയവിദ്യുച്ഛക്തിയുണ്ടാകുമെന്നും, ആ ശക്തി
വായുമണ്ഡലത്തിൽ ലീനമായി കിടക്കുന്ന സംയുക്തവിദ്യുച്ഛക്തി
യിൽനിന്ന് ധനവിദ്യുച്ഛക്തിയെ വേർപെടുത്തുമെന്നും, അപ്രകാ
രം ധ്രുവദീപ്തിക്കു ഹേതുഭൂതങ്ങളായ വിരുദ്ധവിദ്യുച്ഛക്തികൾ ജനി
ക്കുന്നു എന്നും, ഒരു വിദ്വാൻ പറയുന്നു. ഈ മതം സ്വീകരിക്കു
വാൻ ആലോചിട്ടു വേണമെന്നു മറ്റുചിലരും പറയുന്നുണ്ട്. എ
ങ്കിലും ലെംസ്ട്രോം എന്നൊരു ശാസ്ത്രജ്ഞൻ ഒരു കുന്നിന്റെ
മുകളിൽ ധ്രുവദീപ്തി ഉണ്ടാകുവാൻ ശ്രമിച്ചിട്ട് ഏതാനും ഫലിച്ചു
എന്നു കേട്ടിട്ടുണ്ട്. പക്ഷെ നിറം മാത്രം വന്നില്ല.

ആർ. വി.

# തിരുനാസിക

(ദേവീസ്തോത്രം).

---

1. കോട്ടംകൂടാതെനിൻനാസികയൊടുപടുതം-
   ക്ലീടുമെള്ളിൻപ്രസൂനം
   വാട്ടംതട്ടിത്തളൎന്നിട്ടവനിയിലധഃക-
   ററാകെവീഴുന്നുവൈകം
   നാട്ടിൽസാരംഗ്രഹിക്കുംസകലതുമിഹ
   തത്സന്തതിക്കൂട്ടമെല്ലാം-
   മാറ്റീടുന്നുണ്ടഹോ, ഹാ, ശിവശിവ, കമലേ!
   നിൻവിരോധംവിരോധം.

2. ചീക്കുന്നൊന്നുഗ്രഗന്ധംകലരുമൊരു
   ഭവന്നാസയെഭക്തിക്കൊള്ളാ-
   ണ്ടോക്കുന്നോർക്കൊക്കെവേഗാൽഭുവനജനനിവയ്
   ന്നൊത്തമസമ്പത്തശേഷം
   മൂക്കുന്നുണ്ടെന്നുമൂലംകവിവരനികരം
   നിന്റെനാസക്കുനന്നായ്
   മൂക്കെന്നുള്ളൊരുപേരിട്ടിതുസകലതമ-
   സ്സൂട്ടുതാൻകാട്ടിടുന്നു.

3. നിശ്വാസോച്ഛ്വാസകൎമ്മച്ഛലമൊടയിളവാൻ
   ഘ്രാണമക്ഷീണഭാവാൽ
   വിശ്വാതിശ്രേഷ്ഠസമ്പത്തുലകിൽവിലസുവാ-
   നാസ്ഥയേറ്റുകവിട്ടും
   നിശ്ശേഷാപൽപ്രണാശത്തിനുപരമവയെ
   ച്ചൂഷണംചെയ്തിടുന്നും

വിശദത്തെക്കാളുവിശദതരമഹിമം
വിശേഷിച്ചുശോഭിച്ചിടുന്നു.

4. ചാരുശ്രീപത്മനാഭന്തിരുവടിയുടെ
നല്ലാനനാംഭോരുഹത്തിൻ
സൌരഭ്യംപുണ്യലഭ്യംജിതമൃഗമദമാ-
ലേയകാലേയകാദ്യം (പക്ഷം)
പാരംപ്രീത്യാലഭിച്ചിട്ടതിവികസി
തമായ്നിൻനാസാവിലാസം
ചാരത്തായ്ക്കണ്ടിടുന്നോരംബുജമുകുളിത
മാകുന്നുനിൻനേത്രയുഗ്മം.

5. കണ്ണത്തിൽക്കണ്ടലർബാണത്തൂണീപാരമരികെ
ത്താകയാൽശങ്കിതിങ്ങും
കണ്ണാംഭോജങ്ങൾ ട്ടകല്പനിശമുവരം
ചൊടൽപൂണ്ടാടിടുന്നു
വണ്ണുംതാംവക്രമാഭ്യാത്തമപാമ്നിലയാ-
ഛിന്നിന്നില്ലെന്നിതെന്നീ
വണ്ണാംചിന്തിച്ചുനിൻനാസികയിലുപടി
നന്നായുയർന്നായിരവാൻ.

6. കല്യാണക്കതലായീടിനകടൽമകളേ!
മുഖ്യമാണിക്യരത്നാ-
കല്ലോലപ്രോല്ലാസനാസാമണിതവനിതരാം
നിന്നാഴിനന്നായ്ക്കണ്ടാൽ
വല്ലാതുള്ളന്നിറഞ്ഞുള്ളൊരുനിരുപമമാം
ഭക്ത്യാരാഗംപുറത്തി–
ങ്ങുല്ലാസാൽശീതമന്ദിശാചാപിതഗളിതമാവു.
ന്നിതായെന്നുതോന്നും.

7 കല്യാണകാതലായീടിന കടൽമകളെ!
മുഖ്യമാം മൌക്തികത്താൽ
മെല്ലെത്തീർത്തുള്ള നാസാമണി തവ
നിതരാം നിന്നു മിന്നുന്നകണ്ടാൽ
വല്ലാതുള്ളിൽ നിറഞ്ഞുള്ളൊരു നിരവധി-
കാനന്ദചന്ദ്രൻ പുറത്തി-
ങ്ങുല്ലാസാൽ ശീതമന്നിശ്വസിതഗളിതമായ്പ്പു-
ന്നിളതായെന്നു തോന്നും.

കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ.

---

# കുട്ടിവായന.

പ്രസിദ്ധപ്പെട്ട മഹാകവിയായ മേപ്പത്തൂർ നാരായണഭട്ടതിരിപ്പാട്ടു നാരായണീയം സുഭദ്രാഹരണം മുതലായ പല പ്രബന്ധങ്ങളുമുണ്ടാക്കി പ്രസിദ്ധി നേടിയതിന്റെശേഷം പൂരാടം പിറന്ന പുരുഷൻ എന്നു പേരുനേടിയ അമ്പലപ്പുഴ രാജാവിനെ കാണ്മാൻവേണ്ടി അമ്പലപ്പുഴെ പോയിരുന്നു. ഇദ്ദേഹം വന്നിട്ടുള്ളതു് രാജാവിന്ന് അറിയാനിടയായതുമില്ല. അവിടെ എത്തിയ ഉടൻ തന്നെ കുളിച്ച് ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിൽ ചെന്നു ദേവോപാസനയും ചെയ്തുകൊണ്ടുകൂടി. അങ്ങിനെ ജപിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ഹരിക്കാരൻ വന്ന് രാജാവു കല്പനയായിരിക്കുന്നു എന്നു പറഞ്ഞ് ഭട്ടതിരിയെ രാജാവിന്റെ അടുക്കലേക്കു കൂട്ടിക്കൊണ്ടുപോയി. രാജാവിന്നു ഭക്ഷണത്തിന്നു മുമ്പായി ഭാരതം വായിച്ചു കേൾക്കുക പതിവുണ്ട്. അന്നു പതിവു വായനക്കാരൻ ശാസ്ത്രികൾക്കെന്തോ തരമില്ലാതെ വന്നതുകൊണ്ടു തൽക്കാലം അമ്പലത്തിൽ കണ്ട നമ്പൂരിയെ കൊണ്ടുവരുവാൻ കല്പിച്ചതാണ്. മുഷിഞ്ഞ വേഷത്തിൽ സാധുനിലയിലായിട്ടും ബ്രാഹ്മണനെക്കണ്ടപ്പോൾ— 'നമ്പൂരിക്കു കൂട്ടിവായിക്കാനറിയാമോ?' എന്നു ഹരിക്കാരനോടെന്നപോലെ ര

ജാവു ചോദിച്ചു. 'കൂട്ടിവായിച്ചു നോക്കാം' എന്നുമാത്രം അതിവിനയഭാവത്തിൽ ഭട്ടതിരി പതുക്കെ മറുപടി പറഞ്ഞു. പിന്നെ മുറയ്ക്കു ഭാരതം വായന തുടങ്ങി. കർണ്ണപർവ്വമായിരുന്നു വായിച്ചിരുന്നത്. അതിൽ ഭീമസേനന്റെ ഒരു കയററമായിരുന്നു പ്രകൃതം. അവസാനത്തിൽ

ഭീമസേനഭയത്രസ്താദുര്യോധനവരൂഥിനീ
ശിഖാഖര്വാടകസ്യേവകർണ്ണമൂലമുപാശ്രിതാ

ഭീമസേനനെപ്പേടിച്ച് ദുര്യോധനന്റെ സേന കഷണ്ടിക്കാരന്റെ കുടുമ്മപോലെ കർണ്ണമൂലത്തെ ആശ്രയിച്ചു എന്നാണ് ഈ ശ്ലോകത്തിന്റെ അർത്ഥം. ചെവിയുടെ അടുക്കൽ രണ്ടുരോമംമാത്രം ശേഷിച്ചിട്ടുള്ള രാജാവിന്ന് ഭാരതത്തിലില്ലാത്ത ഈ ശ്ലോകം അദ്ദേഹം ക്ഷണത്തിലുണ്ടാക്കി കൂട്ടിവായിച്ചതാണെന്നു മനസ്സിലായി. എന്നുമാത്രമല്ല, അദ്ദേഹം സാമാന്യക്കാരനല്ലെന്നും തീർച്ചയായി.

മേപ്പത്തൂർ നാരായണഭട്ടതിരി അങ്ങുതന്നെയാണ് അല്ലേ എന്നു നിസ്സംശയം ചോദിപ്പാനും ധൈര്യം വന്നു. ഇതിന്നു പരിഹാരമായി ഭട്ടതിരി വേറെ ഒരു ആശീർവാദശ്ലോകവുംകൂടിച്ചൊല്ലുകയുണ്ടായി.

അവ്യഞ്ജനസ്താർക്ഷ്യകേതുര്യത്പദംഘടയിഷ്യതി
തത്തേഭവതുകല്പാന്തംദീർഘനാരായണപ്രഭോ!

അനിർവ്വച്യനായ ഗരുഡധ്വജനുണ്ടാക്കുന്ന സ്ഥാനം പ്രളയംവരെ അങ്ങേയ്ക്കുണ്ടാവട്ടെ എന്നും, ഹല്ലുകൂടാതെയുള്ള താർക്ഷ്യകേതുഃ എന്ന ശബ്ദം സന്ധികൂട്ടിയാൽ ഏതുപദത്തെയാണോ ഉണ്ടാക്കിത്തീർക്കുന്നത് അത് (ആയുഃ) അങ്ങേയ്ക്കു പ്രളയംവരെ നിലനില്ക്കട്ടെ എന്നുമാണ് ഈ ശ്ലോകത്തിന്റെ അർത്ഥം. ഇതുകേട്ടപ്പോഴും രാജാവ് ഇദ്ദേഹത്തിനെക്കൊണ്ടു വ്യാകരണത്തിൽ ഒരു ഗ്രന്ഥമുണ്ടാക്കിക്കണമെന്നും തീർച്ചയാക്കി. പിന്നെ അദ്ദേഹത്തിനെ കുറച്ചുകാലം അവിടെത്തന്നെ താമസിപ്പിച്ചു. അന്നു ഭട്ടതിരിയെക്കൊണ്ടുണ്ടാക്കിച്ചതാണ് 'പ്രക്രിയാസർവ്വസ്വം' എന്ന വലിയ വ്യാകരണഗ്രന്ഥം. ഈ ഗ്രന്ഥം അറുപതു ദിവസംകൊണ്ടുണ്ടാക്കിത്തീർത്തതാ

ണെന്ന് ഇതിൽ കൊടുത്തിട്ടുള്ള കലിദിനസംഖ്യകൾകൊണ്ടറിയാ
വുന്നതുമാണ്. ഭട്ടതിരിപ്പാട്ടിലേയ്ക്കു പരൽപ്പേരിടുവാനുള്ള സാമ
ൎത്ഥ്യം പ്രസിദ്ധമാണല്ലോ. ഈ ഗ്രന്ഥത്തിലും ഉചിതമ്പോലെത
ന്നെ 'യത്നഃ ഫലപ്രസൂസ്സ്യാൽ' എന്നും മറവുമുള്ള കലിസംഖ്യ
കളുടെ പേരുകൾ കൊടുത്തിട്ടുള്ളത് ഇതിന്നൊരു നല്ല ദൃഷ്ടാന്തമാ
ണ്. ഈ മഹാകവിയുടെ ശ്ലോകരചനാസാമൎത്ഥ്യം അനിൎവ്വചനീയ
മാകുന്നതുള്ളത് രണ്ടുമാസംകൊണ്ടു നിൎമ്മിച്ചിട്ടുള്ള ഈ വലിയ വ്യാ
കരണശാസ്ത്രഗ്രന്ഥത്തിലെ അനേകം ഉദാഹരണശ്ലോകങ്ങളെക്കൊ
ണ്ടു വെളിപ്പെടുന്നുണ്ട്.

രസവിലാസവിലോലം
സ്മരതരുമരൎമ്മനോരമംത്രപാ
പ്രകൃതിസ്വയൽപ്രത്യയവാൽ
പ്രത്യേകംഗോപികാസ്വസമ്മിളിതാ

ഈ പ്രാരംഭശ്ലോകത്തിന്റെ മാധുൎയ്യം ആരാണ് ആസ്വദിക്കാ
ത്തത്? ഇതുണ്ടാക്കിയ കവിയെ ആരാണ് ബഹുമാനിക്കാത്തത്?

---

# ഖാൻബഹദൂർ ഭോർലാലാ

(ഒരു പൂൎവ്വകഥ.)

---

നേരം മണി പന്ത്രണ്ടടിച്ചു. എന്നിട്ടും ഉറക്കം വന്നില്ല. രാ
മസ്വാമിയ്യന്നു ചെല്ലാനുള്ള വിധികടം വക പതിനാലായിരം ഉറുപ്പി
ക നാളെ പതിനൊന്നുമണിക്കു കോടതിയിൽ കെട്ടാത്തപക്ഷം വ
ലിയപാടംമുതലായ വഹകൾ മുഴുവൻ കടിക്കു തെറിച്ചുപോകും.
കഷ്ടം! പണ്ടുമ്മാമന്റെ കാലത്തു ഞങ്ങളുടെ തറവാട്ടിന്റെ സ്ഥി
തി എന്തായിരുന്നു. അയ്മ്പതിനായിരപ്പറനെല്ലു പാട്ടംവരുന്ന നി
ലയിൽ ആക്കിവെച്ചു ആ മഹാൻ പരലോകപ്രാപിച്ചപ്പോൾ ഒ
രു ശില്ലി കടം ഉണ്ടായിരുന്നില്ല. പിന്നത്തെ കാരണവരായ ഇട്ടി
ച്ചാത്തമ്മാമൻ തറവാട്ടിനെ ഈവിധത്തിലാക്കിയല്ലൊ. ആരാ

യും മുഴുവൻ നശിപ്പിച്ചു എന്നുമാത്രമല്ല കണ്ണിൽകണ്ട സാമാന
ങ്ങൾ പാണ്ടിപ്പട്ടന്മാക്കു ഒക്കെ ആധാരങ്ങളും എഴുതികൊടുത്തു് കട
ക്കാർ എത്ര വസ്തുക്കളാണു് ലേലംവിളിച്ചു കൊണ്ടുപോയതു്. പെ
ട്ടു ചത്താലും തോരിലെ പുള്ളി മാറില്ലെന്നു പറഞ്ഞപോലെ ആ
ദുഷ്ടൻ വിഡ്ഢിച്ചാത്തപ്പൻ ചത്തിട്ടും ഇതൊക്കെ പറഞ്ഞിട്ടും പിന്നേയും
ശേഷിച്ചു. ഇതിനൊക്കെയും പുറമെ ഇട്ടിച്ചാത്തമ്മാമൻ വേറെ
ഒരു ദ്രോഹംകൂടി തറവാട്ടേക്കു ചെയ്തു. ഇട്ടിച്ചാത്തമ്മാമന്റെ
ദുഷ്പ്രവൃത്തികൾകണ്ടു സഹിക്കാൻ വയ്യാതേയും അതിനുവേണ്ടുന്ന
നിവൃത്തി സമ്പാദിപ്പാൻ കയ്യിൽ പണമില്ലാതേയും നന്നെ കുഴ
ങ്ങി, കുറെ കുഡുംബസ്നേഹമുണ്ടായിരുന്ന ആ കോതമ്മാമൻ നാടു
വിട്ടുപോയി. കോതഅമ്മാമൻ നാടുവിട്ടുപോവാൻ ഇട്ടിച്ചാത്തമ്മാ
മൻ കാരണമായതുകൊണ്ടു അതും ഇട്ടിച്ചാത്തമ്മാമൻ ചെയ്ത ദ്രോ
ഹംതന്നെ. എല്ലാം തറവാട്ടിന്റെ സുകൃതക്ഷയമെന്നല്ലാതെ എന്തു
പറയട്ടെ. ഒരു കാരണവന്റെ ധൂർത്തും കടക്കാരുടെ ദുഷ്ടതയും കു
ഡുംബത്തിന്റെ നിർഭാഗ്യവും എല്ലാംകൂടി ചേർന്നു് ഇപ്പോൾ എ
ന്റെ തലയിൽ ഇങ്ങിനെയൊരു ഭാരമായി പരിണമിച്ചുവെല്ലോ.
സ്വല്പശമ്പളക്കാരനായ ഞാൻ നിസ്സഹായനായി എന്തുമാത്രം പ്ര
വൃത്തിക്കാം. ഇനി അങ്ങോട്ടു് ഒരു വ്യവഹാരത്തിനു വഴിയില്ലെ
ന്നാണു് വലിയ വക്കീലന്മാരുടെ അഭിപ്രായം. എന്തായാലും ഞാൻ
വലിയ കുഴക്കത്തിലായി. വലിയപാടം മുതലായ കൃഷികൾ ഈ
വ്യവഹാരത്തിൽ വച്ചു തട്ടി എടുക്കണമെന്നാണു് ആ കള്ളപ്പട്ടരുടെ
ഉദ്ദേശം. ഉറക്കംമുടക്കുന്ന ഈവക വിചാരങ്ങളും ഞാനുംകൂടിയാ
ണു് കിടക്കമേൽ കിടന്നിരുന്നതു്. വളരെനേരം ഈവിധത്തിൽ
കിടന്നു. ഇങ്ങിനെ കിടക്കുമ്പോൾ എന്റെ വലത്തുഭാഗത്തെ ജ
നാലയുടെ വാതിലിന്മേൽ ടെ', ടെ', എന്നു മന്ദമായി രണ്ടു മു
ട്ടു് ആരോ മുട്ടിയതുപോലെ ഒരു ശബ്ദംകേട്ടു. കാററുകൊണ്ടായിരി
ക്കുമെന്നു വിചാരിച്ചു് അനങ്ങാതെ കിടന്നു. അല്പം കഴിഞ്ഞപ്പോൾ
പിന്നേയും മുട്ടുകേട്ടു. അല്പംകൂടി കഴിഞ്ഞപ്പോൾ മൂന്നാമതും. കാ
ററല്ല, വല്ല കള്ളന്മാരുമായിരിക്കും; നാളെ കോടതിയിൽ കേട്ടാൽ

ള്ള പണം ശേഖരിച്ചുവച്ചിട്ടുണ്ടായിരിക്കുമെന്നും, അതു തട്ടിക്കൊ
ണ്ടുപോകാമെന്നും കരുതി വന്നിട്ടുള്ളതായിരിക്കും. അങ്ങിനെയാ
ണെങ്കിൽ കള്ളനു നല്ല വിഡ്ഢിത്തം പററി. ഭവനഭേദം ചെയ്താൽ
ഉദ്ദേശിച്ച പ്രതിഫലം കിട്ടുന്നതിന് എന്റെ വീട്ടിൽ യാതൊരു ത
രവും ഉണ്ടായിരുന്നില്ലെന്നു മാത്രമല്ല എന്റെ കയ്യിൽ കിട്ടിയാൽ
അവനെ അത്രവേഗം വിട്ടയക്കുകയും ഇല്ല. എന്താണ് പുറപ്പാ
ട് എന്നറിക തന്നെയെന്നു കരുതി കിടക്കമേൽ അനങ്ങാതെ കിട
ന്ന് ക്രൂർ—ർ—ർ, ക്രൂർ—ർ—ർ എന്ന രാഗത്തിൽ (അല്ലെങ്കിൽ
സ്വരത്തിൽ) ഞാൻ കുറെശ്ശെ കൂർക്കം വലിച്ചുതുടങ്ങി. പിന്നെയും മൂ
ന്നാലുപ്രാവിശ്യം മുട്ടുന്ന ശബ്ദം കേട്ടു. മുട്ട കുറെശ്ശെ മുറുകിത്തുട
ങ്ങി. വല്ല തുരപ്പനുംവച്ച കയ്യാ തലയോ അകത്തേക്കു കടത്തു
ന്നുണ്ടോ എന്നു നോക്കട്ടെ എന്നു വിചാരിച്ചു കിടക്കയിൽനിന്നു പ
തുക്കെ എഴുനീററു. അപ്പോൾ 'ആവ്', 'ആവ്' എന്നു മന്ദമാ
യി രണ്ടു ശബ്ദംകേട്ടു. രണ്ടു മാർജ്ജാരന്മാർ പ്രണയകലഹത്തിനു
വട്ടംകൂട്ടുകയായിരിക്കുമെന്നാണ അപ്പോൾ എനിക്കു തോന്നിയത്.
പിന്നീട്ടും ആവ്, ആവ്. പിന്നെയും ആവ്, ആവ്. ഇതെന്താ
ണ്? പൂച്ചയുടെ ശബ്ദമല്ലല്ലൊ! ആകക്കാ എന്തോ കെടുതിപററി
വേദനാസൂചകമായി ആവു, ആവു, എന്നു പറകയാണിത്. ഒരു
വേള നമ്മെപ്പററിക്കാൻവേണ്ടി കള്ളന്മാരും ഈതരം ഉപായങ്ങൾ
എടുത്ത് ആർത്തസ്വരം പുറപ്പെടുവിക്കാം. സാക്ഷാൽ ശ്രീരാമനെ
ക്കൂടി അങ്ങിനെ പററിച്ചിട്ടുണ്ടല്ലൊ, എന്നാലും എനിക്കു
തോന്നി.

ഇറാവ് (ഭയപ്പെടേണ്ട, വേഗം വാ, എനിക്കു പോകാൻ ക
ഷ്ടമായി, വാ, വാ, എന്നിങ്ങിനെ ഹിന്തുസ്ഥാനിയിൽ ആണ് പുറ
ത്തുനിന്നുള്ള സന്ദേശം).

എന്താണിത്, ആരാണിത്, കുറെശ്ശെ ഹിന്തുസ്ഥാനി എനി
ക്ക് അറിയാമായിരുന്നതുകൊണ്ട്, ആരോ തിട്ടമായി ആരെയോ
ഉദ്ദേശിച്ചു പറയുന്നതാണിത് എന്ന് എനിക്കു മനസ്സിലായി. ആ
രിത്, കഷ്ടമെന്ത്, എവിടെനിന്നുവരുന്നു, എന്താണ് കഥ, എ

ന്ന് എനിക്കു വളരെ ആലോചിച്ചിട്ടും ഉണ്ടായില്ല. എന്തായാലും ജനാല തുറന്നുനോക്കുകതന്നെയെന്നുകരുതി. വല്ല ആപത്തും വരുന്നുണ്ടെങ്കിൽ അതിനെ തടുക്കാൻവേണ്ടി അടുത്ത മൂക്കിൽ ചാരി വെച്ചിരുന്ന വടികളിൽ നല്ലതായ ഒന്നെടുത്തു വലത്തെകയ്യിൽ പിടിച്ച് ഇടത്തുകൈകൊണ്ടു ജനാല തുറന്നു.

നീയാർ? സത്യം പറയണം; ഇല്ലെങ്കിൽ നിന്നെ ഞാനിപ്പോളവസാനിപ്പിക്കും. നീയെന്തിന് ഈ അകാലത്തിൽ വന്ന് എന്നെ ഉപദ്രവിച്ചു? വേഗം പറ എന്നു ഞാൻ പറഞ്ഞു. എന്നിട്ടാണ് ആളാരാണെന്നു നോക്കിയത്. ഇരുട്ടായിരുന്നുവെങ്കിലും തലയിലെ തൊപ്പിയും നീണ്ടുനരച്ച താടിയും മുട്ടുവരെ ഇറങ്ങിയ കുപ്പായവും അഴഞ്ഞ കാലുറയും കയ്യിൽ ഒരു വടിയും ഉള്ള ഒരാൾ ആണ് എന്റെ മുമ്പിൽ ജനാലയുടെ അപ്പുറത്തു നിന്നിരുന്നത് എന്ന് ഒരു നോട്ടംകൊണ്ടുതന്നെ എനിക്കു മനസ്സിലായി. ഏതോ ഒരു കിഴവൻ പട്ടാണിയാണിവൻ എന്നു ധരിച്ചു. എന്തായാലും സൂക്ഷിക്കണം എന്നും ഉറച്ചു.

ഞാൻ—നീയാര്? പറ വേഗം.

മറ്റെയാൾ— ഞാൻ നിന്റെ കാരണവൻ കോരുമേനോനാണ്.

ഞാൻ— കോരുമ്മാമൻ മുസൽമാനായിരുന്നില്ലല്ലോ എന്നുതന്നെയല്ല അദ്ദേഹം മരിച്ചുപോയതുകൊണ്ട് ഞങ്ങൾ പുലകുളി ശേഷക്രിയ മുതലായതെല്ലാം കഴിക്കുകയുംകൂടി ചെയ്തുവല്ലോ.

മറ്റേ— എന്നെ നീ മരിച്ചുവെന്നു കരുതുന്നുവെങ്കിൽ ഞാൻ എന്റെ ചെയ്ത്താനാണെന്നു വിചാരിച്ചോ.

ഞാൻ—എന്തിന് ഇവിടെ വന്നു?

ചെയ്ത്താൻ—നിന്നെ കാണ്മാൻ.

ഞാൻ—എന്നെ പകൽ കണ്ടുകൂടേ?

ചെ—ഞങ്ങൾ സാധാരണയായി രാത്രി രണ്ടുയാമങ്ങളിൽ മാത്രമേ ശരീരികളായി സഞ്ചരിക്കയുള്ളൂ. ബാക്കി സമയങ്ങളിൽ അശരീരികളാണ്.

ഞാൻ—എന്നെ കാണേണ്ട ആവശ്യം എന്ത്? ഞാൻ ശ്രാദ്ധാദി
കർമ്മങ്ങളെല്ലാം ശരിയായി അനുഷ്ഠിച്ചുപോരുന്നുണ്ടല്ലൊ.

ചൈ—എനിക്ക് ആവക യാതൊരാക്ഷേപവും ഇല്ല.

ഞാൻ—പിന്നെയെന്താണ് കാര്യം?

ചൈ—നിനക്ക് അഭ്യുദയം വരുത്തണമെന്നാണ് എന്റെ ഉദ്ദേശം. നിന്റെ ഇപ്പോഴത്തെ കഷ്ടങ്ങളും എല്ലാം എനിക്കറിയാം. അതിനൊക്കെ നിവൃത്തിയുണ്ടാകും. പക്ഷെ നീയൊരു കാര്യം തീർച്ചയായി കരാറുചെയ്യണം. അതു നിനക്കു സമ്മതമാണൊ?

ഞാൻ—കേട്ടാൽ പറയാം.

തറവാട്ടുകൾക്കു വലിയ ആപത്തുകൾ ഉണ്ടാകുന്ന ചില കാലങ്ങളിൽ പഞ്ചുമ്മാമൻ പ്രത്യക്ഷീകരിച്ചു നിവൃത്തിമാർഗ്ഗങ്ങളും ഉപദേശിച്ചിട്ടുണ്ടെന്നു എന്റെ മരിച്ച മുത്തശ്ശി പറഞ്ഞുകേട്ടിട്ടുള്ളതുകൊണ്ട് ഇപ്പോഴും ഞങ്ങൾക്കു സംഭവിച്ചിട്ടുള്ള അത്യാപത്തിനെ തടുക്കാൻവേണ്ടി പഞ്ചുമ്മാമന്റെ നിർദേശപ്രകാരം കോരമ്മാമൻ മൂർത്തീകരിച്ചു വന്നിരിക്കയായിരിക്കാമെന്ന് എനിക്കു തോന്നി.

ചൈ—നിനക്ക് എന്നിൽ ദൃഢമായ വിശ്വാസത്തെ ഉണ്ടാക്കുന്നതായ കാര്യങ്ങളും വഴിയെ വരുന്നതുകൊണ്ട് സന്ദേഹംവേണ്ട. അന്യായമായ യാതൊരു കാര്യം നീ ചെയ്യണമെന്നില്ല. സമ്മതമാണൊ, സമ്മതിച്ചൊ, ഉം, മയപ്പെടേണ്ട. (എന്നു പല്ലു കടിച്ചു പറഞ്ഞു.)

ഞാൻ—എല്ലാം അമ്മാമന്റെ ഇഷ്ടംപോലെ.

ചൈ—ഇനിമേലിൽ ഞാൻ പറയാൻ പോകുന്നതും അതിൽനിന്നു ഉണ്ടാകാൻ പോകുന്നതും ആയ കാര്യങ്ങളെപ്പററിയൊ ഞാൻ നിന്റെ മുമ്പിൽ ആവിർഭവിച്ച വിവരമൊ ആരെയും ധരിപ്പിക്കരുത്. എന്തു പറയുന്നു?

ഞാൻ—അങ്ങിനെയാവാം അമ്മാമ.

ചൈ—പ്രത്യേകിച്ചു നിന്നെ ആശ്രയിച്ചു നിൽക്കുന്ന ആ കോന്തുനായരെ ഒട്ടും അറിയിക്കരുത്.

ഞാൻ — അതെന്തുകൊണ്ടാണ്?

മൈ — അയാൾ വലിയ മാന്ത്രികനാണ്. മാന്ത്രികന്മാൎക്ക് ജ
ങ്ങളെ ഉപദ്രവിക്കാനാണ് അധികം താല്പൎയ്യം. എന്നുതന്നെ
യല്ല പണത്തിനുവേണ്ടി അയാൾ എന്തു നീചപ്രവൃത്തിയും ചെ
യ്യും. ഇതിന്നും പുറമെ കോന്തുനായൎക്ക് വിഷവൈദ്യം, ജ്യോ
തിഷം, ഇത്യാദി പല വിദ്യകളും ഉണ്ട്. അതുകൊണ്ട് അയാ
ളെ വളരെ സൂക്ഷിക്കണം. ഞങ്ങൾ തമ്മിൽ മത്സരിച്ചാൽ കാ
ൎയ്യം എവിടെയാണ് കലാശിക്ക എന്ന് അറിഞ്ഞുകൂട. എന്താ
യാലും അയാളെ അടുപ്പിക്കുന്നത അത്ര വെടിപ്പില്ല. അയാളെ
അകത്തിരിക്കിലേ കാൎയ്യങ്ങൾക്ക് എളുപ്പമുള്ളൂ. അതിനെന്താ
ണ് ഞെരുക്കം? (എന്ന പല്ലു കടിച്ചുകൊണ്ടു ചോദിച്ചു)

ഞാൻ — അയാൾ ഒരു അഗതിയാണ്. നല്ല വിചാരവും ഉണ്ട്.
വിദ്യയും ദാരിദ്ര്യവും പ്രായേണ യോജിച്ചു കാണുന്നതുകൊണ്ടാ
യിരിക്കാം അയാൾക്കും ദാരിദ്ര്യദുഃഖം സംഭവിച്ചിട്ടുള്ളത്. സാ
ധുക്കളെ പാട്ടിലുള്ളേടത്തോളം രക്ഷിക്കണമെന്നല്ലെ ശാസ്ത്രം. എ
ന്നുതന്നെയല്ല, അമ്മയുടെ ആണ്ടു ശ്രാദ്ധത്തിന് ഞാൻ 'പത്തുര
പോയിരുന്നപ്പോൾ അവിടെവെച്ച് വിഷംതീണ്ടി മൂന്നുനാലു ദിവ
സം ശ്വാസവും ബോധവും ഇല്ലാതെ ശവപ്രായനായി കിടന്ന എ
ന്നെ സംസ്കാരാളുകൾ എടുത്ത് മറവുചെയ്യാൻ കൊണ്ടുപോകുന്ന
വഴിക്കു ദൈവഗത്യാ ഒരു തീൎത്ഥവാസിയുടെ വേഷത്തിൽ നടന്നി
രുന്ന കോന്തുമേനോനാണ് എന്തൊക്കെയോ ഔഷധങ്ങൾ തന്നു ജീ
വിപ്പിച്ചത്. പിന്നീടു ഞാൻ വളരെയൊക്കെ പറഞ്ഞിട്ടാണ് അ
ങ്ങോർ എന്റെ കൂടെ ഇവിടേക്കു പോന്നത്. ഇപ്പോൾ ഇവിടെ
താമസിക്കുന്നതും എന്റെ താല്പൎയ്യപ്രകാരമാണ്. ഇതെല്ലാം മ
റന്ന് ഒരു നന്ദികേട് അങ്ങോരോട് ഞാൻ എങ്ങിനെ കാട്ടും. അ
തിലും വിശേഷിച്ച് അങ്ങോർ ഈ വീട്ടിൽവന്നു കൂടീട്ട് ഒരു കൊ
ല്ലത്തിലധികമായി. എന്റെ അഭിവൃദ്ധിക്കും ക്ഷേമത്തിനുംവേ
ണ്ടി എന്തുചെയ്വാനും സന്നദ്ധനായ അങ്ങോരുടെ നേരെ ഞാൻ
എങ്ങിനെ അവിശ്വാസം കാണിക്കും. നല്ല പ്രയത്നശാലിയുമാ
ണ്. നമ്മുടെ പറമ്പു മുഴുവനും കിളച്ചത് കോന്തുമേനോനാണ്. ഒരു

കാ ച്ചുകൂലി നിവൃത്തിയുണ്ടെങ്കിൽ കൊടുപ്പിക്കയില്ല. എന്തെല്ലാം സസ്യാദികളാണ് ഉണ്ടാക്കിയിരിക്കുന്നത്. കേന്ത്രുമ്മാമൻ വരുന്നതിനു മുമ്പു ശുഷ്കശൂന്യംപിടിച്ചു കിടന്നിരുന്ന പറമ്പുകളെല്ലാം ഇപ്പോൾ എത്ര ശ്രീയായിട്ടു കിടക്കുന്നു. ഇതെല്ലാം അമ്മാമന് അറിയാമല്ലോ.

ശൈ— നീ കഠിനമായി യാതൊന്നും പ്രവർത്തിക്കേണമെന്നില്ല. കാര്യാലോചനകളിൽ അയാളെ പങ്കുകൂട്ടേണ്ട. നിന്റെകൂടെ ഇരിക്കും കാലം വല്ല കഞ്ഞിയോ ചോറോ ഉള്ളതിലൊഹരി കൊടുത്തേരു. അയാൾ ഇഷ്ടമുള്ള പ്രയത്നങ്ങളും ചെയ്തുകൊള്ളട്ടെ. അതിനു വിരോധമില്ല. കാര്യഭാഗങ്ങളെപ്പറ്റി അയാളെ വിശ്വസിക്കേണ്ട എന്നേ ഞാൻ പറയുന്നുള്ളു. അതിനെന്താണ് വിഷമം?

ഞാൻ— അങ്ങിനെയാവാം.

ശൈ— സത്യം?

ഞാൻ— സത്യം.

ശൈ— എന്നാൽ നിനക്കു നാളെവേണ്ട സാധനം മൂത്തേടത്ത് പറമ്പിലെ സർപ്പക്കാട്ടിലുള്ള പാലയുടെ ചുവട്ടിൽ വടക്കുഭാഗത്തു മാന്തിയാൽ കിട്ടും. നേരം വൈകുന്നു. ഞാൻ പോകട്ടെ. നേരം പുലരുന്നതിനു മുമ്പുതന്നെ പോയി അതു കൈവശപ്പെടുത്തിക്കൊ എന്നു പറഞ്ഞ് എന്റെ മുമ്പിലുണ്ടായിരുന്ന ആൾ പിന്നാക്കം നടന്ന് ഇരുട്ടിൽ ലയിച്ചു.

ഈ സംഭാഷണത്തിൽ ശൈത്താൻ പറഞ്ഞതെല്ലാം ഹിന്തുസ്ഥാനിയിലും ഞാൻ പറഞ്ഞത് പാട്ടേള്ളടത്തോളം ഹിന്തുസ്ഥാനിയിലും ബാക്കി മലയാളത്തിലും ആണ്. ശൈത്താന്റെ സംഭാഷണം വളരെ ഉച്ചസ്വരത്തിൽ ആയിരുന്നു.

ഞാൻ കിടക്കയിന്മേലൊന്നു ചൊടിഞ്ഞു. ഈ കണ്ടതും കേട്ടതും സ്വപ്നമോ, മായയോ, മനമതിഭ്രാന്തിയോ, സ്വല്പപുണ്യന്യസ്ത താവൽ ഫലപ്രാപ്തിയോ' എന്നാണ് എനിക്കു തോന്നിയത്. എയ്, തലച്ചോറിനു ചൂടുതട്ടിയാൽ ഇങ്ങിനെയെല്ലാം ഉണ്ടാവും. അതു വിശ്വസിച്ചു വല്ലതും പ്രവർത്തിക്കാൻ തുടങ്ങിയാൽ മററുള്ളവർ ഭ്രാ

ന്ന ഭ്രാന്തനെന്നു വിളിച്ചുതുടങ്ങും. ഇത് വിശ്വാസയോഗ്യമല്ല. ഈ ജനാല എങ്ങിനെ തുറന്നു? ഞാൻ അടച്ചാണെല്ലൊ കിടന്നത്. എന്തൊ, ആലോചിച്ചിട്ട് ഒരു വഴിയും കാണുന്നില്ല. അഥവാ ഈശ്വരൻ കടാക്ഷിച്ച വല്ല നിക്ഷേപത്തെയും കോരുമ്മാമൻ ചൂണ്ടിക്കാണിച്ചതും ആയിരിക്കാം. എന്തായാലും ആരേയും അറിയിക്കാതെ മുത്തങ്ങാപ്പറമ്പിലേക്കു പോകതന്നെ. ഒന്നു നോക്കിയതുകൊണ്ടു ദോഷം വരാനില്ല. എന്നു തീർച്ചപ്പെടുത്തി ഒരു റാന്തലും തീപ്പെട്ടിയും രണ്ടാംമുണ്ടും ദേഹരക്ഷയ്ക്കുവേണ്ടി ഒരു കൈപിശ്ശാങ്കത്തിയും എടുത്തു സ്വപ്നതോട്ടിലേക്കു തിരിച്ചു. അവിടെ എത്തി നോക്കുമ്പോഴും ഉലക്കും വീണ് പാലയുടെ ചുവടുമുഴുവൻ മൂടിയതാണ് കിടന്നിരുന്നത്. വടക്കുഭാഗത്തായി മാന്തി ഏകദേശം ഒരു ചാൺ ചുവട്ടിൽ എത്തിയപ്പോഴും എന്തൊ എന്റെ വിരലുകളിൽ തടഞ്ഞു. നോക്കുമ്പോഴും നല്ല പുതിയ പവൻ. എനിക്കു വിശ്വാസം വന്നില്ല. അത് എന്റെ ആദ്യത്തെ സ്വപ്നത്തിന്റെ വന്നുറിയാണെന്നു ഞാൻ വിചാരിച്ചു. ഉണ്ടായിരുന്ന പവൻ മുഴുവൻ മാന്തി പുറത്തെടുത്തു. രണ്ടാം മുണ്ടു വിരിച്ച് അതിൽ ഇട്ടു എണ്ണിനോക്കി. ആയിരം പവൻ കൃത്യം. കുറെക്കൂടി ഉണ്ടായിരുന്നാൽ എത്ര നന്നായിരുന്നു എന്റെ കോരുമ്മാമ എന്ന് എനിക്കു പറയാൻ തോന്നി. (അതു മനുഷ്യസ്വഭാവമാണല്ലൊ). പിന്നെയും കുറെ മാന്തിയല്ലെന്നില്ല. പവൻ മിക്കതും രണ്ടുമൂന്നു കൊല്ലത്തിലധികം പഴക്കമുള്ളതല്ലായിരുന്നു. മുണ്ടുമടക്കി അതിൽ തന്നെ കെട്ടി പാലയുടെ ചുവട് പൂർവ്വസ്ഥിതിപോലെയാക്കി ഞാൻ വേഗം മടങ്ങി. മുറിയിൽ എത്തി വിളക്കു കത്തിച്ചു കെട്ടഴിച്ചു വീണ്ടും പരിശോധിച്ചു. പവൻ തന്നെ. ഉടനെതന്നെ എഴുത്തുപെട്ടിയുടെ അകത്താക്കിപ്പൂട്ടി വാതിലുകളും ജനാലകളും ഭദ്രമായി അടച്ചുബന്ധിച്ചു. ഒരു സമയം വല്ല ഇന്ദ്രജാലവും ആണെങ്കിൽ രാവിലെ പെട്ടി തുറന്നു നോക്കുമ്പോഴും വല്ല മാറാടൊ കപ്പിക്കണ്ണുകളൊ ആയിക്കാണും. അപ്പോഴും അത് ആരേയും കാണിക്കാതെ വടക്കേതിലെ പട്ടരുടെ പറമ്പിൽ ഇട്ടുകളയണം എന്നും ഉറച്ചു. പെട്ടിയെടുത്തു കിടക്കമേൽതന്നെ വെച്ച് അതിനെ പിടിച്ചുകൂട്ടിക്കൊണ്ടുതന്നെ കിടന്നു. എന്റെ മ

മനസ്സിൽ എന്തൊക്കെ വിചാരങ്ങളാണ് ഉണ്ടായത് എന്ന് എനിക്കു പറവാൻ പ്രയാസം. ഞങ്ങളുടെ തറവാട്ടേക്കു ഒരു ഇടിവെട്ടുപോലെ വന്ന് ആ അത്യാപത്തിന്നു നിവൃത്തിയുണ്ടായല്ലൊ എന്ന സന്തോഷത്തിന്റെ ആധിക്യംകൊണ്ട് അന്നത്തെ ഉറക്കം കന്നത്തിലായി എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ, ആ ജനാലയിന്മേൽ കോന്തുമേനോൻ പിന്നേയും മുട്ടുന്നുണ്ടെന്നു തോന്നി. രണ്ടുമൂന്നു പ്രാവിശ്യം ജനാല വെറുതെ തുറന്നുനോക്കി.

നേരം പുലർന്നു. ജനാല പതുക്കെ തുറന്നുവെച്ചു പെട്ടിയെടുത്തു. തുറന്ന വെളിച്ചത്തിൽ പതുക്കെ കെട്ടി ഒന്നു നോക്കി, പവൻ തന്നെ. ആക്ഷേപമില്ല. ഉടനെതന്നെ പൂട്ടി. എടുത്ത് അലമാരിയിൽവെച്ച് അതും പൂട്ടി. അകത്തുനിന്നു പുറത്തുപോന്ന് അതും പൂട്ടി. കോന്തുമേനോനെ അന്വേഷിച്ചിട്ടൊ കണ്ടില്ല. എവിടെ പോയിഎന്നു വീട്ടിൽ ആക്കും രൂപമുണ്ടായിരുന്നില്ല. എന്തായാലും മൂപ്പരെ കാണിക്കാതെ പവൻ കോടതിയിൽ എത്തിക്കേണ്ടത് ഇതുതന്നെ തരമെന്നു കരുതി ഊണു കഴിക്കുവാൻ താമസിക്കാതെ വാലിയക്കാരനെ ഒരു വണ്ടി പിടിച്ചുകൊണ്ടുവരുവാൻ അയച്ചു. ഊണ് ഉടുമലപ്പേട്ട അഞ്ചാപ്പീസുകാരുടെ ഹോട്ടലിൽ ആവാമെന്നും എന്നാൽ കോടതിയുള്ളുകൊണ്ടയാമല്ലൊ എന്നും സങ്കല്പിച്ചു. ഈ വ്യവഹാരകാര്യത്തിൽ എന്നുവേണ്ട എനിക്കുണ്ടാവുന്ന സകല ദുഃഖങ്ങളിലും പകുതിയിൽ അധികം പങ്കുകൊണ്ടു സഹതപിച്ചുപോന്ന സാധു കോന്തുമേനോനെ സന്തോഷിപ്പിക്കേണ്ട ഈ അവസരത്തിൽ കൂട്ടുകൂടാതെ കബളിപ്പിക്കേണ്ടതായി വന്നതിനെപ്പറ്റി എനിക്കുണ്ടായ നിഃവ്യാജമായ പരിതാപത്തിന് അളവുണ്ടായിരുന്നില്ല.

* * * * * *

൧൧ മണിക്കു കോടതിയിൽ എത്തി. എന്റെ എതൃകക്ഷി പ്രതത്തുന്തിനാകടവയറ, വീട്ടുവാരവുള്ള കിറപ്പാളുത്തട്ടം, പൊളിഞ്ഞിഷിനാകട' ഇത്യാദി എണ്ണത്തിൽപ്പെട്ട സകലസംഭാരങ്ങളോടുംകൂടി എന്നേക്കാൾ നേരത്തെ കോടതിയിൽ എത്തി തന്റെ കൂട്ടുകാരനായ മേലെമഠത്തു പട്ടരോട് എന്തൊക്കെയോ പറഞ്ഞു ചിരിച്ചുംകൊണ്ടു നിൽക്കുന്നതു കാണുകയും പിന്നിൽകൂടി ചെന്നപ്പോൾ

ശ്രൂരജ്ഞതിമഹൻ ഇൻക്രു. തറവാടെ കട്ടിച്ചോറ ചെയ്യാൻ ഇൻക്രു.' എന്നു പറയുന്നതു കേൾക്കുകയും ഞാൻ ചെയ്തു.

എന്നെക്കണ്ടപ്പോൾ 'എന്താ മേനവരെ, നമ്മുടെ കാര്യം ഇന്നാളു തീർച്ചയാകുമൊ' എന്ന് എന്നോടും 'നോക്കട്ടെ' എന്ന് ഞാൻ അവരോടും പറഞ്ഞു പിരിഞ്ഞു. ഞാൻ എന്റെ വക്കീലിന്റെ അടുക്കലേക്കു പോയി. ഭോജനത്തിനു മുമ്പു സാക്ഷ്യ കെട്ടി.

വൈകുന്നേരം കോന്തുണ്ണിമേനോനും ഞാനും തമ്മിൽ അല്പം ഒന്നു കലഹിച്ചു. ഇതു നടാടെയാണ്. സംഖ്യ എങ്ങിനെയുണ്ടായിയെന്നറിവാൻ കോന്തുണ്ണിമേനോനുണ്ടായിരുന്ന താല്പര്യവും അറിയിക്കരുതെന്ന് എനിക്കുണ്ടായിരുന്ന ശാഠ്യവും ഒരുപോലെ പ്രബലങ്ങളായിരുന്നു. എന്റെ ശാഠ്യമാണ് ജയിച്ചത്. മൂപ്പർക്ക് എന്റെ നടവടി നല്ല സുഖമായില്ല എന്ന് എനിക്ക് അവരുടെ മുഖഭാവം കൊണ്ടും വാക്കുകളെക്കൊണ്ടും മനസ്സിലായി. എന്നുതന്നെയല്ല സത്യഭംഗം വരാതെയിരിപ്പാൻവേണ്ടി അതിൽപിന്നെ മൂന്നു നാലു സംഗതികളിലും അവരെ ഞാൻ കാര്യാലോചനകളിൽ നിന്ന് ഒഴിവാക്കിയതും അവർക്ക് അത്ര രസമായില്ല. കോന്തുണ്ണിമേനോട് ചെയ്ത സത്യത്തിനു ഭംഗം വന്നാലൊ എന്നു ഭയപ്പെട്ടിട്ടു മാത്രമാണ് ഞാൻ മേൽപ്രകാരമെല്ലാം പ്രവൃത്തിച്ചത്. അല്ലാതെ കോന്തുണ്ണിമേനോനെക്കുറിച്ചുള്ള സ്നേഹത്തിനു കുറവു സംഭവിച്ചിട്ടല്ലെന്നു വായനക്കാൎക്ക് അറിയാമല്ലൊ. 'കള്ളനെ നമ്പിനാലും കുള്ളനെ നമ്പാതെ' എന്നും 'പേരാറും പ്രാണസങ്കടം' എന്നും ഒരുദിവസം കോന്തുണ്ണിമേനോൻ അവരോടുതന്നെ പറയുന്നതു യദൃച്ഛയാ കേൾപ്പാൻ എനിക്കു സംഗതിവന്നതുകൊണ്ടു മൂപ്പിലേക്കു ഞാനുമായുള്ള സഹവാസം തീരെ സുഖപ്രദമല്ലായിരുന്നു എന്ന് എനിക്കു തീർച്ചയായും തോന്നി. അങ്ങിനെയിരിക്കുമ്പോൾ ഒരുദിവസം രാവിലെ അവർ വളരെ ഗൌരവഭാവത്തോടുകൂടി എന്റെ അടുക്കൽ വന്ന് ഇപ്രകാരം പറഞ്ഞു: 'നാം തമ്മിൽ പിരിയേണ്ടകാലമായി. ഞാൻ ഇനി പല പുണ്യതീർത്ഥങ്ങളെയും സഞ്ചരിച്ചുകണ്ട് എവിടെയെങ്കിലും വെച്ചു ദുഃഖഭൂയിഷ്ഠമായ ഈ ശരീരത്തെ ത്യജിക്കേണമെന്നാണ് ഭാവിച്ചിരിക്കുന്നത്. വളരെ ദിവസം നിങ്ങളുടെ ദയയേയും

ഔദാൎയ്യത്തേയും സ്വീകരിച്ച ജീവസന്ധാരണം ചെയ്തിട്ടുള്ള എനി
ക്ക വിദ്വാന്മാരുടെ നേരെ തോന്നുന്ന നന്ദിയുടെ സൂചകമായും പ്രതി
ഫലമായും വല്ലതും ചെയ്വാൻ സാദ്ധ്യമാകുമെന്നു തോന്നുന്നില്ല. എ
ങ്കിലും എന്റെ പെട്ടിയും അതിൽ ഉള്ള ഗ്രന്ഥങ്ങളും മററു ചില്ലറ
പദാൎത്ഥങ്ങളും ഞാൻ നിങ്ങൾക്കായി ദത്തം ചെയ്യുന്നു. അല്ലാതെ
വേറെ യാതൊന്നും നിങ്ങൾക്കു തരാൻ എന്റെ പക്കൽ ഇല്ല. എ
ന്നാൽ ആ പെട്ടി എന്റെ പക്കൽനിന്ന് ഇനിയൊരെഴുത്തു കിട്ടു
മ്പോഴോ അല്ലാത്തപക്ഷം ഞാൻ മരിച്ചതിന്റെശേഷമോ മാത്ര
മേ തുറക്കാവൂ. പല മൂൎത്തികളേയും ആ പെട്ടിയുടെ ഉള്ളിൽ ഞാൻ
സംഗ്രഹിച്ചിട്ടുണ്ട്. ഭൂമിയിൽ ദോഷാത്മകമായി യാതൊന്നുണ്ടോ
അതും ഗുണാത്മകമായി യാതൊന്നുണ്ടോ അതും അനവധി കല
പാതകങ്ങൾക്കും ധൎമ്മപ്രവൃത്തികൾക്കും യാതൊന്നു തന്നെ ഏക
കാരണമായിതീരുന്നുണ്ടോ അതും ആ പെട്ടിയുടെ ഉള്ളിൽ ഉണ്ട്.
അതുകൊണ്ട് ആ പെട്ടി തുറക്കാൻ വളരെ സൂക്ഷിക്കണം. എ
ന്റെ എഴുത്തു കിട്ടിയതിനു ശേഷമോ എന്റെ മരണശേഷമോ തു
റക്കുന്നതിനു യാതൊരു വിരോധവും ഇല്ല.'

കിഴവന്റെ ഈ വാക്കുകൾ കേൾപ്പോൾ ഞാൻ സന്നദ്ധനാ
യിരുന്നില്ല. അഗതിയായ കൊന്തുമ്മേനോൻ ഗ്രന്ഥങ്ങളും പെട്ടിയും
എന്നിൽ സമൎപ്പിച്ച ദേശാടനത്തിന് ഇത്രവേഗം പുറപ്പെട്ടതെ
ന്നോ നാട്ടിലില്ലാത്ത കണ്ടാമണികൾ മുഴുവൻ നിറച്ചുവെച്ചിട്ടുള്ള
ആ പെട്ടി എന്റെ തലയിൽതന്നെ കെട്ടിവെയ്ക്കുമെന്നോ ഞാൻ
സ്വപ്നേപി വിചാരിച്ചിട്ടില്ല. മൂപ്പരുടെ കാലം കഴിഞ്ഞാൽ ഈ ഗ്ര
ന്ഥങ്ങളും പെട്ടിയും എന്നുവേണ്ട മൂപ്പരുടെവക സകല സാമാന
ങ്ങളും അദ്ദേഹത്തോടുകൂടെതന്നെ ഇട്ടു ദഹിപ്പിക്കണമെന്നു കരുതിയി
രുന്ന എന്നെ മൂപ്പർ ഇപ്പോൾ പുലിവാലു പിടിപ്പിക്കയാണ് ചെ
യ്തത്. പറഞ്ഞതു കേൾക്കാഞ്ഞാൽ അദ്ദേഹം എന്തൊക്കെ ആപ
ത്തുകളാണ് വരുത്തിക്കൂട്ടുക എന്നതിനു ഒരു കണക്കില്ല. എന്നത
ന്നെയല്ല ഉത്തമമായ സാധനം എന്തായാലും സ്വീകരിക്കണമെന്ന
ല്ലൊ ശാസ്ത്രം. ആത്മതുഷ്ടികൊണ്ടല്ലേ അദ്ദേഹം എനിക്കു ഈ ദ
ത്തം ചെയ്തത്. ഏതായാലും സ്വീകരിക്കതന്നെ. വല്ല മന്ത്രിക

ന്മാരെയും അന്വേഷിച്ചുപിടിച്ച് അവരുടെ തലയിൽ കെട്ടിവെയ്ക്കാമെന്നുകരുതി 'അങ്ങിനെതന്നെ'യെന്നു സഗൽഗദം ഞാൻ മറുപടി പറഞ്ഞു. പിന്നീടു മൂപ്പർ എന്നെ പെട്ടിയുടെ അടുക്കലേക്കു വിളിച്ചുകൊണ്ടുപോയി അതിൻെറ പൂട്ടിന്മേൽ വെച്ചിട്ടുള്ള മുദ്രയെ ചൂണ്ടിക്കാണിച്ച് 'ഈ മുദ്ര പൊട്ടിക്കുന്ന സമയം ഈ മന്ത്രം ജപിക്കണമെന്നുപറഞ്ഞ് എൻെറ ഒരുചെവി ഒരു കയ്യുകൊണ്ടും ആളൊരുടെ ഒരുചെവി മറെറകൈകൊണ്ടും പൊത്തിപ്പിടിച്ചുകൊണ്ട് എൻെറ തുറന്ന ഒരു ചെവിയിൽകൂടി ഒരു മന്ത്രം മൂന്നുപ്രാവിശ്യം പറഞ്ഞു തന്നു. ഞാൻ വാങ്ങി. പിന്നീട് ഒട്ടുംതന്നെ താമസിക്കാതെ മൂപ്പർ എൻെറ ദേഹം വിട്ടുപോകുകയും ചെയ്തു. മന്ത്രം മറക്കരുതെന്നു വിചാരിച്ച് അതിനെ ഒരു കടലാസ്സിൽ എഴുതിവെച്ചു. പണ്ടൊരിക്കൽ ഒരു മാന്ത്രികൻ വന്ന് ഒരു മന്ത്രം എനിക്കുപദേശിച്ചുള്ളു ജപിച്ച് ജപിച്ച് 'ഹോം- ഫീക്- ഫ്രീൻ- ഖിസ്കെററ്, സ്വാഹാ' എന്നായിപ്പോയതുകൊണ്ടാണ് ഈ തവണ ഞാൻ എഴുതിവെച്ചത്.

ഒരു മാസം കഴിഞ്ഞു. രണ്ടുമാസം കഴിഞ്ഞു. കോന്തുണ്ണംമൻെറ എഴുത്താവട്ടെ യാതൊരു വർത്തമാനമാവട്ടെ ഇല്ല. അങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം നമ്മുടെ തപ്പാൽ ശിപായി ശിവകൊളുന്തുപ്പിള്ള രണ്ടെഴുത്തുകൾ എൻെറ കയ്യിൽ തന്നു. ആ എഴുത്തുകളിൽ ഒന്നു മദ്രാസിൽനിന്നും മറേറതു ഹരിദ്വാരത്തിൽനിന്നും ആയിരുന്നു. ഹരിദ്വാരത്തിൽനിന്നുള്ള എഴുത്തു കോന്തുണ്ണംമൻെറ ആയിരിക്കുമെന്ന് എനിക്കു തോന്നി. അത് ആദ്യം പൊളിച്ചു. 'മന്ത്രംചൊല്ലി ക്രമപ്രകാരം മുദ്ര പൊളിക്കണം. ഗ്രന്ഥങ്ങൾ സൂക്ഷിക്കുകയും മാലധരിക്കുകയും മററു സാധനങ്ങൾ വേണ്ടവിധം ഉപയോഗപ്പെടുത്തുകയും ചെയ്യണം. പുറവട്ടിലത്തെ തട്ടിലുള്ള സാമാനങ്ങൾ കെട്ടുവരാതെ സൂക്ഷിക്കുകയും വേണം'.

ഹരിദ്വാരത്തിൽനിന്ന്. കോന്തുന്നായർ.

### രണ്ടാമത്തെ എഴുത്ത്

ഖാൻബഹദ്ദൂർഘോർലാലം ഹരിദ്വാരത്തിലേക്കു പോകുന്ന

സമയം ഇവിടെവന്നു കണക്കുകൾ നോക്കിയഭിപ്രായപ്രകാരം കഴി ഞ്ഞ ഡിസെമ്പ്ര ൩൧-ാംനു- വരെ അദ്ദേഹത്തിന്റെ ചെല്ലേണ്ടും തുക മൂന്നു ലക്ഷത്തി മുപ്പതിനായിരത്തി അഞ്ഞൂറ്റി അറുപത്തുനാലും അണ ഏഴും പൈ ഒമ്പതും (൩൩൦൫൬൪- ക. ൭- ണ. ൯. സ) നിങ്ങൾക്കൊക്കെ ആവശ്യം കൊടുക്കേണമെന്ന് എഴുതിച്ചിരിക്കകൊണ്ടു മേല്പറഞ്ഞ സംഖ്യ ഏതുപ്രകാരം വേണ്ടു എന്ന് ഉടനെ മറുപടി അയച്ചു തരുവാനപേക്ഷ. കണക്ക് മേലിലും നിവൃത്തിക്കണമെന്നു ണ്ടെങ്കിൽ ക്രമപ്രകാരം പാസ്സ്ബുക്കും ചെക്കുബുക്കും അയച്ചു തരി കയും ചെയ്യാം.'

മദ്രാസിൽനിന്ന്. (ഒപ്പു)

മദ്രാസ്സ് ബാങ്ക് സിക്രട്ടേരി.

ഈ എഴുത്ത് എനിക്കല്ല. എനിക്കാവാനും പാടില്ല. എ ന്നാണ് എനിക്ക തോന്നിയത്. മേൽവിലാസം ഒന്നുകൂടി നോ ക്കി. ശരി. എനിക്കുതന്നെ. എന്റെ മേൽവിലാസം മറിയന്നായിരി ക്കാം. ഇട്ടിച്ചാത്തരമ്മാമന്റെ വക വല്ല കടത്തിനേയുംപററി ബാങ്കു കർ എനിക്കയക്കാൻ വെച്ചിരുന്ന നോട്ടീസ്സ് വേറെ ഏതോ ഒരു കോട്ടിൽ ഇട്ട് അതോ അയച്ചു മററേതോ ഉള്ള ഒരു കത്ത് എനി ക്ക് എഴുതിവെച്ചിരുന്ന ലക്കോട്ടിലും ഇട്ട് അയച്ചു. എന്റെ അമ്മാമനെ യാവാൻ പാടില്ല. ഈ എഴുത്തിന്റെ മുകളിലും എന്റെ പേരുത ന്നെയാണല്ലോ ചേർത്തിരിക്കുന്നത്. ഖാൻബഹദ്ദൂർഖോർലാലം, ഇദ്ദേഹം ആര്, കോന്തുമേനോനല്ല. കോന്തുമേനോൻ, കാൽകാശിനു വി ല പിടിക്കാത്ത കോന്തുമേനോൻ, ഞാനോ ഖാൻബഹദ്ദൂർഖോർലാല യാവാൻ തരമില്ല. നല്ല പച്ചമലയാളിയായ കോന്തുമേനോൻ, വായിൽ പല്ലുകൂടി ഇല്ലാത്ത സാധു കോന്തുമേനോൻ, കടയുടെ ഓല പൊളിഞ്ഞ പ്പോഴും നല്ല വാഴവള്ളിയിട്ട് കെട്ടിക്കെട്ടിയ കോന്തുമേനോൻ. ആയാ ളോ ലക്ഷപ്രഭു, മദ്രാസ് ബാങ്കായിട്ട് ഇടവാട്ടുകാരൻ? എയ്, അതു ണ്ടാവാൻ പാടില്ല. ഒരു സമയം പണ്ടു രാത്രി എന്നെ വിളിച്ചുണർത്തി അത്യാപത്തിൽനിന്നു രക്ഷിച്ച കോതമ്മാമനായിരിക്കാം. ഖോർലാ ലാ, ഖോർലാലം, ഖോർ എന്നത് കോരു എന്നായിരിക്കും. ഇ

തന്നെയൊരു മറിമായമാണ് ഈശ്വര! കോന്തുണ്ണിമാമനും ഹരിദ്വാരത്തിലാണ്. എന്തായാലും കോന്തുണ്ണിമാമന്റെ പെട്ടിതുറന്നു നോക്കുകതന്നെ. അതിൽ എന്തൊക്കെ കനങ്ങളാണ് ഉള്ളത് എന്നു നോക്കാം, എന്നു നിശ്ചയിച്ച് ക്രമപ്രകാരം മന്ത്രംചൊല്ലി മുദ്രപൊളിച്ചു. തുറന്നുനോക്കിയപ്പോൾ പെട്ടിയുടെ ഉള്ളിൽ മേൽഭാഗം മുഴുവനും ഗ്രന്ഥങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു. അവയെ ഓരോന്നായി മാററിയപ്പോൾ ചുവട്ടിൽ ഒരു രുദ്രാക്ഷമാല കിടക്കുന്നതുകണ്ടു. അതെടുത്ത് എന്റെ കഴുത്തിൽ ഇട്ടു. പിന്നത്തെ തട്ടിൽ നാലുവിരൽകനത്തിൽ പലതരം കറൻസിനോട്ടുകളും അക്ബർ മുതലായവരുടെ കാലത്തെ പലതരം സ്വർണ്ണനാണ്യങ്ങളും കുറെ പോളിസികൾ ഉറപ്പികളും മററുമാണുണ്ടായിരുന്നത്. അവയെയെല്ലാം എടുത്തുമാററി മൂന്നാമത്തെതട്ടിലേക്കു പ്രവേശിച്ചപ്പോഴാണ് കാര്യം മുഴുവൻ മനസ്സിലായത്. ഒരുഭാഗത്തു ചെറിയ ഒരു പുസ്തകവും ഒരു ഭാഗത്തു ഒരു ചെറിയ പെട്ടിയും ബാക്കിഭാഗത്ത് എന്നെ രാത്രി വിളിച്ചുണർത്തിയ കോന്തമ്മാമന്റെ തൊപ്പി, കൃത്രിമദന്തങ്ങൾ, മീശ, താടി, കുപ്പായം കാലുറ മുതലായ സാധനങ്ങൾ ആയിരുന്നു കിടന്നിരുന്നത്.

കാര്യം മുഴുവൻ ഒരിടിമിന്നൽപോലെ എന്റെ മനസ്സിൽ തെളിഞ്ഞു. കോന്തമ്മാമൻ എന്നോടു ഹിന്ദുസ്ഥാനിയിൽ ഉച്ചസ്വരത്തിൽ സംസാരിച്ചതിന്റെയും മററും കാരണവും ഇപ്പോൾ എനിക്കു സ്പഷ്ടമായി. ചെറിയ പെട്ടിയിൽ ഹൈദരാബാദ് നൈസാം, മദ്രാസ് ബാങ്ക്സിക്രട്ടറി, മുതലായവരുടെ പല എഴുത്തുകളും മററുമായിരുന്നു. ചെറിയ ബുക്ക് ഒരു ഡൈറിയായിരുന്നു. അതിൽ കോന്തമ്മാമൻ ഇട്ടിച്ചാത്തരമ്മാമനോടു പിണങ്ങി ഹൈദരാബാദിൽ പോയി നൈസാമിന്റെ സേവനായതും ഖാൻബഹദൂർഖോർലാല എന്ന പേരു സിദ്ധിച്ചതും വലിയ ഒരു ജില്ലയിലെ ജാഗിർദാർ ആയതും വളരെ പണം സമ്പാദിച്ചതും തന്റെ സ്വത്തുകളിൽ അധികഭാഗത്തെയും അഗതികളായവൎക്കു ദാനംചെയ്തതും ശേഷിച്ചതിനെ മദ്രാസ് ബേങ്കിലും തന്റെ കയ്യിലും ഉറപ്പിച്ചതും ഒടുവിൽ തന്റെ ഭവനത്തിൽ കോന്തുനായരായി വന്നതും മററും ആ ഡയറിപുസ്തകത്തിൽ എഴുതിവെച്ചിട്ടുണ്ടായിരുന്നു.

ഇതെല്ലാം വായിച്ചപ്പോഠ എന്റെ മനസ്സിൽ ഒരു മോഹാലസ്യമുണ്ടായത്. അയ്യോ എന്റെ അമ്മാമനെ ഞാൻ ഒരു അമ്മാമനെപ്പോലെ കണ്ടില്ലല്ലൊ എന്നു പറഞ്ഞ് മാറത്തടിച്ച് ഞാൻ നിലത്തുവീണത് എനിക്ക് ഓൎമ്മയുണ്ട്. പിറെറ ദിവസത്തെ വണ്ടിക്കുതന്നെ ഞാൻ ഹരിദ്വാരത്തിലേക്കു പോയി അമ്മാമനെകണ്ട് സാഷ്ടാംഗമായി പാദങ്ങളിൽ വീണു നമസ്കരിച്ചു അനുഗ്രഹവും വാങ്ങിപ്പോരികയും ചെയ്തു.

പുത്തേഴത്തു ഗോവിന്ദമേനോൻ ബി. ഏ.

---

# പലവക.

## (പുസ്തകപരിശോധന).

കീൎത്തിമതിസ്വയംവരം വഞ്ചിപ്പാട്ടു— അക്ഷരങ്ങളെ കൊപ്പിച്ചു പാദം ചേൎത്തെഴുതാറായാൽ ഉടനെ ഒരു വല്ല ഗ്രന്ഥം എഴുതിത്തീൎത്ത് അച്ചടിപ്പിച്ചില്ലെങ്കിൽ വലിയ പോരായ്മയാണെന്നു വിചാരിച്ചു വരുന്ന ചെറുപ്പക്കാരിൽ ഒരാളാണെന്നു തോന്നുന്നു പ്രകൃതപുസ്തകത്തിന്റെ കൎത്താവായ ബ്രഹ്മശ്രീ എച്ച്. ജനാൎദ്ദനശൎമ്മാ അവൎകഠ. അതിനാൽ ഈ പുസ്തകത്തെപ്പററി വിസ്താരമായി ഗുണദോഷനിരൂപണം ചെയ്യുന്നതു തീരെ അനുചിതമായിരിക്കും. എങ്കിലും ഇദ്ദേഹത്തോടും ഇദ്ദേഹത്തെപ്പോലെയുള്ള ഇതരകവികളോടും ഞങ്ങഠ ഇത്രമാത്രം ഉപദേശിക്കാം: ആയുഷ്കാലത്തിൽ വിലയേറിയ ഒരു ഭാഗം ഈ വക ഗ്രന്ഥനിൎമ്മാണത്തിൽ പരിശ്രമിച്ചാൽ ഇച്ഛാഭംഗം നേരിടുന്നതാണെങ്കിലും മലയാളഭാഷയിൽ സാമാന്യം പാണ്ഡിത്യം സിദ്ധിച്ചതിന്റെശേഷം പരോപകാരാൎത്ഥമായി വല്ല ഗ്രന്ഥങ്ങളും നിൎമ്മിക്കാൻ പുറപ്പെട്ടാൽ പ്രയത്നം ഒരിക്കലും നിഷ്ഫലമായി തീരുകയില്ല.

## ൪. ലക്ഷ്മീകര കസ്തൂരിഗുളികകൾ

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സ്വദേശം ഉപയോഗിക്കേണ്ട വിലയേറിയ സാധനം. ദന്തവേദന, വായ്നാറ്റം, അജീർണ്ണം, പിത്തവായു ഇവകളെ ശമിപ്പിക്കും.

തനിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തെയും ജീർണ്ണപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേർത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. ചുമ, ശ്വാസകാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏറ്റക്കുറച്ചിൽപോലെ ഒന്നുമുതൽ ൪ വരെ ഗുളികകൾ വെറ്റിലച്ചാറിൽ കൊടുത്താൽ മതി. ൧൦൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്കു വില ണ ൪-൮ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ഡബ്ബി ൧-ക്കു തപാൽകൂലി ഉണ്ട്.

## ൫. ദന്തചൂർണ്ണം.

സുഗന്ധമയമുള്ളത്. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു ൨ ണ. തപാൽ ചിലവു ൨ കുപ്പിവരെ ൩ ണ വേറെ.

## ൬. ജ്വരസംഹാരി.

കുളിർപ്പനി, മലമ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, സന്നിജ്വരം മുതലായവയ്ക്കു നന്ന്. വില ഡപ്പി ഒന്നിനു ൧ ക. തപാൽ ചിലവു ൭ ണ വേറെ.

## ൭. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇവ അധികം പുഷ്ടിയായും കറുത്തും കറുപ്പായും വളരും. കണ്ണിനു കുളിർമ്മയുണ്ടാക്കും. സകല കൺരോഗങ്ങളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം കൊഴികയില്ല. കണ്ണിനു നല്ല തെളിച്ചമുണ്ടാകും. വില കുപ്പി ഒന്നിനു ൭ ണ. തപാൽ ചിലവു ൩ ണ വേറെ.

## ൮. രോമസംഹാരി.

രോമം എവിടെ വേണ്ടാതാകുന്നുവോ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ ഇല്ലാതെയാകും. വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

## ൧൦. അഗ്നിമാന്ദ്യസംഹാരി.

ദഹനമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകരിക്കുക, മലബന്ധം, വയറുവേദന, വായനാറ്റം, അജീർണ്ണം, വയറുവീർത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ഒന്നുക്ക അണ ൮. തപാൽകൂലി അണ ൧ വേറെ.

## ൧൧. കർണ്ണബിന്ദു.

ചീക്കാതു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കർണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസുഖതയുണ്ടാക്കും. വില കുപ്പി ൧ക്ക ൮ ണ. തപാൽ ചിലവ മൂന്നു കുപ്പികൾവരെ ൧ ണ വേറെ.

## ൧൨. സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും. അജീർണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലം പിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളെയും ശമിപ്പിക്കും. വില ഡപ്പി ഒന്നിന ൮ ണ. തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്ക ൧ ണ. വേറെ.

## ൧൩. നേത്രബിന്ദു.

കൺനോവു, കൺകുത്തു, ധൂമം, നീർകെട്ടു, മിന്നൽ, മാലക്കണ്ണു, പീള കെട്ടു, ചെവളുപ്പു, പൂവു, ചൊറപ്പു, എരിച്ചിൽ, ഇമ, പടലം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില കുപ്പി ഒന്നിന ൮ ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൧ ണ വേറെ.

## ൧൪. സ്ഖലിതരക്ഷിണി.

ബലഹീനതയാലും അത്യുഷ്ണതാലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും. വില ഡപ്പി ഒന്നിന ൮ ണ. തപാൽ ചിലവു ൪ വരെ ഡപ്പികൾക്ക ൧ ണ വേറെ.

## ൧൫. മൃഗകസ്തൂരി.

കാശ്മീരിൽനിന്നു വരുത്തിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസ്സിൽ ഉണ്ടു. ഉറുപ്പികത്തൂക്കത്തിനു ൪൮ ക. വില. ഒരു ഉറുപ്പികയിൽകുറഞ്ഞ ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽച്ചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലൊ ആയിരിക്കണം.

---

**പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.**

## ൪൬. തേൾവിഷത്തിന്ന സിദ്ധൌഷധം.

തേൾകടിച്ച സ്ഥലത്തു രണ്ടുതുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുടുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧-ക്ക ൧ ക ൪ ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ ൧-ക്ക ൧൨ ക. ൮ ണ. ഉള്ളവിലയിൽ കുറച്ചുമാത്രമെ വില ചുമത്തുന്നുള്ളു. വി. പി. കമ്മീഷൻ ൩ ണ പുറമെ. ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൩ ണ. സിലോണിന ൭ ണ.

## ൪൭. വ്രണവിരോപണ തൈലം.

ഈ കരപ്പൻ പിത്തപ്പുണ്ണു മുതലായ എല്ലാവിധ വ്രണങ്ങൾക്കും ഒന്നാന്തരം ഔഷധമാകുന്നു. ഇതു സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു. വില ൮ ണ. മൂന്ന കുപ്പിവരെ വി. പി. കമ്മീഷൻ ൩ ണ മാത്രം.

## ൪൮. കണ്ഠശുദ്ധിഗുളിക.

ഇതു കണ്ഠം തെളിഞ്ഞു ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു. വില ൮ ണ. വി. പി. കമ്മീഷൻ ൬ കുപ്പിവരെ ൩ ണ.

## ൪൯. സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചുകുളിക്കുന്നതിന്ന വിലയേറിയ സോപ്പിനെക്കാൾ വളരെ വിശേഷം. ഇതു ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞു, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിനും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും ആഹ്ലാദവും തോന്നിക്കും. ഇതു ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു. വില ൮ ണ. വി. പി. കമ്മീഷൻ ൨ ണ.

## ൫൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം അൎശസ്സ, ഉറക്കമില്ലായ്മ, ഇവയ്ക്കും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരു പോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧൦ ണ. വി. പി. കമ്മീഷൻ ൬ കുപ്പിവരെ ൩ ണ.

---

കളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയ പുസ്തകം ഒന്നക്കു വില അണ ൨.

താരോപദേശം —

വി. കെ. കേശവനവർകളാൽ എഴുതപ്പെട്ട ഒരു പുതിയ മണിപ്രവാളകൃതി. പുസ്തകം ഒന്നക്കു വില അണ ൧൧.

കാന്തോപദേശം —

തിരുവല്ലാ വി. രാമൻഭാഗവതർ അവർകളാൽ എഴുതപ്പെട്ടതു. വില ൩ പൈ

മനുസ്മൃതി —

കെ. ഗോവിന്ദപ്പിള്ള അവർകളാൽ 'ഭാവപ്രകാശം' എന്ന വ്യാഖ്യാനത്തോടുകൂടി എഴുതപ്പെട്ട പുസ്തകം ഒന്നക്കു വില രൂപ ൨.

വിക്രമാദിത്യൻകഥ —

ടി യാലാൽ എഴുതപ്പെട്ട മൂന്നാം പതിപ്പു പരിഷ്കരിച്ചു വിദ്യാവിലാസിനി അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടതു. വില ൧൨ അണ.

മദനകാമരാജൻ കഥ —

ടി യാലാൽ എഴുതപ്പെട്ട, മൂന്നാം പതിപ്പു. വിദ്യാവിലാസിനി അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടതു. വില ൩ അണ. ടി. അംബായിന്റെ പുസ്തകം ൧൨ വില ൩ അണ.

കഥാസരിത്സാഗരം —

ടി യാലാൽ എഴുതപ്പെട്ട, പുസ്തകം ഒന്നക്കു വില അണ ൩.

സംഗാരം —

ടി യാലാൽ എഴുതപ്പെട്ട. പുസ്തകം ഒന്നക്കു വില അണ ൪

അത്ഭുതകവിത —

വി. ജി. പത്മനാഭൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൪ അണ.

വൈക്കലാസമലമാഹാത്മ്യം —

കണ്ടമ്പള്ളിൽ രാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടതു. വില ൧൨ അണ.

എനിക്കു പറ്റിയ അപകടങ്ങൾ. —

വില അണ ൨.

ഭൂലോക വിനോദ കഥകൾ —

കണ്ടിയൂർ മഹാദേവശാസ്ത്രിഅവർകളാൽ എഴുതപ്പെട്ടതു. വില അണ ൮.

ചട്ടമ്പിത്തലവൻ —

കെ. ചിദംബരവാദ്ധ്യാർ. ബി. എ അവർകളാൽ എഴുതപ്പെട്ട, ഒരു വിനോദകഥ. ഒന്നാം വില അണ ൪.

ഡയറി —

ബയൻഡു ചെയ്യതു. ഒന്നിക്കു വില അണ ൪

മറ്റും പല പുസ്തകങ്ങളും ഇവിടെ വില്പാൻ തയ്യാറുണ്ടു. തപാൽകൂലി പുറമെ. എല്ലാ പുസ്തകങ്ങളുടെയും പേരും വിലയും അറിവാൻ പുസ്തകങ്ങൾ വരുത്തേണമെന്നു ആവശ്യപ്പെടുന്നവർ അന്വേഷിക്കേണ്ടതായ മേൽവിലാസം.

എസ്. ടി. റെഡ്യാർ വിദ്യാവിലാസിനി ഉടമസ്ഥൻ, കൊല്ലം, തിരുവിതാംകൂർ.

മുഖചിത്രം മിസ്സിസ് ആനിബെസൻറ്.

## സംഗതിവിവരം.


1. ഒരു മലയാളസമാജം— (മദിരാശിയിൽ ഇതിന്റെ ആവശ്യകത) ... ... ... ... ... ... ... 515
2. ഹിന്തുക്കളുടെ മൂലവിദ്യാലയം—മിസ്സസ് ആനിബെസന്റ് 521
3. രാമായണപഞ്ചതന്ത്രം— കരാട്ട അച്യുതമേനോൻ, ബി. ഏ. ബി. എൽ. ... ... ... ... ... ... 526
4. [illegible] (ഒരു കഥ)—മൂർക്കോത്തുകുമാരൻ ... ... 535
5. ഒരു ശിശുസംരക്ഷണം—സി. എസ്സ്. ഗോപാലപണിക്കർ, ബി. ഏ. ... ... ... ... ... ... ... 542
6. പുരന്ദരദാസൻ— സംഗീതരസികൻ ... ... ... 54[illegible]
7. കണ്ണൻ— (ദേവീസ്തോത്രം) കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ ... ... ... ... ... ... ... ... 550
8. ഒരു കല്പിതസംഭാഷണം— ജി. രാമമേനോൻ, എം. ഏ. 553
9. അന്തരീക്ഷം—കെ. രാമകൃഷ്ണപിള്ള ... ... ... ... 559
10. ഏകാദശീമാഹാത്മ്യം (കൈകൊട്ടിക്കളിപ്പാട്ട്)—മച്ചാട്ട് ഇളയത് ([illegible]) ... ... ... ... ... 565
11. പലവക ... ... ... ... ... ... ... ... 569

൭൦-കുംഭം ൧൫-ാംനു- മുതൽ

പണം അടച്ചവരുടെ പേരുവിവരം.

---

| | അവർകൾ | രു. ണ. ൰. |
|---|---|---|
| " | വക്കീൽ കുമാരപിള്ള കൊച്ചി ൭൦-ലെ | " 3—0—0 |
| " | പാറസ്സിൽ ഗോപാലമേനോൻ ൬൯-ലെ | " 3—0—0 |
| " | ചെട്ടികുളങ്ങര വാർവിളാകത്ത പുത്തൻവീട്ടിൽ എൻ. രാമൻപിള്ള 78-79 | " 6—0—0 |
| " | കെ. നാരായണമേനോൻ ബി. ഏ. ബി. എൽ. ജഡ്ജി ൬൯-ലെ വരി | " 3—0—0 |
| " | കൊല്ലം കണ്ണിമേച്ചുവിയിൽ മടമ്പിരച്ചരിയിൽ സുകുമാരൻ ൬൯-ലെ വരിവക | " 2—0—0 |
| " | വി. ആർ. പത്മനാഭൻ, വിദ്യാർത്ഥി സത്രം ൬൯ ലെ | " 1—0—0 |
| | ൭൦-ലെ വരിസംഖ്യ. | |
| " | അവണപ്പറമ്പ് അനുജൻനമ്പൂരിപ്പാട | " 3—0—0 |
| " | പി. അന്നുണ്ണിമേനോൻ ബി. ഏ. ക്ലാസ്സ് | " 3—0—0 |
| " | ഓഗസ്റ്റ്യൻ പാറപ്പള്ളി | " 3—0—0 |
| " | മിസ്സസ്സ് ഇ. ഡി. പണിക്കർ | " 3—0—0 |
| " | കണാരൻനമ്പിയാർ | " 3—0—0 |
| " | സി. പത്മനാഭപിള്ള | " 3—0—0 |
| " | ആർ. കേശവപ്പിള്ള | " 1—0—0 |
| " | ഏ. ഗോപാലമേനോൻ തിരുവനന്തപുരം | " 3—0—0 |
| " | വക്കീൽ യോഗിയാരപ്പെ | " 3—0—0 |
| " | സി. ശങ്കരമേനോൻ ബി. ഏ. ബി. എൽ. | " 3—0—0 |
| " | പി. മാധവൻ വൈദ്യൻ | " 3—1—0 |
| " | ഇ. ജെ. ജോൺ ബി. ഏ. ബി. എൽ. | " 3—0—0 |
| " | കെ. കൊച്ചുകൃഷ്ണമാരാർ ബി. ഏ. ബി. എൽ. | " 3—0—0 |

മ. രാ. രാ. അരുമനശ്രീ നാരായണൻതമ്പിഅവർകൾ " 3—0—0

" കെ. ജാനകിഅമ്മ കുടിശ്ശിഖ ഉൾപ്പടെ " 5—0—0

" എം. പരമേശ്വരൻപിള്ള " 3—0—0

" വി. കെ. കൃഷ്ണപിള്ള " 3—0—0

" എസ്സ്. രാമകൃഷ്ണപിള്ള സ്ഥാനപ്രഗ്രമസ്ഥൻ " 1—8—0

" എവൂർ എൻ. വേലുപ്പിള്ള ചവറ " 3—0—0

" കൊടുങ്ങല്ലൂർ കുഞ്ഞിരാമവർമ്മതമ്പുരാൻ " 3—0—0

" എൻ. കുഞ്ഞിശ്ശങ്കരൻനമ്പ്യാർ 3—4—0

" പി. ടി. രാമൻ കോഴിക്കോട് വ്വാ മേടം
മുതൽ ഒരു കൊല്ലത്തെ " 3—0—0

" മഞ്ചേരികോവിലകത്തെ ഉണ്ണിത്തമ്പുരാൻ " 3—0—0

" ജി. കൃഷ്ണമല്ലൻ തലശ്ശേരി " 3—0—0

" ടി. എം. എളയതിരുമുൽപ്പാട്ടിന്നാ-
ൻ ഉൾപ്പടെ " 6—0—0

" പ്ലാഹയിൽ ഉണ്ണിയപ്പൻ നായർ (കുടിശ്ശി-
ക ഉൾപ്പടെ) " 4—8—0



MRS. ANNIE BESANT.

മിസ്സിസ് ആനിബെസൻറ്.



൧൦൮൦

പുസ്തകം ൨. എടവമാസം ലക്കം ൧൦.

## മംഗളം.

സമതയോടു സമസ്തജനത്തിലും
മമതപൂണ്ടു ചിരായ ജയിക്ക നീ
സുമതിസമ്മതമാൎന്ന സമജ്ഞയാ
വിമലയാ മലയാളസമാജമേ!

കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ സി. എസ്. ഐ,
എഫ്. ആർ. എച്ച്. എസ്സ്, എഫ്, എം, യു.
എം. ആർ. എ. എസ്സ്.

# ഒരു മലയാളസമാജം*

(മദിരാശിയിൽ ഇതിന്റെ ആവശ്യകത)

മദിരാശി പ്രസിഡൻസികോളേജ് മലയാളസമാജത്തിന്റെ

* മദിരാശി പ്രസിഡൻസി കോളേജ് മലയാളസമാജത്തിൽ വായിപ്പാൻ മഹാമഹിമശ്രീ കേരളവൎമ്മവലിയകോയിത്തമ്പുരാൻ. സി. എസ്. ഐ, എഫ്. ആർ എച്ച്. എസ്. എഫ്. എം. യു, എം. ആർ. എ. എസ്. തിരുമനസ്സുകൊണ്ട് അയച്ചുകൊടുത്ത ഉപന്യാസം ടി സമാജം സെക്രട്ടരി ഈ മാസികയിൽ പ്രസിദ്ധം ചെയ്യുവാൻ ഞങ്ങൾക്ക് അയച്ചുതന്നതു്. ര. ര. പ.

ഒരു യോഗം വരുന്ന മേയ് മാസത്തിന്റെ ആരംഭത്തിൽ ഉണ്ടാക
മെന്നും ആ അവസരത്തിൽ ഞാൻ സഭയുടെ ആദ്ധ്യക്ഷം വഹിക്ക
കയോ അതിന്നു സൌകൎയ്യമില്ലാത്തപക്ഷം ഒരു ചെറിയ ഉപന്യാ
സവും ഒന്നുരണ്ടു മംഗലശ്ലോകങ്ങളെങ്കിലും അയച്ചുകൊടുക്കുക
യോ ചെയ്യണമെന്നും കാൎയ്യദൎശി മിസ്റ്റർ എം. കുഞ്ഞിരാമൻ നാ
യർ ഈയിടെ എന്നെ എഴുത്തുമൂലം അറിയിക്കയുണ്ടായി. ഈ
വാൎദ്ധക്യത്തിൽ ദൂരസ്ഥനായ ഞാൻ ദേഹംകൊണ്ട് അവിടെ സ
ന്നിഹിതനാക എന്നുള്ളത് അസാദ്ധ്യമാകയാൽ അദ്ദേഹത്തിന്റെ
അപേക്ഷാന്തരത്തെ എങ്കിലും പൂരിപ്പിക്കേണമല്ലൊ എന്നു വിചാരി
ച്ചു പ്രസ്തുത ലേഖനത്തെ സഭാസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

മദിരാശിപട്ടണത്തിന്റെ അവസ്ഥക്ക് അവിടെ ഏതാദൃശ
മായ ഒരു സമാജത്തിന്റെ നിത്യസാന്നിദ്ധ്യം അവശ്യം അപേക്ഷി
തമാകുന്നു എന്നാണ് എന്റെ പൂൎണ്ണമായ വിശ്വാസം. കൊല്ലം
തോറും കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ആംഗലഭാഷാ
ഭ്യാസത്തിനായിട്ട് അവിടെ അസംഖ്യമായി കടന്നുകൂടുന്ന യുവാക്ക
ന്മാൎക്കു മാതൃഭാഷാപരിചയത്തിന്നുകൂടി ഒരു മാൎഗ്ഗം അത്യന്താവ
ശ്യകമാണെന്ന് ആരുതന്നെയാണ് സമ്മതിക്കാത്തത്? ഒന്നാമത്,
തമിഴും തെലുങ്കും മാത്രം പ്രചരിക്കുന്ന ഒരു ദിക്കിൽ മലയാളഭാഷാ
ഭ്യാസത്തിന്നുള്ള സന്ദൎഭവും സൌകൎയ്യവും സുലഭമായി വരാൻ
പ്രയാസമുണ്ട്. രണ്ടാമത്, ഇംഗ്ലീഷ് ഭാഷാവിദ്യാൎത്ഥികൾ സ്വഭാഷാ
പഠനത്തിൽ അലസന്മാരാണെന്നുള്ളത് ഒരു ശോചനീയമായ അ
പവാദമാണ്. സൎവ്വകലാശാലക്കാർ ഇവയെല്ലാററയും തുല്യപ്രാധാ
ന്യം തന്നെയാണ് കല്പിച്ചിരിക്കുന്നത് എന്നുള്ളത് അവരുടെ നി
യമങ്ങളിൽനിന്നു നല്ലതിൻവണ്ണം വിശദമാകുന്നുണ്ടെങ്കിലും, ചോ
ദ്യപത്രങ്ങളിൽ പ്രദൎശിപ്പിക്കപ്പെടുന്ന വ്യത്യാസങ്ങളാലൊ അന്യ
കാരണങ്ങളാലൊ മലയാളവും മററുള്ള ഏതദ്ദേശീയ ഭാഷകളും ഈ
വിദ്യാൎത്ഥികളുടെ ദൃഷ്ടിയിൽ പ്രായേണ നിസ്സാരകളായിട്ടാണ് പരി
ണമിക്കുന്നതെന്നുള്ള വാസ്തവം ഇവിടെ ഗ്രഹണംചെയ്യാൻ പാടു
ള്ളതല്ല. വിജയികളായ യുവാക്കന്മാരോട് ഈ അപരാധം ക്ഷന്ത

വ്യമല്ലെന്നു ബിരുദ്ദദാനാവസരത്തിൽ പല മഹാന്മാരും ഉപദേശ-
രൂപേണ പ്രസംഗിച്ചിട്ടുണ്ടെങ്കിലും, ആ പ്രസംഗങ്ങളൊക്കെയും എ-
താവൽ പശ്യന്താം ഭർത്തൃഹരി പറയുന്നതുപോലെ 'അരണ്യരുദിതം
കൃതം ശവശരീരമുദ്വർത്തിതം, സ്ഥലേഽബ്ജമവരോപിതം സുചിരമൂഷ-
രേ വർഷിതം, ശ്വപുച്ഛമവനാമിതം, ബധിരകർണ്ണജാപഃ കൃതഃ' എ-
ന്ന മട്ടിൽമാത്രം ഫലിക്കയെ ചെയ്തിട്ടുള്ളു. ഈ ഗഹനമായ സങ്കട-
ത്തിൽ 'മലയാളസമാജം' പോലെയുള്ള മനോജ്ഞോപായങ്ങളാലുള്ള
ങ്ങളായ സമസ്യകൾ ബുദ്ധിമാന്മാരായ കേരളീയയുവാക്കന്മാരുടെ
ഏകസങ്കേതമായ മതിരാശിയിൽ സമുല്ലസിക്കുന്നതു് അഭിനന്ദനീ-
യമെന്നു് ഒരു തവണ പറഞ്ഞാൽ മതിയാകുന്നതാണോ? ഏവംവി-
ധങ്ങളായ സമാജങ്ങളിൽനിന്നു വിദ്യാർത്ഥികൾക്കു ലഭിക്കുന്ന ഗുണ-
ങ്ങൾ കേവലം അപരിമേയങ്ങളാണെങ്കിലും അവയിൽ പ്രാധാന്യ-
മേറിയ ചിലതിനെമാത്രം ഇവിടെ പ്രത്യേകമായി പ്രസ്താപിച്ചു-
കൊള്ളുന്നു.

ഒരു മലയാളസമാജത്തിൽനിന്നു് അതിലെ അംഗങ്ങൾക്കു-
ണ്ടാകുന്ന സർവ്വോൽകൃഷ്ടമായ ലാഭം മലയാളം വഴിപോലെ സംസാ-
രിക്കുന്നതിനുള്ള സാമർത്ഥ്യമുണ്ടാകുന്നു. വാഗ്മിതാ പാശ്ചാ-
ത്യഭാഷാപണ്ഡിതന്മാരുടെ ഒരു പ്രത്യേക സ്വത്തെന്നു് ആരെങ്കിലും
വിചാരിക്കുന്നു എങ്കിൽ അതിൽപരം അബദ്ധമായി മറ്റൊന്നും
തന്നെയില്ല. ഏതുഭാഷയിലും ശരിയായി പരിശ്രമിക്കുന്നവർക്കു നിര-
ർഗ്ഗളമായ വാഗ്വിലാസം ഉണ്ടാകാവുന്നതാണ്. സദസ്സുകളിൽ
പ്രസംഗിച്ചു പരിശീലിക്കുമ്പോൾ കാലക്രമേണ അഭിപ്രായത്തിന്നു-
നുസരിച്ചുള്ള പദങ്ങൾ ഉപസ്ഥിതങ്ങളായിത്തീരും. കേവലം ഒരു വി-
ട്ടുവായൻ വാഗ്മിയായിത്തീരുന്നതല്ല; 'അല്പാക്ഷരരമണീയം യഃ കഥ-
യതി നിശ്ചിതം സ ഖലു വാഗ്മീ; ബഹുവചനമല്പസാരം യഃ ക-
ഥയതി വിപ്രലാപീ സഃ' എന്നുള്ളതു് എല്ലാ യുവാക്കന്മാരും സദാ
സ്മരിക്കേണ്ടതാകുന്നു. 'മിതം ച സാരം ച വചോ ഹി വാഗ്മിതാ'
എന്നാണല്ലോ മഹാകവി ശ്രീഹർഷന്റെയും മതം. ഈ ഉൽകൃഷ്ട-
പദത്തെ പ്രാപിക്കുവാൻ അശക്തന്മാരായ സാധാരണന്മാർക്കു തെ-

റെകൂടാതെയും ആംഗലഭാഷയോട് ഇണക്കപ്പെടാതെയും ഈ മലയാ
ളസമാജംമൂലം അവരുടെ മാതൃഭാഷയെ സംസാരിക്കുന്നതിന് ഇട
വരുന്നു എങ്കിൽ അതുകൊണ്ടുതന്നെ ഇതിന്റെ ഭാരവാഹികൾക്കു
ചാരിതാൎത്ഥ്യത്തിനവകാശമുണ്ട്. ആധുനികന്മാരായ ആംഗല
ഭാഷാദ്ധ്യേതാക്കളിൽ അധികംപേരും വിശേഷ്യങ്ങളെ നിശ്ശേഷവും,
വിശേഷണങ്ങളെ പ്രായേണയും ഇംഗ്ലീഷാക്കി അൎത്ഥഭാഷയിലുള്ള
ക്രിയകളോടു 'ചെയ്യുന്നു' എന്നോ 'ആകുന്നു', എന്നോ മറ്റൊ ഒരു
പദം ചേൎത്ത് ഒരു വിലക്ഷണമായ ഭാഷാവിശേഷത്തെ സൃഷ്ടിച്ചാ
ണല്ലോ സാധാരണ വ്യവഹാരങ്ങൾപോലും ചെയ്യുന്നത്. 'പൊ
ങ്ങോടന്മാർ' പറഞ്ഞൊടിപരിണയകൎത്താവിന്റെ മനസ്സിൽമാത്രം
അങ്കുരിച്ച ഒരു വ്യക്തിയല്ലെന്നും അതിന്റെ പ്രതിഛന്ദങ്ങൾ നാം
ഇപ്പോൾ പോകുന്ന ദിക്കുകളിലൊക്കെയും ദൃശ്യങ്ങളാണെന്നും ഞാൻ
ഇവിടെ സമൎത്ഥിക്കണമെന്നില്ല. നമ്മുടെ മാതാപിതാക്കന്മാർ സം
സാരിച്ചതുപോലെ സംസാരിക്കുന്നതു ലാഘവമാണെന്നു വിചാരി
ക്കുന്നവർ കുറയുമെങ്കിലും ദുഷ്പാഠങ്ങളൊക്കെയും വിസ്മൃതങ്ങളായി
പോകുന്നതിനാൽ നിവൃത്തിയില്ലാതെ പലരും ഈ പന്ഥാവിനെ
അനുസരിക്കുന്നതായിട്ടാണ് എനിക്കു തോന്നുന്നത്. അവർ എ
തദ്ദേശങ്ങളായ സമാജങ്ങൾ ഏൎപ്പെടുത്തി അവയിൽ അംഗങ്ങളാ
യിച്ചേൎന്നു യഥാമതി പരിശ്രമിക്കുന്നതായാൽ അചിരേണ ഈ ക
ഷ്ടതയിൽനിന്നു വിമുക്തന്മാരാകുമെന്നുള്ളതു നിസ്സംശയമാണ്.

ഈ സദസ്സുകളിൽ ഉപന്യാസങ്ങൾ എഴുതി വായിക്കുന്നവ
ൎക്ക് തങ്ങളുടെ മാതൃഭാഷയെ തെററുകൂടാതെയും ഭംഗിയോടുകൂടിയും
ലേഖനങ്ങളിൽ ഉപയോഗിക്കുന്നതിനുള്ള പാടവം അചിരേണ ഉ
ണ്ടാകുന്നതാണ്. ഇത് ഒരു നിസ്സാരമായ ലാഭവുമല്ല. ഇങ്ങനെ കു
റെ കാലം കഴിയുമ്പോൾ അവരിൽ ചിലൎക്കെങ്കിലും ഗ്രന്ഥനിൎമ്മാ
ണത്തിനുള്ള ശക്തിവരാതെ ഇരിക്കയില്ല. കേരളഭാഷാസാഹിത്യം
ഇംഗ്ലീഷ്, സംസ്കൃതം, എന്നീ ഭാഷകളുടെതോ അഥവാ സോദ
രയായ തമിഴിന്റേതോ പോലെ വിസ്തൃതമല്ലെങ്കിലും അതിന്റെ
എതാവൽപൎയ്യന്തമുള്ള ചരിത്രത്തെ വഴിപോലെ ഗ്രഹിച്ചിട്ടുള്ളവ

ൾ് അതിന്റെ വളൎച്ചയെപറ്റി ലജ്ജിക്കുന്നതിനോ അനുക്രോശിക്കുന്നതിനോ അശേഷം അവകാശമില്ലാത്തതാകുണ്. തുഞ്ചത്തെഴുച്ഛൻ, കുഞ്ചൻ നമ്പ്യാര്, ഉണ്ണായിവാൎയ്യർ, ഇരയിമ്മൻ തമ്പി, അശ്വതിതിരുനാൾ ഇളയരാജാവ്, മഴമംഗലം നമ്പൂതിരി, കോട്ടയത്തു രാജാവ്, പൂന്താനം നമ്പൂതിരി, ചന്തുമേനോൻ സബ് ജഡ്ജി, വെണ്മണി നമ്പൂരി, ചാത്തുക്കുട്ടിമന്നാടിയാർ മുതലായ മഹാവിദ്വാന്മാരാൽ പോഷിപ്പിക്കപ്പെട്ടിട്ടുള്ള ഭാഷാസാഹിത്യം കേവലം നിസ്സാരമെന്ന് അജ്ഞന്മാരല്ലാതെ ശഠിക്കയില്ല. ഒരു ഭാഷയിലെ ഗ്രന്ഥസമുച്ചയം അതു സംസാരിക്കുന്ന ജനങ്ങളുടെ സർവ്വോൽകൃഷ്ടമായ സമുദായസ്വത്താകുന്നു. അതിൽ അഭിമാനം തോന്നാത്തവർ മനുഷ്യമൃഗങ്ങളെന്ന അഭിധാനത്തിനേ പാത്രീഭവിക്കുന്നുള്ളു. കേരളഭാഷയുടെ ഉൽകൎഷശ്രേയസ്സ് ആംഗലഭാഷാപണ്ഡിതന്മാരായ കേരളീയന്മാരെയാണ് മുഖ്യമായി അവലംബിച്ചിരിക്കുന്നത്. ഇംഗ്ലീഷിൽനിന്നു സാഹിത്യവിഷയമായും ശാസ്ത്രസംബന്ധമായും എത്ര ഗ്രന്ഥങ്ങളാണ് തല്ക്ഷണംതന്നെ ഭാഷാന്തരീകരിക്കപ്പെടേണ്ടവയായി കിടക്കുന്നത്? അന്യത്ര വിധിയാംശങ്ങളുടെ പോഷണം ഇദാനീന്തനകാലങ്ങളിൽ പ്രായേണ ഉന്നതപരീക്ഷാവിജയികളാലാണ് ചെയ്യപ്പെടുന്നത്. തമിഴ്, തെലുങ്ക്, കൎണ്ണാടകം എന്നീ ഭാഷകളിൽനിന്ന് അനവധി പുസ്തകങ്ങൾ ഇതിനു മുമ്പുതന്നെ അവരാൽ തൎജ്ജമചെയ്യപ്പെട്ടിരിക്കുന്നു. മനസ്സുമാത്രം ഉണ്ടെങ്കിൽ ഇതു കേരളീയബിരുദക്കാരന്മാൎക്കു അസാദ്ധ്യമല്ല. ഈ വിഷയത്തിൽ സമുദായാംഗങ്ങൾക്ക് ഒരു സവിശേഷം ഉണ്ടായിരിക്കുമെന്നു ഞാൻ വിശ്വസിച്ചുകൊള്ളുന്നു.

മുൻ വിവരിക്കപ്പെട്ട അഭിപ്രായങ്ങളെക്കൊണ്ടും കാരണങ്ങളാലുമായ ഈ മലയാളസമാജത്തിനുണ്ടാകുന്ന കേവലം ഒരു അപ്രധാനമല്ലാത്ത ഗുണം അതിലെ അംഗങ്ങളെല്ലാവരും സഹോദരികളാണെന്നു വെച്ചുണ്ടാകുന്ന അന്യോന്യാഭിമാനമാകുന്നു. ഇതു മനുഷ്യരെല്ലാവൎക്കും ന്യായമായി വേണ്ടതും ഒരു സദസ്സിന്റെ അഭാവത്തിൽ വഴിപോലെ പ്രവൃദ്ധമാകുവാൻ ഇടയില്ലാത്തതുമാകുന്നു. ധം

ഘബലത്തിന്റെ ഗുണങ്ങളെപററി ഇവിടെ എന്തെങ്കിലും പറയു ന്നത് പിഷ്ടപേഷണമായിരിക്കുമെങ്കിലും 'സംഹതിഃ ശ്രേയസേ പും സാം സ്വകുലൈരല്പകൈരപി, തുഷേണാപി പരിത്യക്താ ന പ്രരോ ഹന്തി തണ്ഡുലാഃ' എന്നുള്ളത് ഈ സമാജാംഗങ്ങളുടെ ഓൎമ്മയിൽ എന്നും ഇരിക്കേണ്ടതാണ്.

കേവലം ഒരു ലേഖനത്തിന്റെ സമ്പ്രദായത്തിൽ മാത്രം എ ഴുതണമെന്നുദ്ദേശിച്ചാരംഭിച്ചതായ ഈ ഉപന്യാസത്തെ ഇനിയധി കം ദീൎഘീകരിക്കുന്നില്ല. സഭാ കാൎയ്യദൎശിയുടെ അപേക്ഷപ്രകാരം ഉണ്ടാക്കീട്ടുള്ള മംഗളശ്ലോകങ്ങളോടും ഈ മലയാളസമാജത്തിന് ഈശ്വരകൃപയാൽ സൎവാഭീഷ്ടങ്ങളും സിദ്ധിക്കണമെന്നുള്ള ആശംസയോടുംകൂടി ഈ ചെറിയ പ്രസംഗത്തെ ഇപ്പോൾ ഉപസംഹരി ച്ചുകൊള്ളുന്നു.

വാഴ്ത്തനായ് വന്ന ശ്രീമൂലക്ഷിതിപതികൾതൻ
ഭൂന്യായാരംഭമെല്ലാം
പാഴാകാതിമ്പൊടേതൽക്ഷോണിയെയവിരതമൊട്ടര-
ക്ഷിച്ചു സൂക്ഷിച്ചതാരോ
അമാത്യം മന്ത്ര്യയാം തൻപ്രഭുവൊടു സമമി
യ്യൂഴിവാഴുന്നൊരബ്ദം.
ദീൎഘംമൻതൻകളത്രാദികളൊടു സുചിരം
ഹൎഷനായ്വാണിടട്ടെ.

മേളിച്ചുകൊണ്ടു മതിരാശിയിലെഗ്ഗ്രാജ്വേറ്റന്മാർ
കോളേജിൽ വെച്ചു മലയാളസമാജമേ! നി
പാലിച്ചിടാൻ പടുവതാം ഭഗവൽപ്രസാദാൽ
മേലിൽ ചിരം പരിലസിക്കുക പാരിടത്തിൽ.

---

# ഹിന്ദുക്കളുടെ
# മൂലവിദ്യാലയം*

ബാലന്മാരുടെ ബുദ്ധിയെ സന്മാൎഗ്ഗവിഷയങ്ങളിൽ പ്രവേശിപ്പിച്ച്, അവൎക്ക് ഈശ്വരവിശ്വാസവും സ്വമതങ്ങളിൽ പ്രതിപത്തിയും ഉണ്ടാക്കേണ്ടതിലേക്കു നവീനവിദ്യാഭ്യാസരീതി ഉപയുക്തമാകുന്നില്ലെന്നുള്ളത് അതിന്റെ പ്രധാനന്യൂനതകളിൽ ഒന്നാകുന്നു. ഈ ദോഷത്തെ ഇല്ലായ്മചെയ്യുന്നതിനു സൎവകലാശാലാനിയമങ്ങളിൽ കുറെ ചില ഭേദഗതികൾ വരുത്തേണ്ടതാണെന്നു പലരും അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ സൎവകലാശാലാധികാരികളുടെയോ ഗവൎമ്മെണ്ടുകളുടെയോ പരിശ്രമത്താൽ ഈ ന്യൂനത പരിഹരിക്കപ്പെടാവുന്നതാണെന്ന് തോന്നുന്നില്ല. നാനാജാതിമതക്കാരുടേയും ഉപയോഗത്തിലേക്കായി ഏൎപ്പെടുത്തപ്പെട്ടിട്ടുള്ള വിദ്യാലയങ്ങളിൽ മതസംബന്ധമായ വിദ്യാഭ്യാസം സുലഭമാക്കുവാൻ നിവൃത്തിയുള്ളതല്ല. ഭിന്നമതക്കാൎക്ക് അവരവരുടെ മതങ്ങളിൽ പ്രതിപത്തി ജനിപ്പിക്കുന്നതിന് അതാതു യോഗക്കാൎക്കു പ്രത്യേകം പ്രത്യേകം വിദ്യാലയങ്ങൾ ഉണ്ടായിരിക്കുകമാത്രമേ ഈ ന്യൂനതക്കൊരു പരിഹാരമാൎഗ്ഗമായി കാണുന്നുള്ളൂ. ഹിന്ദുമതത്തെ സംബന്ധിച്ചേടത്തോളം ഈ ദോഷത്തിനു പ്രതിവിധി കാണ്മാൻ യോഗമുണ്ടായത് ഇന്ത്യയെക്കുറിച്ച് മാതൃവാത്സല്യമുള്ള മിസ്സിസ്സ് ആനിബെസന്റ് എന്ന സുപ്രസിദ്ധയായ ആംഗ്ലേയവിദുഷിക്കാണ്. ഈ വിദുഷിയുടെ അശ്രാന്തപരിശ്രമത്തിന്റെ ഫലമാണ് കാശിയിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ഹിന്ദുക്കളുടെ മൂലവിദ്യാലയം. ഈ വിദ്യാലയത്തെ സംബന്ധിച്ചുള്ള സംക്ഷേപമായ ഒരു വിവരണം ഞങ്ങളുടെ പ്രത്യേക അപേക്ഷപ്രകാരം മിസ്സിസ്സ് ബെസന്റ് തന്നെ സ്വയം അയച്ചുതന്നിട്ടുള്ളത് ഉപകാരസ്മരണയോടുകൂടി താഴെ തൎജ്ജമ ചെയ്തു ചേൎക്കുന്നു.　　ന. ര. പ.

---

*Central Hindu College, Benares.

ഇക്കഴിഞ്ഞ ൧൮൯൮-ൽ ബ്രഹ്മവിദ്യാനുയായികളായ ചില മഹാന്മാരുടെ ഒരു ചെറിയ യോഗം (ഇതിൽ രണ്ടു പേരൊഴികെ എല്ലാവരും ജനനാൽ ഹിന്തുക്കളാകുന്നു) ഇന്ത്യാരാജ്യത്തിന്റെ ശ്രേയോൽക്കൎഷത്തിനുവേണ്ടി ഏതദ്ദേശീയരെ സ്വാരാജ്യസ്നേഹം, രാജഭക്തി, ന്യായസന്ധത എന്നീ ഗുണങ്ങളോടുകൂടിയവരായും സകലസൽപ്രവൃത്തികളിലും പുരോഗാമികളായും 'ആൎയ്യന്മാർ' എന്ന പേരിനു സൎവ്വപ്രകാരേണയും അൎഹന്മാരായും തീരത്തക്കവണ്ണം വളൎത്തിക്കൊണ്ടുവരേണമെന്നുള്ള സദുദ്ദേശത്തോടുകൂടി ആദിപാഠത്തിനും ഉപരിപാഠത്തിനും ഓരോ ആലയങ്ങൾ സ്ഥാപിച്ചു. ഈ മഹോദ്ദേശത്തോടുകൂടിത്തന്നെ ഹിന്തുശാസ്ത്രങ്ങളെ ആസ്പദമാക്കി മതസംബന്ധമായും സന്മാൎഗ്ഗവിഷയമായും ഉള്ള വിദ്യാഭ്യാസം സാധാരണ പാഠവിഷയങ്ങളോടുകൂടി ചേൎക്കുകയും ചെയ്തു. വേണ്ടപോലെയുള്ള വ്യായാമക്രമങ്ങൾക്കും പ്രാധാന്യം കൊടുത്തിട്ടുണ്ടായിരുന്നു. പാഠശാലാസ്ഥാപകന്മാർ വിദ്യാലയങ്ങളെ നിലനിൎത്തുന്നതിലേക്കു ധനവ്യയവും പ്രതിഫലേച്ഛയോടുകൂടാത്ത അദ്ധ്യാപനവും ചെയ്തു തങ്ങളുടെ കൃത്യത്തെ സ്വാൎത്ഥരഹിതമാകുംവണ്ണം നിൎവ്വഹിച്ചു വരികയും ചെയ്തു. ജ്ഞാനത്താൽ നിയമിതമായ സ്വാൎത്ഥത്യാഗപരിശീലനംകൊണ്ടുമാത്രമേ ഒരു രാജ്യക്കാൎക്കു 'സ്വദേശാഭിമാനം' എന്ന ഗുണം ഉണ്ടാകുവാൻ വഴിയുള്ളു എന്നുള്ളതിനെ പ്രവൃത്തിമൂലം തെളിയിച്ചുംകൊണ്ട് അതേ മനസ്സോടുകൂടി പ്രവൃത്തിക്കുന്നതിന് അവരുടെ കൂട്ടത്തിലേക്കു മററുള്ളവരേയും ക്ഷണിച്ചു. ഈ ക്ഷണത്തിന് അനുകൂലമായുള്ള ധ്വനി ഭാരതഖണ്ഡമൊട്ടുക്ക് അതിവേഗത്തിൽ മാറെറാലി കൊള്ളുവാൻ തുടങ്ങി. പുരുഷന്മാരും സ്ത്രീകളും മഹത്തായ ഈ ഉദ്യമത്തിൽ ഏൎപ്പെടുന്നതു തങ്ങളുടെ കൎത്തവ്യകൎമ്മങ്ങളിൽ ഒന്നാണെന്നുവെച്ച് അവരെ യഥാശക്തി സഹായിക്കുന്നതിന് ഒരുങ്ങിപ്പുറപ്പെട്ടു. ഹിന്തുക്കളുടെ പുണ്യസ്ഥലങ്ങൾക്കു മാതൃസ്ഥാനം വഹിക്കുന്ന ശ്രീകാശിനഗരത്തിലാണ് ഈ മൂലവിദ്യാലയം സ്ഥാപിക്കപ്പെട്ടത്. പൌരാണികമതത്തെ പുനരുജ്ജീവിപ്പിക്കുന്നതിനും പോഷിപ്പിക്കുന്നതിനും ഈ മൂലസ്ഥാനത്തുനിന്നു പു

ഇതായ അനേകം ഉത്സാഹപ്രവാഹങ്ങളും പല കൈവഴികളായി തിരിയുമെന്നുള്ള പൂൎണ്ണവിശ്വാസം അവൎക്കുണ്ടായിരുന്നു.

൧൮൯൯ൻ മാൎച്ച് മാസത്തിൽ ഈ വിദ്യാലയം പ്രയാഗസൎവ്വകലാശാലയോട് ഏകോപിപ്പിച്ചു. വിദ്യാലയത്തിന്റെ ഭരണവാഹകസമാജത്തിൽ ഇന്ത്യയിലെ ഏററവും പൂജ്യന്മാരായ ചില ഹിന്തുക്കളുടെ പേരുകളും ഉൾപ്പെട്ടിട്ടുണ്ട്. അതിന്റെ രക്ഷാധികാരികൾ കാശി, ജമ്മു, കാശ്മീരം, ഭവനഗർ, ബറോഡ, തിരുവിതാംകൂർ, ആൾവാർ, എന്നീ രാജ്യങ്ങളിലെ മഹാരാജാക്കന്മാരും ഫരിദ്കോട്ട, മൌർഭരി, ഈ രാജ്യങ്ങളിലെ രാജാക്കന്മാരും ആകുന്നു. ൧൮൯൯-ൽ കാശി മഹാരാജാവ് ൧൦,൦൦൦ ക. വിലക്കുള്ള കെട്ടിടങ്ങളും നിലങ്ങളും വിദ്യാലയത്തിന്റെ ആവശ്യത്തിലേക്കായി ദത്തം ചെയ്തു അതിനെ യഥായോഗ്യം പ്രതിഷ്ഠാപനം ചെയ്തു. അതിന്റെ ആദ്യരക്ഷാധികാരിയും ഉപകാരകനും ആയ ആ മാന്യമഹാരാജാവിന്റെ ഒരു എണ്ണച്ഛായപ്പടം വിദ്യാശാലയെ അലങ്കരിക്കുന്നുണ്ട്. അതിൽപിന്നെ ഏകദേശം ലക്ഷം ഉറുപ്പിക വിലപിടിക്കുന്ന അനേകം കെട്ടിടങ്ങളും പുതുതായി ചേൎത്തിരിക്കുന്നു. ബൊമ്പായിക്കാരനായ സേട്ടു ധരംസെ മൂരാർജി ഗോകുലദാസ് സാഹിബ് എന്ന മഹാൻ രസതന്ത്രവിദ്യാൎത്ഥികളുടെ ഉപയോഗത്തിലേക്കായി ഒരു രസസംസ്കാരശാല പണിയിച്ചിട്ടുണ്ട്. പ്രകൃതിശാസ്ത്രവിദ്യാൎത്ഥികളുടെ ഉപയോഗത്തിന്നു പ്രത്യേകമായി ഒരു യന്ത്രശാല വേറെ ഒരു ബൊമ്പായിക്കാരനായ മാന്യനും പണിചെയ്യിപ്പിച്ചു. ൧൦൦ കുട്ടികൾക്ക് താമസിക്കാൻ സൌകൎയ്യമുള്ളതായി രണ്ടു നിലയിൽ ഒരു വിദ്യാൎത്ഥിസത്രവും കോളേജ്പണ്ഡിതന്മാൎക്ക് താമസിക്കേണ്ടതിന്നുള്ള സ്ഥലങ്ങളും തീൎപ്പിച്ചിട്ടുണ്ട്. ഇപ്പോഴും പുതുതായി ഒരു വിദ്യാശാല പണി തുടങ്ങിയിരിക്കുന്നു. ഒരു വായനശാലക്കും ഒരു കാഴ്ചബംഗ്ലാവിന്നുംകൂടി പ്രത്യേകമായ ഒരു കെട്ടിടം അത്യന്താപേക്ഷിതമാകുന്നു. വിദ്യാലയത്തിന്റെ പരദേവതയായ സരസ്വതിക്ക് കല്ലുകൊണ്ടുള്ള ഒരു ക്ഷേത്രവും മതധൌളിയിലെ അമ്മറാണി പണിചെയ്യിപ്പിച്ചു വരുന്നുണ്ട്. കോളേജിന്റെ

അദ്ധ്യക്ഷൻ, ഉപാദ്ധ്യക്ഷൻ, പ്രധാനാദ്ധ്യാപകൻ, വിദ്യാൎത്ഥിസ
ത്രംസൂപ്രണ്ട്, ഒരു ഇംഗ്ലീഷ് പണ്ഡിതൻ, സിക്രട്ടറി, സഹാ
യസിക്രട്ടറി മുതലായവർ ബ്രഹ്മവിദ്യാസമാജത്തിൽനിന്നും തിര
ഞ്ഞെടുക്കപ്പെട്ടവരാണ്. അവർ എല്ലാവരും ഇന്ത്യാരാജ്യത്തെയും
ഹിന്തുമതത്തെയും കുറിച്ച് വാസ്തവമായ പ്രതിപത്തി മൂലം പ്രതി
ഫലമൊന്നും കൂടാതെ അദ്ധ്യാപിക്കുന്നവരാണെന്നുള്ളതിനു പുറ
മെ, ഈ വിദ്യാശാലയ്ക്കുവേണ്ടി തീവ്രപരിശ്രമം ചെയ്യുന്നവരും ഏ
റ്റവും ധനസഹായം ചെയ്യുന്നവരും ആയ മഹാന്മാരിൽ അനേ
കംപേർ ഹിന്തുക്കളും അന്യമതസ്ഥന്മാരുമായ ബ്രഹ്മവിദ്യാസമാ
ജികന്മാർ തന്നെയാകുന്നു.

പ്രസ്തുതവിദ്യാലയം ഇന്ത്യയിലെ നാനാഭാഗങ്ങളിൽനിന്നും വി
ദ്യാൎത്ഥികളെ ആകർഷിക്കുന്നുണ്ട്. ഇന്ത്യയിൽ സംസ്കൃതപാഠശാലകളു
ള്ള അഞ്ചു സംസ്ഥാനങ്ങളിൽകൂടി, പത്തുപേൎക്ക് സഹായധനം
കൊടുത്തു വരുന്നതുമുണ്ട്. പതിനായിരം വരിക്കാരുള്ള കോളേജ്
വക മാസികയിൽനിന്നു ലഭിക്കുന്ന ആദായംകൊണ്ടാണ് ഈ
സഹായധനത്തിനു വക കണ്ടിട്ടുള്ളത്*. ൧൯൦൫, മാൎച്ച് മാസ
ത്തിൽ ഈ കോളേജിൽ [illegible] വിദ്യാൎത്ഥികളും അതിനോടുചേൎന്ന
സംസ്കൃതപാഠശാലയിൽ വേറെ [illegible] വിദ്യാൎത്ഥികളും ഉണ്ടാ
യിരുന്നു. ഈ ഒടുവിൽ പറഞ്ഞ പാഠശാലയോടുചേൎന്ന് ഒരു ധൎമ്മ
വിദ്യാൎത്ഥിസത്രവും ഉണ്ട്. പാഠശാലയും അതിനോടുചേൎന്ന വിദ്യാ
ൎത്ഥിസത്രവും ജമ്മു മഹാരാജാവിന്റെയും മാസംതോറും ഏകദേശം
൫൦൦ ക യിൽ കുറയാതെ കൊടുത്തു വരുന്ന ഉദാരശീലനായ കാ
ശ്മീരമഹാരാജാവിന്റെയും സഹായത്താലാണ് നിലനിന്നു വരുന്ന
ത്. മതസംബന്ധമായ പരീക്ഷകൾ നടത്തുന്നതിലേക്കു കോളേ
ജിനോടു ചേൎന്ന് പതിമൂന്നു ഹൈസ്കൂളുകൾ രാജ്യത്തിലെ പല ഭാഗ
ങ്ങളിലായും ഉണ്ട്. വിജയികളായ വിദ്യാൎത്ഥികൾക്കു സൎട്ടിഫിക്കെ

* അടിച്ചുള്ള മുഴുവൻ പ്രതികളും ചിലവായതുകൊണ്ട് കഴിഞ്ഞ കൊല്ലത്തിൽ ഈ മാസിക ആവശ്യപ്പെട്ടവൎക്കെല്ലാവൎക്കും അയച്ചുകൊടുപ്പാൻ സാധിക്കാതെ വന്നു.

ഹം കൊടുത്തു വരുന്നുണ്ടു. കാളേജിൽനിന്നു അച്ചടിച്ചു പ്രസി
ദ്ധം ചെയ്യുന്ന സനാതനധർമ്മപാഠമാലയിലാണ് കുട്ടികൾ പരീ
ക്ഷിക്കപ്പെടുന്നത്. ഹിന്തുമതത്തെ സംബന്ധിച്ചുള്ള പാഠപുസ്തക
ങ്ങൾ ഇന്ത്യാരാജ്യമൊട്ടുക്ക് വലിയ പ്രചാരമുള്ളവയാകുന്നു. ചില
സക്കാർ പള്ളിക്കൂടങ്ങളിലും ഈ പുസ്തകങ്ങൾ ഇപ്പോൾ പഠിപ്പി
ച്ചു വരുന്നുണ്ട്. ഹിന്തുമതോപദേഷ്ടാക്കളിൽ പ്രമാണികൾ ഈ
പുസ്തകങ്ങളെ പററി പ്രശംസിച്ചു പറഞ്ഞിട്ടുള്ളതിനാലും പുറമെ അ
വറ്റ് ജനസാമാന്യത്തിന്റെ ഇടയിൽ ക്രമേണ പ്രചാരം വദ്ധിച്ചു
വരികയും ചെയ്യുന്നു. കോളേജു വക സഹായമൂലധനം നാലു ല
ക്ഷം ഉറപ്പികയിൽ കുറയാതെ ഉണ്ട്. കോളേജിനെ ശാശ്വതമാ
യി നിലനിത്തേണ്ടതിന്ന് ഈ മൂലധനം പത്തുലക്ഷത്തോളം വദ്ധി
ക്കുവാൻ ഇടയാകുമെന്നാണ് വിശ്വസിക്കപ്പെടുന്നത്.

ഇക്കൊല്ലം ജനവരി മാസത്തിൽ പെൺകുട്ടികളുടെ ഉപയോ
ഗത്തിലേക്കായി ഒരു വിദ്യാലയംകൂടി കാശിയിൽ സ്ഥാപിച്ചിട്ടുണ്ട്.
ഇത് നല്ല സ്ഥിതിയെ പ്രാപിക്കുവാനുള്ള ലക്ഷണങ്ങളും കണ്ടുവരു
ന്നുണ്ട്.

ശ്രീകാശി
൧൯—൪—൧൯൧൦ } ആനിബെസന്റ്.

---

# അമ്മായിപഞ്ചതന്ത്രം.

നാലാംതന്ത്രം

---

നാരകക്രിയ

'നാരകക്രിയ' എന്നാൽ കടിപിടികൂട്ടുകയാണെന്നു് പ്രാവക്ക്
മറിയാമെന്ന വിശ്വാസത്തിന്മേലാണീ തന്ത്രത്തിനു നാമകരണം
ചെയ്തിട്ടുള്ളത്:

'എന്തണിക്കൂട്ടാനാരമെന്നൊരു
ദ്ദൂഷണമുണ്ടന്നമൂക്കിന്റെ പണ്ടെ.'

എന്നു് മഹർഷിയുടെ സമ്മതപ്രകാരമത്രേ ഗ്രന്ഥത്തെപ്പററി ഒരു ഭാഷ്യം പറവാനുണ്ടായിരിക്കെ അദ്ദേഹത്തിൻെറ പേർ കേട്ടറിയാത്തവരാരെങ്കിലുമുണ്ടായിരിക്കുമോ എന്നു സംശയിക്കാനിടയില്ലല്ലോ.

ഇതുതല കൊള്ളുത്തുന്നത് അല്ലെങ്കിൽ കടിപിടികൂട്ടുന്നത് എളുപ്പമായ ദുഷ്പ്രവൃത്തിയാണെന്നു വല്ലവരും വിചാരിക്കുന്നുണ്ടെങ്കിൽ അതു ശരിയല്ല. നാരദനും അമ്മായിഅമ്മയും — അല്ല തെററിപ്പോയി — അമ്മായിഅമ്മയും നാരദനും ചെയ്യുംപോലെ നമുക്കും ചെയ്യാമെന്നുവിചാരിച്ച് ശീലമില്ലാത്തവർ തുനിഞ്ഞാൽ മയിലാട്ടംകണ്ട് കോഴി ആടിയപോലിരിക്കും. നാരദനെക്കാൾ അമ്മായിഅമ്മക്കു അഗ്രഗണ്യത്വമുണ്ട്. അമ്മായിഅമ്മയുടെ കൈത്തൊഴിൽ കൺകെട്ടായി തോന്നുമെന്നുമാത്രമല്ല, കലഹംവരുത്തിയ പീലിക്കെട്ടോടുകൂടി ജാലപ്പെരട്ടുകൊണ്ട് കാണുന്നതോ എന്നു് തോന്നിപ്പോകും. ഇതിനുപുറമെ വീട്ടിലിരുന്നു നാട്ടിലുള്ളവരെ തമ്മിൽ തല്ലിക്കാനുള്ള തന്ത്രം നാരദർഷിക്കുണ്ടോ എന്നു സംശയമാണ് എന്നുമാത്രമല്ല, തമ്മിൽ തല്ലിക്കുന്നതിനു ചില വിശേഷങ്ങളൊക്കക്കൂടി വേണമെന്നുള്ള തത്വം വെളിപ്പെട്ടത്, എന്നെ സംബന്ധിച്ചേടത്തോളം പറയുന്നതാണെങ്കിൽ, അമ്മായിഅമ്മയുടെ ചില പൊടിക്കൈകൾ പരിശോധിച്ചതിൽനിന്നാണെന്നുപറയാം. ഇപ്പറഞ്ഞ വിശേഷങ്ങൾ ഒരുമാതിരി മർമ്മങ്ങളാണ്. ജന്തുക്കളുടെ ഇടയിൽ സ്ഥൂലശരീരത്തിലുള്ള മർമ്മങ്ങളെ അറിയുന്നത് ഏതുപ്രകാരത്തിൽ മേന്മക്കു വഴിയുറപ്പിക്കുന്നതോ, അതുപോലെ ഓരോ സ്വഭാവത്തിനും ചില മർമ്മങ്ങളുള്ളതിനെ അറിഞ്ഞാൽ ആരേയും പാവകളെ കളിപ്പിക്കാം, ചിരിപ്പിക്കാം, വെറപ്പിക്കാം, ഭയപ്പെടുത്താം വേണ്ടതെല്ലാം ചെയ്യിക്കാം.

മുമ്പു പരിചയമില്ലാത്തവരുമായി വർത്തമാനം പറയുന്നതിന്നമ്മായിഅമ്മക്കിടകൂട്ടിയാൽ ഏതു വിഷയങ്ങളെപ്പററി പറയിപ്പിക്കുമെന്നു കണക്കുകണ്ടവരാരുമില്ല. ഒരിക്കലെങ്കിൽ രണ്ടുതവണ വർത്തമാനം പറയാനിടകിട്ടിയാലായാളുടെ സ്വഭാവത്തിൻെറ

സൗഖ്യവും സൊററിൽമെട്ടു കഴികയും, അങ്ങിനെയിരിക്കെ, സദാ സഹവാസം ചെയ്യുന്ന അമ്മാമന്റെയും വീട്ടിലുള്ളവരുടെയും കഥ പറയാനുണ്ടോ? അമ്പലം വിഴുങ്ങുന്ന പിശാചിനു വാതിൽപലക പപ്പടമെന്നകൂട്ടത്തിൽ എന്റെ വീട്ടിലുള്ളവരെ നശിപ്പിക്കുന്നതിന്ന് അമ്മായിഅമ്മക്കു വളരെ വേണ്ടിവന്നിട്ടില്ല. അതുകൊണ്ടു രണ്ടൊ മൂന്നൊ ചില്ലറപ്രയോഗങ്ങളെ മാത്രമേ ഇവിടെ എടുത്തുകാണിക്കുന്നുള്ളു.

അതിന്നു മുമ്പായി അവരുടെ ഉദ്ദേശത്തെ ചുരുക്കി കാണിക്കാം. 'സമ്പന്നമകനാവണ്ണം തനിക്കു ഭുജിക്കേണം സുഖമന്ദിരത്തിങ്കൽ വാസവും ചെയ്തിടേണം' എന്നൊന്ന്. 'നമ്മുടെ വീട്ടുകാർക്കിന്നു മുതലെല്ലാം നേട്ടം ഒന്നുമേ നിശേഷിക്കാതെയടക്കീടേണം' എന്നു രണ്ട്. ചോദിക്കാനുള്ളവർ യോജിക്കരുതെന്നു മൂന്ന്. ഗുണദോഷം പോലെ കവിയുംവർഗ്ഗഹാശേഷവും നശിപ്പിക്കേണമെന്നു നാല്. ഇങ്ങിനെ നാനാവിധമാണുദ്ദേശം.

അമ്മാമന്റെ അമ്മയായ പാപ്പിമുത്തശ്ശിക്കു വാൎദ്ധക്യംകൊണ്ടു മുതെല്ലു മൂന്നു മുളച്ചു വളഞ്ഞിട്ടുള്ളതുകൊണ്ടു നിവൎന്നുനില്ക്കാൻ ചുങ്ങിയത് മൂന്നുകാലു വേണ്ടിവന്നിട്ടുണ്ട്. 'ചെറിയവപ്പാർ' എന്നെല്ലാവരും കേട്ടിട്ടുണ്ടല്ലോ. എകദേശം ഇവരുടെ ഷഷ്ടിപൂൎത്തിമുതല്ക്ക് ശ്രീരാമനെതൊട്ടു ദൈവങ്ങളുടെയും രാമനാമം കുറഞ്ഞും വരുന്നുണ്ട്. ഓടുന്നതോണിക്കൊഴുക്കിന്റെ സഹായമെന്നപോലെ ദൈവങ്ങ പറയാൻ നിരവധിസന്ദർഭങ്ങൾ അമ്മായിഅമ്മ ഉണ്ടാക്കിക്കൊടുക്കുന്നതുമുണ്ട്. അതിന്റെ മാതിരി ഒന്നു കാണിക്കാം. ഒരു ദിവസം സന്ധ്യക്ക് എന്റെ വീട്ടിലുള്ള ചില പൂച്ചക്കുട്ടികൾ നടക്കുന്നവരുടെ കാലിലിടഞ്ഞുംകൊണ്ടു നാലുകെട്ടിൽ സഞ്ചരിച്ചിരുന്നു. 'ഈ പൂച്ചക്കുട്ടികളെ മുത്തശ്ശിടെ വടികൊണ്ടിരണ്ടു കൊടുക്കാൻ കഴിയില്ലെ കുട്ടപ്പാ?' എന്നമ്മായിഅമ്മ കുട്ടപ്പൻ എന്ന കുട്ടിയോടു പറഞ്ഞു. കുട്ടപ്പൻ മുത്തശ്ശിയുടെ വടി മോഷ്ടിച്ചുംകൊണ്ടുവന്നു പൂച്ചക്കുട്ടികളുടെ പിന്നാലെ ഓടിത്തുടങ്ങി. മുത്തശ്ശി വടി തപ്പിനോക്കിയപ്പോൾ കണ്ടില്ല. എല്ലാവരേയും ശപിച്ചുതുടങ്ങി. പൂച്ചയെതൊ

ല്ലാൻ കൂട്ടപ്പുറപ്പെട്ടുകൊണ്ടുപോയി എന്നു വേറെ ഒരു കുട്ടി പറ
ഞ്ഞതിപ്പോഴും മുത്തശ്ശിക്കു ശുണ്ഠിമുഴുത്തു. എന്തുകൊണ്ടെന്നാൽ 'പൂ
ച്ച' 'നായ' മുതലായതുകൾക്ക് സംസ്കൃതമല്ലാതെ മലയാളം പറയു
ന്നതെത്രയും അശുദ്ധമാണെന്നു മുത്തശ്ശി ചെറുപ്പംമുതല്ക്കു ധരിച്ചുവ
ന്നിട്ടുള്ളതാണ്. ഇക്കാലത്തു മുതിരുന്ന കുട്ടികൾക്കതൊരു പരിഹാ
സവുമാണ്. മുത്തശ്ശിയുടെ ശാപം കലശലായി തുടങ്ങിയപ്പോഴും
കുട്ടികളുടെ അമ്മമാരെത്തി. അവരും മുത്തശ്ശിയും തമ്മിലങ്ങുമി
ങ്ങും വാക്കേറ്റത്തിന്റെ കശ. ഇങ്ങിനെ തരംകിട്ടുമ്പോളെല്ലാം
മുത്തശ്ശിയുടെ നാവിനെ ഇളക്കിവിടാറുണ്ട്.

തെമ്മലയുടെ അടിവാരത്തിലുള്ള മലമൂട്ടിൽ എന്ന വീട്ടിലാ
ണ് കൃഷ്ണക്കുട്ടന്റെ സംബന്ധം. ദേവകി എന്നാണ് ഭാര്യയുടെ
പേർ. മലമൂട്ടിലുള്ളവർക്ക് ഞങ്ങളെക്കാളും ധനസമൃദ്ധിയുണ്ടെങ്കി
ലും നാഗരികസമ്പ്രദായങ്ങളിൽ യാതൊരറിവുമില്ലാത്തതുകൊണ്ട്
കൃഷ്ണക്കുട്ടന്റെ മട്ടും തട്ടിപ്പും കണ്ട് പരിഭ്രമിച്ച് ഇങ്ങോര് കേമ
നാണെന്നാദിക്കിലുള്ളവരെല്ലാം വിചാരിക്കുന്നുണ്ട്. മലമൂട്ടിലുള്ള
വരോ ആ നാട്ടിലുള്ളവരോ ഞങ്ങടെ വീട്ടിൽ വന്നാൽ അവരെ
സല്ക്കരിക്കുന്നതിൽ അവർ കൃഷ്ണക്കുട്ടനാണെന്നു വിചാരിക്കുന്ന
യോഗ്യതയിൽ താണുപോയെ എന്ന് കൃഷ്ണക്കുട്ടൻ ശങ്കിക്കാറും
വീട്ടുകാരോട് പരിഭവിക്കാറുമുണ്ട്. എന്തുകൊണ്ടെന്നാൽ അത്ര
ത്തോളം യോഗ്യത വാസ്തവത്തിൽ തനിക്കില്ലെന്ന് അവരറിയുന്ന
പോലെ ജാള്യത കൃഷ്ണക്കുട്ടന് മറ്റൊന്നുമില്ല. കൃഷ്ണക്കുട്ടന്റെ
ഈ മർമ്മം അമ്മായിഅമ്മ നോക്കി വെച്ചിട്ടുണ്ടെന്നുള്ളത് പറയേ
ണ്ടതില്ലല്ലോ. മലമൂട്ടിൽനിന്നു ദേവകിയും ആ പ്രദേശത്തുനിന്ന്
അമ്മാമനെ കാണേണ്ടതിലേക്ക് മറ്റു ചിലരുംകൂടി ഒരു ദിവസം
ഞങ്ങടെ വീട്ടിൽ വന്നു. അമ്മാമൻ ഒരു കാര്യമായിട്ടു തീവണ്ടി ക
യറിപ്പോയിട്ട് മടങ്ങി എത്തീട്ടുണ്ടായിരുന്നില്ലാത്തതിനാൽ കാണാൻ
വന്നവർ അന്ന് വീട്ടിൽത്തന്നെ താമസിച്ചു. പിറ്റെ ദിവസം കാല
ത്തു കരുണാകരൻ എന്തോ കണക്കെഴുതിക്കൊണ്ടിറയത്തിരിക്കയാ
യിരുന്നു. വടക്കേതിൽ താമസിക്കുന്ന തൊമ്മന്റെ താറാവുകളും

ഞങ്ങളുടെ പടിഞ്ഞാറെ മിററത്തുണ്ടായിരുന്നു. ആ സമയം ദേവകി കുളിച്ചു പടിഞ്ഞാറെ പടിപ്പുര കടന്നു വരുന്നതിനെ അമ്മായിഅമ്മ കണ്ട് 'ഇവളെന്തിനു തൊമ്മൻെറ താറാവിനെ ഇങ്ങിനെ കളിയാക്കണ്?' എന്നു പറഞ്ഞ് അകത്തേക്കുപോയി. കരുണാകരൻ തിരിഞ്ഞ് നോക്കിയതിൽ ദേവകിയേയും താറാവിനേയും ഒപ്പം കണ്ട് പൊട്ടിച്ചിരിച്ചു പോയി. താറാവ് നടക്കുന്നതു കണ്ടിട്ടുള്ളവൎക്ക് ദേവകി നടക്കുന്നതു കണ്ടാൽ ചിരിവരാതിരിക്കില്ല. തന്നെപ്പരിഹസിക്കയാണെന്നു ദേവകി മനസ്സിലാക്കി. അവിടുന്നല്പം കഴിഞ്ഞിട്ട് ദേവകിയും അമ്മായിഅമ്മയുമായിട്ടു കുറഞ്ഞൊരു കൂടിക്കാഴ്ചയുണ്ടായിട്ടുണ്ട്. കൃഷ്ണക്കുട്ടൻ രാത്രി വന്നപ്പോൾ ദേവകി സങ്കടം പറഞ്ഞു. പിറേറ ദിവസം കരുണാകരൻെറ ചിരിയെന്നിളക്കി വിടേണമെന്നു കരുതി കൃഷ്ണക്കുട്ടൻ ഉറക്കമുണരുന്നതിനു മുമ്പ് അങ്ങോട്ട് പുതിയ ഗൌരവം പൊട്ടിച്ചിരിക്കാറുള്ള മാതിരിയിൽ അമ്മായിഅമ്മ കരുണാകരൻെറ സമീപത്തു ചെന്നിരുന്നു. കരുണാകരൻ അപ്പോഴും ചിരിച്ചു. അവിടുന്നല്പം കഴിയുമ്പോഴേക്ക് കൃഷ്ണക്കുട്ടൻ ഉണൎന്നു വന്നു. കണികണ്ടത് കരുണാകരനെയാണ്. കൃഷ്ണക്കുട്ടൻെറ മുഖത്തു നോക്കിയപ്പോൾ കരുണാകരനു ചിരിയും കൃഷ്ണക്കുട്ടന് ശുണ്ഠിയും ഒരു സമയത്തുണ്ടായി. കൃഷ്ണക്കുട്ടൻ കരുണാകരനെ തല്ലി. കരുണാകരൻ കടിച്ചപ്പോൾ കൃഷ്ണക്കുട്ടൻെറ വലത്തു കൈക്കു് ഉള്ളം പററി. ദേഷ്യപ്പെട്ട് ഭാൎയ്യയേയും കൂട്ടിക്കൊണ്ടിറങ്ങിപ്പോകയും ചെയ്തു.

കൃഷ്ണക്കുട്ടൻ ദേഷ്യപ്പെട്ടു പോയ അന്നു കാലത്തുതന്നെ അമ്മാമൻ വണ്ടിയിറങ്ങി വന്നു. വരുന്ന വഴിക്ക് ഞങ്ങളുടെ വീട്ടിലുള്ളവരെല്ലാവരുംകൂടി മരുമക്കളിലുള്ളവരെ അടിച്ചു പുറത്താക്കി എന്നും അന്യായം കൊടുപ്പാൻ പോയിരിക്കുന്നു എന്നും മററും നാട്ടുവൎത്തമാനം കേട്ടുവരുമ്പോഴൊന്നുണ്ടായപ്പോൾ വിവരം പറകയും വളരെ വ്യസനത്തോടുകൂടി അദ്ദേഹം വീട്ടിലെത്തിയ ഉടനെ കരുണാകരനെ വിളിച്ചുകൊണ്ടുവരാൻ പറഞ്ഞയക്കുകയും ചെയ്തു.

അമ്മാമൻെറ മുഖഭാവം പകൎച്ചു കണ്ടു എല്ലാവരും വ

ളയനായരുടെ മുഖത്തു തിരഞ്ഞിതിരക്കി പ്രകാശിച്ചു. ഇങ്ങിനെ കള്ളമനം തുള്ളിയതുകൊണ്ട് ചുണ്ടു വിറക്കലൊണ് കല്യാണിയമ്മയുടെ ചോദ്യത്തിന്ന മറുവടിയുണ്ടായത്. ചോദിച്ചത് അബദ്ധമായി എന്നപ്പോൾ കല്യാണിയമ്മക്കു തോന്നി. ഇങ്ങിനെ പറയാൻ പറഞ്ഞയച്ചഅമ്മായിഅമ്മയുടെ നേരെ ദേഷ്യപ്പെട്ടകത്തേക്കു പോയി. അമ്മായിഅമ്മയുടെ കുററം നീങ്ങുന്നതിന്നും കല്യാണിയമ്മയെ ആശ്വാസിപ്പിച്ചു പിന്നെ ഒരബദ്ധംകൂടി പ്രവൃത്തിപ്പിക്കുന്നതിന്നും ഏളയനായരെ പോരാത്തവനാക്കുന്നതിന്നും ശങ്കുആശാന്ന വല്ല സംശയവുമുണ്ടെങ്കിൽ തീരുന്നതിന്നും പട്ടുതന്നാക്കിയതല്ലെന്ന നങ്ങളാരെങ്കിലും പറഞ്ഞുവോ? അദ്ദേഹം പതുങ്ങിയതിന്ന നമ്മളോ കുററക്കാർ? എന്ന സമാധാനം പറഞ്ഞു. ഉടനെ കല്യാണിയമ്മ ഉമ്മറത്തു ചെന്ന 'പട്ടുതന്നാക്കിയതാണ്' എന്ന പറഞ്ഞു. ഇതു കേട്ടപ്പോൾ ശങ്കു ആശാന്നുണ്ടായ മന്ദസ്മിതം മറെക്കാൻ [illegible] തലയാന്നു താഴ്ത്തി. ഉടനെതന്നെ ഏളയനായരും ശങ്കുആശാനും മടങ്ങിപ്പോയി. ഏളയനായര് തങ്ങളുടെ വീട്ടിൽ സപാകംസ്ഥമായി ഊണ് കഴിക്കാറുണ്ടെന്നും മററും അദ്ദേഹത്തിനെക്കുറ്റിവെച്ചു പ്രസ്താവം ഉണ്ടായി! എന്നും അദ്ദേഹം സമ്മതിച്ചു എന്നും നാട്ടൊക്കെപ്പരന്ന എന്ന മാത്രമല്ല കളരിതോട്ടത്തിലും കേട്ടു. അന്ന രാത്രിതന്നെ, താനായിട്ടു തറവാട്ടിലെ മാനം കളയുമെന്നും മററും സ്ത്രീകളുടെക്ഷേപിച്ചു എന്ന് ഏളയനായർക്ക് മനസ്സിലായി.

പിറെറ ദിവസം കാലത്തു കൃഷ്ണച്ചുട്ടനെത്തി. അമ്മാമൻ കരുണാകരനെ വിളിച്ചുകൊണ്ടു വരാൻ പറഞ്ഞ് ഇറയത്തിട്ടിരിക്കുന്ന ചാരുകസേരിയിൽ വന്നിരുന്നു. കരുണാകരനും വന്നുനിന്നു.

അമ്മാമൻ— (കൃഷ്ണച്ചുട്ടനോട്) നീ എന്തിനാ കരുണാകരനെ തല്ലിയത്? അവൻ തെററായിട്ടു വല്ലതും പ്രവൃത്തിച്ചു എന്നുതന്നെ വിചാരിച്ചോ. എന്നാലും അടിച്ചു വളർത്തേണ്ട കുട്ടിയാണോ?

കരുണാകരൻ— ഞാൻ തെററായിട്ട് ഒന്നും പ്രവൃത്തിച്ചിട്ടില്ല.

കൃഷ്ണച്ചുട്ടൻ— നിങ്ങളുണ്ണാമനെക്കൊണ്ടെന്നെ തല്ലിച്ചത് എന്നും ആ സംശയം ജനിക്കാതിരിക്കാനാണ് നിങ്ങളിവിടെനിന്ന വ

ണ്ടികയറിപ്പോയത് എന്നും ചിലരെന്നോടു പറഞ്ഞു. അത് ഞാൻ വിശ്വസിച്ചിരുന്നില്ല. ഇപ്പോളെനിക്കു ബോദ്ധ്യമായി. നിങ്ങൾ തല്ലിയാൽ എനിക്കപമാനമില്ല. എനിക്കു ദേഷ്യമുള്ള വരെക്കൊണ്ടിതു ചെയ്യിച്ചില്ലേ നിങ്ങൾ? നിങ്ങൾക്കും ഇതു തന്നെയാണ് ഗതി.

അമ്മാമൻ— എന്തൊരു അസംബന്ധം പറയുന്നത്? എനിക്കു നിന്നെ തല്ലിച്ചിട്ടു വല്ല കാര്യവുമുണ്ടോ? അങ്ങിനെ വേണെങ്കിൽ എനിക്കുതന്നെ ചെയ്യരുതേ?

കൃഷ്ണച്ചുട്ടൻ— കാര്യമില്ലെങ്കിൽ നിങ്ങളെന്തുകൊണ്ടാണെനിക്ക് കൃഷി തരാഞ്ഞത്? ഞാൻ നിങ്ങടെ നേരെ വടിയെടുക്കുമെന്നാണ് കൃഷി കയ്യൂശപ്പെടുത്തണമെന്നീ കള്ളൻ പറഞ്ഞതിനെ കേൾക്കാനല്ലേ നിങ്ങൾക്കു ബുദ്ധിയുണ്ടായുള്ളു.

കരുണാകരൻ— (കൃഷ്ണച്ചുട്ടനോട്) നിങ്ങൾക്ക് ഭ്രാന്താണ്. നിങ്ങടെ മുതലെന്തു കട്ടു? ഞാൻ നിങ്ങളെപ്പററി വല്ലതും അമ്മാമനോട് പറഞ്ഞിട്ടുണ്ടോ?

കൃഷ്ണച്ചുട്ടൻ— കള്ളനാവാനെന്റെ മുതൽ കക്കണോ? അമ്മാമന്റെ പെട്ടിയിൽനിന്നു കട്ടാൽ കള്ളനാകില്ലേയോ? (അമ്മാമനോട്) ഇവനീ തെക്കേപ്പുറത്തുനിന്നു പറയുന്നതു നിങ്ങളല്ലേ കേട്ടുംകൊണ്ടു വന്നത്?

കൃഷ്ണച്ചുട്ടന്റെ ഈ ചോദ്യത്തിൽ അമ്മാമന്റെ മനസ്സിലൊരു വെളിച്ചമുണ്ടായി. അന്നു മറവിൽനിന്നിരുന്നാളിവനാണെന്നു കൃഷ്ണച്ചുട്ടൻ പറഞ്ഞപ്പോൾ ശരിയായിരിക്കാമെന്നും കരുണാകരൻ നിഷേധിച്ചുപറഞ്ഞതു കളവാണെന്നും തോന്നി. ഇവനായതു കൊണ്ടായിരിക്കാം ഭാര്യ തന്നോടാളെപ്പറയാഞ്ഞത് എന്നും തോന്നി.

അമ്മാമൻ— അന്നു പാറതിയോടു സംസാരിച്ചതും എന്റെ ഒച്ച കേട്ടപ്പോൾ ഓടിപ്പോയതും നീയല്ലേ?

കരുണാകരൻ— എനിക്കിതൊന്നും മനസ്സിലാകുന്നില്ല. എന്നെപ്പലമെ നിങ്ങളും കൃഷ്ണമ്മാമനും തെററിദ്ധരിച്ചിട്ടുണ്ട്. ഞാൻ ഈ

വയസ്സിലകത്തു കൃഷ്ണമ്മാമനെപ്പററി നിങ്ങളോടു വല്ല ദൂഷ്യവും പറഞ്ഞിട്ടുണ്ടോ?

അമ്മാമൻ—നി നേരിട്ടു പറഞ്ഞിട്ടില്ല.—

കൃഷ്ണച്ചൂട്ടൻ—ഇവനാണെന്നെന്നോട് അമ്മായിഅമ്മയാണ് പറഞ്ഞത്.

കരുണാകരൻ—കൃഷ്ണമ്മാമൻ ശുദ്ധമേ നൊണയാണ് പറഞ്ഞതെന്നിപ്പോഠം തെളിയിക്കാം. പ്രാണൻപോകുന്ന കഴ്ച്ചത്തിൽകൂടി അമ്മായിഅമ്മ ഒരു നൊണ പറയില്ല.

കൃഷ്ണച്ചൂട്ടൻ—അതുതന്നെയാണ് ഞാനും ഇത്ര തീച്ചപറയുന്നത്.

കരുണാകരൻ—അവരെ വിളിച്ചിപ്പോഠം ചോദിക്കണം.

അമ്മാമൻ അമ്മായിഅമ്മയെ വിളിച്ചു. അടുത്തുവന്നപ്പോഠം

അമ്മാമൻ—അന്നിവനല്ലെ പാറതി മേൽകഴകാൻ പോകുമ്പോഠം ഇവിടെനിന്നെന്താണ്ടൊക്കെ പറഞ്ഞിരുന്നത്?

അമ്മായിഅമ്മ—അല്ല.

അമ്മാമൻ—ഇവനാണെന്നു പാറതി കൃഷ്ണനോടു പറഞ്ഞുവൊ?

അമ്മായിഅമ്മ—ഇല്ല.

കൃഷ്ണച്ചൂട്ടൻ—ആയാളുടെ പേരിന്റെ ആദ്യത്തെ അക്ഷരം 'കേ' എന്നാണെന്നു നിങ്ങഠം പറഞ്ഞില്ലെ?

അമ്മായിഅമ്മ—ഉവ്വ.

കൃഷ്ണച്ചൂട്ടൻ—തലേദിവസം കൃഷി വേണമെന്നു ഞാൻ പറഞ്ഞപ്പോഠം ഈ വീട്ടിലുള്ളവരല്ലാതെ വേറെ ആരും ഉണ്ടായിരുന്നില്ലെന്നു നമുക്കെല്ലാവൎക്കും നിശ്ചയമില്ലെ? ഇവനല്ലെന്ന് അമ്മായിഅമ്മ പറയുന്നത് ഞങ്ങഠം തമ്മിൽ തല്ലാതിരിക്കാൻ പറയുന്നതല്ലെ?

കരുണാകരൻ—ഈ കറവെച്ചിട്ടാണ് കൃഷ്ണമ്മാമൻ എന്നെ തല്ലിയതെന്നും അതെല്ലാമെമാ തെററിദ്ധരിച്ചിട്ടാണെന്നും തെളിഞ്ഞില്ലെ? ഇതുപോലെത്തന്നെയാണ് ഞാൻ കട്ടു എന്നു നിങ്ങഠം വിചാരിച്ചിട്ടുണ്ടെങ്കിലതും.

അമ്മാമൻ—കൃഷ്ണൻ വല്ലതും തെററി ധരിക്കരുത്. കൃഷ്ണനെപ്പററി

അവനൊന്നോടെന്നും പറഞ്ഞിട്ടില്ല. പാറുതിയോ ഒന്നും പറയില്ലല്ലൊ. അവനായിരിക്കുമൊ എന്നെനിക്കിതുവരെ സംശയവും തോന്നിട്ടില്ല. കരുണാകരനോ തെററിധരിക്കരുത്. കാണാതെ ത്രപ നീ കൂട്ടതാണെന്നു വിചാരിച്ചിട്ടല്ല ഞാൻ നിന്റെ കയ്യിൽ താക്കോൽ തരാത്തത്. പല കയ്യായാൽ മറിച്ചിൽവന്നുപോകുമെന്നു വിചാരിച്ചിട്ടാണ്. നിങ്ങൾ തമ്മിൽതല്ലി നമ്മുടെ മാനം കളയരുത്.

കൃഷ്ണച്ചട്ടൻ— എന്നെ ഇവനപമാനിച്ചു എന്നും ഞാൻ തല്ലിയപ്പോഴും അവനെന്റെ അനന്തിരവനാണെന്നുള്ള സ്മരണയില്ലാതെ ഇത്രത്തോളം തല്ലിയെന്നും നിങ്ങൾ അറിഞ്ഞിട്ട് ഇതുവരെയൊന്നും ചെയ്തില്ല. ഇപ്പോഴും അതിനെപ്പററി ചോദ്യം ചെയ്യാതിരിക്കുമ്പോൾ ഞാനെന്തെന്നാണ് വിചാരിക്കേണ്ടത്?

അമ്മാമൻ—നീ എന്തുവിചാരിച്ചാലും വിരോധമില്ല. കുഡുംബത്തിലിരിക്കുമ്പോൾ മനസ്സു കുറ നന്നായിരിക്കണം. വഷളത്വം പ്രവൃത്തിക്കാൻ ഇത്ര ബദ്ധപ്പെട്ടും വയ്യ.

ആ പാകം വരുന്നതുവരെ പിള്ളർ തല്ലിയാൽ കൊള്ളുക എന്നല്ലാതെ തരമാകുന്നില്ല. നിങ്ങളുമിങ്ങു ചിലതൊക്കെ ധരിച്ചുവെച്ചതായി കാണുന്നുണ്ട്. കുഡുംബം ചെയ്ത സുകൃതം എന്നല്ലാതെ മറെറാന്നും പറവാൻ കണ്ടില്ല. എന്റെ കാലംവരെ എങ്കിലും പൂർവസ്ഥിതിയിൽ ഇരുന്നാൽ കൊള്ളാമെന്നു മോഹമുണ്ട്. അതിന്നനുകൂലിക്കാതെ ആത്മസ്വപ്രവൃത്തി തുടങ്ങിയാൽ അഷ്ടികളെളു പോകും. കുറച്ചുകാലമായിട്ടിവിട്ടിലുള്ളവരുടെ നടവടി എനിക്കബോദ്ധ്യമാകുന്നില്ല. ഒരൊറുമയോ, തമ്മിൽതമ്മിൽ സ്നേഹമോ, ആഭിജാത്യമോ, പകരിരക്കമോ കാണുന്നില്ല. ദുർത്തപ്പം ധാരാളമുണ്ടെന്നു ഞാനറിഞ്ഞിട്ടുണ്ട്. മനസ്സുണ്ടെങ്കിൽ എല്ലാവരുംകൂടി യോജിച്ചു ചന്തമായിരിക്കിൻ. അല്ലെങ്കിൽ ചെയ്യേണ്ടതെനിക്കറിയാം.

ചതുർത്ഥതന്ത്രം സമാപ്തം.

കാരാട്ട് അച്യുതമേനോൻ ബി. എ., ബി. എൽ.

# ആഭരണഭ്രമം

(ഒരു കഥ)

---

പൊന്നൊത്തനാഭരണമെത്രയെക്കൊതിയുണ്ടതിക-
ലെന്നല്ലയോ സുമുഖി! പൊന്നിനു പണ്ടുതന്നെ
ഇന്നൊത്തുപിന്നൊരുമചട്ടിമിഴിട്ടിടുന്നോൻ-
കന്ദർപ്പസുന്ദര, സുതന്നും, സുശീലേ! ൧

വന്നീടുകെന്നരികിൽനിന്റെ മനക്കരുന്നിൽ
വന്നെത്തിടാതിരിക്കസം, കഥയെന്തൊരല്ലോ
എന്നാശ്ചര്യം ഭവതിതന്റെ മനസ്സു ചതി-
ലെന്നും കൊതിച്ചുവരുന്നവനല്ലയോ ഞാൻ? ൨

എന്നെന്റെ ചാരുമൊഴി കേട്ടു മനസ്സലിഞ്ഞി-
ട്ടന്നിഷ്ടമോടവളെന്റെയടുത്തിരുന്ന
സൌന്ദര്യധാടിയുടെ നല്ലയൽ വാഴ്ത്തുവ-
മന്നെന്റെ വീട്ടുകളുമോടപിളർണിവെച്ചു ൩

പാദോജനേർമിഴി മനസ്സിൽ വളർന്ന ചാറു-
മേതാനുമല്ലതിർകവിഞ്ഞൊഴുകും പ്രമോദം,
ഏതാവതെന്നിലുമുടൻ പ്രസരിക്കുമെന്നോ-
ർത്തോരാകിലും പറക തന്നെയതെന്നുരച്ചു ൪

കാലം കഴിഞ്ഞു വളരെ, പൊരുതാളുവാഴ്ചം,
കാലത്തിലുന്നതനിതപ്രിയനായൊരുണ്ടായ്
നാലഞ്ചു പണി കഴുകുമേതിൽ വെച്ചൊരുത്തി
പാലഞ്ചിടും മൊഴിയവന്റെ മനസ്സുകട്ടു ൫

ചേതസ്സാരത്തിയുടെയൈകവശമായി വന്നാ-
ലോർത്തെണ്ടതില്ലവനവൾക്കൊരു ദാസനായി

ശാതോദരിമണിനിന്നെക്കറിയാമതല്ലാ-
മേതാണ്ടിവൻറനിലപോലെയതെന്നുവെള്ള ന്ന

വേണുന്നതാകയുമവൾക്കവെൾനാകകൊണ്ടു
കാണുന്നതാകയിലുമാശമുഴുത്തുവന്നു
ആണുങ്ങളേണമിഴിമാർമണികൾക്കുചേരും
നാണംകെടുകയവതിനാദ്യഗുരുക്കളല്ലോ? ൧

അന്നായതത്തരുണിശയ്യയിൽകൊതിച്ചു
നന്നാക്കുഴങ്ങിമരുവുന്നവനെങ്കിലുംകേൾ,
ധന്യൻമഹാരസികനാണതിധീരനാണു
മന്യൻവെറുംവെഷളനാംവിടനല്ലതെല്ലും വ്വ

നാളേറെയങ്ങിനെകഴിഞ്ഞവരൊത്തുപാരം,
മേളിച്ചുവാണതിലിടക്കൊരുനാളുഷസ്സിൽ,
കേളോമലേ,പ്രിയതമൻകളിച്ചുതൻറ
നാളീകനേത്രയൊടുരച്ചുചിരിച്ചുകൊണ്ടു് ൻ

എന്നോമലേകുറിയിടാൻവഴുകുന്നുചാണ,
ചെന്നിങ്ങെടുത്തുതരണേതരളായതാക്ഷി!
ധന്യ! തപീയകരതാരതിനാലരച്ചു-
തന്നാലതുമലയജംമടവാർമണേനീ ൶

ഏവംപ്രിയൻറവചനംചെവികൊണ്ടനേരം
ഭാവംപകർന്നിരിശമോടൊരുനേരമേകി
കോപംവധൂതനുവെടുത്തുവളഞ്ഞിട്ടുഭ്രൂ-
ചാപത്തിൽനിന്നുകഠിനാസ്ത്രമയച്ചിടുംപോൽ ൶൶

'എന്തോത്തുരച്ചിതിദമെന്നൊടുനിങ്ങളിപ്പോ-
ളെന്താണുചെയ്യപറയുന്നിതുകമ്പമായെ?

പട്ടാങ്ങുതാവഹാനിനച്ചുകഴിച്ചതെല്ലാം
കാട്ടാമതതന്നുടെവികാരവിശേഷമറ്റാം. ൯൬

കാന്തന്റെകണ്ണിനുകുതൂഹലമേകുവാനും
സ്വാന്തത്തിലുള്ളസുഖമൊട്ടുവളർക്കുവാനും,
അന്തർമ്മുദാതരുണിയൊട്ടുനടന്നുകാട്ടി
താന്തമന്റവേദനമറച്ചുചുളിച്ചുദേഹം. ൯൭

ആർഷ്ഷേ! നിണക്കുളുവഹിച്ചുനടക്കുവാൻസൌ-
കര്യംപരാപരിചിലുണ്ടുപ്രയോജനത്രേ!
വീഴ്ചംപെരുത്തതരുണീമണി, നീയതാട്ടെ
കാഴ്ചംനമുക്കുപറയാമതഴിച്ചുവെക്കൂ. ൯൮

എന്നാശ്രു കേട്ടവളഴിച്ചുതാഴെവെച്ചു
മന്ദസ്മിതപ്രചുരമംഗളമുള്ളമാസ്യാ
എന്തോ! ഘനംപുനരിതെന്നുശപിച്ചുചിത്തേ
പൊന്നാശകൊണ്ടതുപുറത്തുപറഞ്ഞതില്ല. ൯൯

കേട്ടാലുമെങ്കിലയിസുന്ദരിയെന്നുകണ്ണാ
കട്ടിടിനാനവിടെനേർയതതാളുകണ്ടു
തട്ടാനൊരുത്തനുടനെനിജമുട്ടികൊണ്ടു
തട്ടിപ്പൊളിച്ചുപൊളിയല്ലവർമുമ്പിലാംവെച്ചു. ൱

എന്താരതിനുടെയുള്ളുപൊളിച്ചുവെളിക്കുകണ്ട-
തെന്താണു? ഹന്തശിവ! നല്ലൊരുചാണയല്ലോ?
കാന്തന്റെവഞ്ചിതിയതെന്നവളുമറിഞ്ഞു
കാന്തൻചിരിച്ചുതലയാട്ടിവസിച്ചിതന്നും. ൱൧

കയ്യാലെട്ടപ്പതിന്നാറുകണമുള്ളചാണ
മെയ്യിൽധരിച്ചുനടപ്പതിനില്ലഖേദം

ഇഷ്ടമുള്ളനിങ്ങളബലാജനമാനമേയും
പുഷ്ടവഹിക്കുമളിപെറന്നുപൊതിഞ്ഞുതന്നാൽ ൭൨.

കൂർക്കോത്തു കുമാരൻ.

---

# ഒരു ശിശുരാജ്യഭരണം

(ഒരു ഇംഗ്ലീഷുമാസികയിൽനിന്നെടുത്തത്)

---

അമേരിക്കയിൽ യുണൈറെറഡ് സ്റ്റേറ്റ്സ് എന്ന രാജ്യത്തിലെ ഒരു പ്രധാനസംസ്ഥാനമായ ന്യൂയാൎക്കിനോടുചേൎന്ന ന്യൂപാൽട്സ് എന്ന പ്രദേശത്ത് ഒരു പുതുമയോടുകൂടിയ സമ്പ്രദായത്തിൽ നടത്തിവരുന്ന ഒരു സ്കൂൾ ഉണ്ട്. സ്കൂളിനു ന്യൂപാൽട്ട്സ് നാൎമൽ സ്കൂൾ എന്നാണ് പേർ. ആറുവയസ്സുമുതൽ ഇരുപതുവയസ്സുവരെ പ്രായംചെന്ന കുട്ടികൾ ആണുംപെണ്ണുമായി അനേകമുള്ള ഈ സ്കൂളിൽ, ലോകത്തിലെ മററു സ്കൂളുകളിൽ സാമാന്യമായി വിദ്യാൎത്ഥികളെ പഠിപ്പിക്കാറുള്ള വിഷയങ്ങൾക്കു പുറമെ, രാജ്യഭരണവിഷയമായും സമുദായഭരണവിഷയമായും ഉള്ള ഓരോ കാൎയ്യങ്ങൾ വേണ്ടപോലെ നടത്തുവാനും അവക വിഷയങ്ങളിൽ തങ്ങളുടെ രാജ്യങ്ങളിൽ അതാതുകാലത്തു നടപ്പുള്ള നിയമങ്ങളും സദാചാരങ്ങളും അനുസരിച്ചു ശരിയായി നടക്കുവാനും വിദ്യാൎത്ഥികളെ പരിശീലിപ്പിക്കുവാൻ ഒരു പ്രത്യേക ഏൎപ്പാട് സ്കൂൾപ്രവൎത്തകന്മാർ ചെയ്തിട്ടുള്ളതാണ് മേല്പടി സ്കൂളിനെകുറിച്ചു നമുക്കൊക്കെ വളരെ പുതുമയും കൌതുകവും തോന്നിക്കുന്നത്. യുണൈറെറഡ് സ്റ്റേറ്റ്സിലെ രാജ്യഭരണസമ്പ്രദായത്തെ അനുകരിച്ചു മേല്പടി സ്കൂളിലെ വിദ്യാൎത്ഥികൾ തങ്ങളെത്തന്നെ ഭരണംചെയ്യാനും തങ്ങളെ ഭരണംചെയ്യുന്ന വിഷയത്തിൽ അവൎക്ക് ഒരു പ്രസിഡണ്ട്, സെനെററ് എന്നു പറയുന്ന കാൎയ്യാലോചനസഭയിലെ സാമാജികന്മാർ, ജഡ്ജിമാർ, ഗവൎമ്മെണ്ടു വക്കീലന്മാർ, പൊല്ലീസ്സുദ്യോഗസ്ഥന്മാർ മുതലായി പല ചു

മുതലായുള്ള ഓരോരോ ഉദ്യോഗസ്ഥന്മാരെ ഓരോരോ കാലത്ത് ഭൂരി
പക്ഷാഭിപ്രായപ്രകാരം തിരഞ്ഞെടുത്ത് അവരവൎക്കു ഏല്പ്പെട്ടി
ട്ടുള്ള പ്രവൃത്തികൾ ക്രമപ്രകാരം നടത്തുവാനും വിദ്യാൎത്ഥികളെ പ
രിശീലിപ്പിക്കുന്നുണ്ട്. ഇതിന്റെ സമ്പ്രദായം താഴെ പറയുമ്പോ
ലെ ആകുന്നു.

സ്കൂളിലെ കുട്ടികളെല്ലാം സ്കൂളിനോടുകൂടി ചേൎത്തു പണിയിപ്പി
ച്ചിട്ടുള്ള കെട്ടിടങ്ങളിൽതന്നെ അദ്ധ്യാപകന്മാരുടെ മേലന്വേഷണ
ത്തിലാണ് താമസിക്കുന്നത്. ആ കെട്ടിടങ്ങളിൽ നൂറ്റികൾ
നിശ്ചയിച്ച വിദ്യാൎത്ഥികളുടെ പാൎപ്പിടങ്ങളെ നാനാകം ഖണ്ഡങ്ങ
ളായി ഭാഗിച്ചിട്ടുണ്ട്. നിശ്ചയിച്ച തിയ്യതികളിൽ ഓരോരോ ഖ
ണ്ഡങ്ങളിലെ വിദ്യാൎത്ഥികൾ എല്ലാംകൂടി ഓരോരോ പ്രതിനിധിക
ളെ തിരഞ്ഞെടുക്കുകയും പിന്നീട് ആ പ്രതിനിധികളെല്ലാംകൂടി
ഒരു മഹാസമാജംകൂട്ടുകയും ആ മഹാസമാജത്തിൽവെച്ചു മുൻപറ
ഞ്ഞ പ്രധാനഉദ്യോഗസ്ഥന്മാരെ തിരഞ്ഞെടുക്കുകയും അതിനു
ശേഷം ആ ഉദ്യോഗസ്ഥന്മാർ അവരവരുടെ ഡിപ്പാൎട്ടുമെണ്ടിലെ പ
ണിക്കുവേണ്ടുന്ന കീഴുദ്യോഗസ്ഥന്മാരെ നിശ്ചയിക്കുകയും ചെയ്യും.
പ്രസിഡേണ്ടുമുതൽ ഒരു കൺസ്റ്റബിൾവരെയുള്ള എല്ലാ ഉദ്യോഗ
സ്ഥന്മാരെയും വൎഷാരംഭത്തിൽ മേൽപ്രകാരം നിശ്ചയംചെയ്തുകഴി
യും. ഈ ശിശുരാജ്യത്തിൽ ആൺകുട്ടികൾക്കും പെൺകുട്ടികൾ
ക്കും സകലഅവകാശങ്ങളും അധികാരങ്ങളും ഒരുപോലെയാണ്.
തിരഞ്ഞെടുപ്പുകാലത്തു സ്കൂളിലെ ബഹളം കാണേണ്ടതാണ്. പ്ര
സിഡേണ്ടു മുതലായ ഉദ്യോഗങ്ങൾ തനിക്കുതനിക്കു കിട്ടണമെന്നു
ള്ള മോഹത്തോടുകൂടി ഓരോരോ കൊച്ചുകുഞ്ഞുങ്ങൾ തങ്ങളു
ടെ യോഗ്യതകളെ വൎണ്ണിച്ചും തങ്ങൾക്ക് ഇന്നിന്ന ഉദ്യോഗങ്ങൾ
കിട്ടുന്നപക്ഷം ഇന്നിന്ന നന്മയായ ഏൎപ്പാടുചെയ്യുമെന്നും മറ്റും പ്ര
സ്ഥാപിച്ചും കെട്ടിടങ്ങളിലെ ഓരോമുറികളിലും ഇറന്ന പറമ്പിലും
മറ്റും ശിശുമഹാജനങ്ങൾ സഭകൂടി പ്രസംഗങ്ങൾ തട്ടിമൂളിച്ചു ശി
ശുസാമാജികന്മാരെ വശീകരിക്കുന്നതും ശിശുസാമാജികന്മാർ ഒ
രോരുത്തരെക്കുറിച്ചു ഗുണദോഷനിരൂപണം ചെയ്യുന്നതും ഓരോരു

ത്തക്ക് അനുകൂലമായി അഭിപ്രായപ്പെടുന്നതും കൊച്ചുകൊച്ചു പൊല്ലീസ്സുകാർ ലഹളകൾ ഉണ്ടാകാതിരിപ്പാൻ ജാഗ്രതയോടുകൂടി ബന്ധപാലനികളായി അങ്ങുമിങ്ങും നടക്കുന്നതും എല്ലാം കാണേണ്ട കാഴ്ചകളാണ്. ആദ്യം പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ട ഹിൽഡറെസ്സ് എന്ന പത്തുവയസ്സായ ഒരു പെൺകുട്ടി തിരഞ്ഞെടുപ്പു കഴിഞ്ഞ ഉടനെ തന്റെ കാൎയ്യാലോചനാസഭയിലെ സാമാജികന്മാൎക്കു ഒരു തീട്ടയച്ചിട്ടുണ്ട്. ആ തീട്ടിന്റെ ഒരു തൎജ്ജമ താഴെ ചേൎക്കുന്നു.

അല്ലയോ സാമാജികന്മാരെ, ഇപ്പോൾ നിങ്ങൾ നമ്മുടെ നിയമനിൎമ്മാതാക്കൾ ആകുന്നു. ഞാൻ എന്റെ കൎത്തവ്യകൎമ്മങ്ങൾ ശരിയായി നടത്തും. നമ്മൾ ഇപ്പോൾ ഒരു പുതിയ ഭരണം സ്വീകരിച്ചിരിക്കുന്നു. മഹാജനങ്ങൾ അവൎക്കു വേണ്ടുന്ന നിയമങ്ങൾ ഉണ്ടാക്കുവാൻ നിങ്ങളെ നിശ്ചയിച്ചിരിക്കുന്നു. ഇത് ഒരു വലിയ ബഹുമാനംതന്നെ. നിങ്ങൾ ന്യായമായും ബുദ്ധിപൂൎവ്വകമായും നിയമങ്ങൾ ഏൎപ്പെടുത്തുമെന്ന് അവർ വിശ്വസിക്കുന്നു. നമ്മുടെ പ്രജകളുടെ സദാചാരങ്ങളും ശ്രേയസ്സും ക്ഷേമവും നിലനില്ക്കുവാൻ തക്കവണ്ണമുള്ള നിയമങ്ങൾ നിങ്ങൾ ഉണ്ടാക്കേണം. ലഘുവായി ആവശ്യമുള്ള നിയമങ്ങൾ മാത്രം നിങ്ങൾ ഉണ്ടാക്കിയാൽ മതി. കുറ്റങ്ങൾ ഇന്നിന്നവയാണെന്നു വിവരിച്ച് അവയ്ക്കു സാമാന്യമായി ശിക്ഷകൾ ഏൎപ്പാടു ചെയ്യുകയും കുറ്റങ്ങൾക്ക് പ്രത്യേകമായ ശിക്ഷകൾ തരംതരം പോലെ കല്പിക്കേണ്ട അധികാരം ജഡ്ജിമാൎക്കു വിട്ടുകൊടുക്കുകയും ചെയ്യുന്നതായിരിക്കും ഉത്തമം.

(ഒപ്പ്) ഹിൽഡറെസ്സ്,

പ്രസിഡേണ്ട്.

ഈ ശിശുരാജ്യത്തിലെ ജുഡിഷ്യാൽ ഡിപ്പാൎട്ടുമെണ്ട് വളരെ പരിഷ്കൃതസ്ഥിതിയിൽ തന്നെയാണ്. വിദ്യാൎത്ഥികളുടെ വാസസ്ഥലങ്ങൾ നാലഞ്ചു നഗരങ്ങളിലായി ഭാഗിക്കപ്പെട്ട് ഓരോ നഗരത്തിന്നു ഓരോ ആദ്യകോടതിയും എല്ലാററിന്നുംകൂടി ഒരു അപ്പീൽകോടതിയും ഏൎപ്പെടുത്തീട്ടുണ്ട്. അപ്പീൽകോട്ടിലെ ചീഫ് ജഡ്ജി സ്കൂളിലെ പ്രധാനാദ്ധ്യാപകൻ (പ്രിൻസിപ്പാൾ) ആകുന്നു. ഇ

ങ്ങിനെ ഒരു സംഗതിയിൽ മാത്രമേ സ്കൂളിലെ വിദ്യാൎത്ഥികളല്ലാതെ അദ്ധ്യാപകന്മാർ നമ്മുടെ ശിശുരാജ്യഭരണത്തിൽ പങ്കെടുക്കുന്നുള്ളു.

ഓർബാറോ നഗരത്തിലെ ആദ്യം കോടതിയിൽ അഞ്ചു ജഡ്ജിമാർ ഉണ്ട്. അവർ മൂന്നു മാസം കൂടുമ്പോഴും തിരഞ്ഞെടുക്കപ്പെടുന്നവരാണ് കോടതി ചെയ്യുന്നത് ആഴ്ചയിൽ ഒരു തവണ മാത്രമേ ഉള്ളു. വല്ല കുററവും നടന്നാൽ പൊല്ലീസുകാരൻ ഉടനെ കുററക്കാരന്റെ പേരും കുററത്തിന്റെ സ്വഭാവവും കുററത്തെപ്പററി തെളിവു കൊടുക്കുവാനുള്ള സാക്ഷികളുടെ പേരുകളും മററുവിവരങ്ങളും പൊല്ലീസ്സ സൂപ്രണ്ടിനെ അറിയിക്കും. നഗരകോടതി അടുത്തു കൂടുന്ന ദിവസം സൂപ്രണ്ട് കുററക്കാരനെ ചാൎജ്ജവെക്കും. കോടതിയിൽനിന്നു കുററക്കാരന് ഉടനെ ഒരു സമൻസ് എഴുതും. സമൻസ് ഒരു പൊല്ലീസ്സുകാരൻ കൊണ്ടുപോയി കുററക്കാരന്റെ മുമ്പിൽവെച്ച് അവൻ കേൾക്കത്തക്കവണ്ണം വായിക്കും— അങ്ങിനെയാണ് സമൻസ് നടത്തുന്നത്— സമൻസ് പ്രകാരം നടന്നില്ലെങ്കിൽ കുററക്കാരനെ വാറണ്ടിൽ പിടിച്ചു ഹാജരാക്കും. കോടതി അലക്ഷ്യമാക്കുന്ന ഈ വക കുററങ്ങൾക്കാണത്രെ ഈ ശിശുരാജ്യത്തിലെ പീനൽകോഡിൽ ഏററവും കവിഞ്ഞ ശിക്ഷ നിശ്ചയിച്ചിട്ടുള്ളത്.

കുററക്കാൎക്കു മേലാൽ രാജ്യഭരണകാൎയ്യങ്ങളിൽ പങ്കുകൊള്ളുവാനുള്ള സകലഅവകാശങ്ങളും അധികാരങ്ങളും റദ്ദാക്കുന്നതാകുന്നു ഈ കവിഞ്ഞ ശിക്ഷ. ഈ ശിശുരാജ്യത്തിലെ കോടതികളിൽ കൊച്ചുകൊച്ചു ജഡ്ജിമാർ ഗൌരവമായിരുന്നു നീതിന്യായം നടത്തുന്നതും ചില കൊച്ചുകൊച്ചുവക്കീലന്മാർ ചില സാക്ഷികളെ എതിർവിസ്താരം ചെയ്തു തകരാറാക്കുന്നതും ചില വക്കീലന്മാർ അസംബന്ധങ്ങൾ പ്രലപിച്ചു ജഡ്ജിമാരുടെ ശകാരം കേട്ടു വഷളാകുന്നതും എല്ലാം നമ്മുടെ കോടതികളിൽ നാം സാധാരണയായി കണ്ടുവരാറുള്ളതുപോലെതന്നെ. എന്നാൽ ഒരു വ്യത്യാസം എന്തെന്നാൽ ശിശുവക്കീലന്മാർ ഫീസ്സുകൂടാതെയാണ് കേസ്സുകളെല്ലാം നടത്തുന്നത്.

‘സമാധാനലംഘനം’ എന്ന കുററമാണത്രെ ശിശുരാജ്യത്ത് അധികവും സംഭവിക്കാറുള്ളത്. ശിശുരാജ്യത്തെ പീനൽകോഡിൽ ഈ കുററത്തിന്റെ വിവരണം ‘പഠിപ്പിനുള്ള സമയത്തു സംസാരിക്കുക’ എന്നാണത്രെ. സമാധാനലംഘനം ചെയ്യുന്നതിനു പുറമെ, ഗുരുനാഥന്മാരുടെ വല്ല കല്പനകളും തെററി നടക്കുക, അപഹാസമായ വാക്കുകൾ പറകയോ പ്രവൃത്തികൾ ചെയ്കയോ ചെയ്യുക, കളവു പറക, വൃത്തികേടായ വല്ല പ്രവൃത്തിയും ചെയ്യുക മുതലായി അനേക കുററങ്ങൾ പീനൽകോഡിൽ വിവരിച്ചിട്ടുണ്ട്. ഈ വക കുററങ്ങൾക്കുള്ള ശിക്ഷകൾ കഠിനമായ തരക്കീത്, രാജ്യഭരണവിഷയത്തിൽ പങ്കെടുപ്പാനുള്ള ചില അവകാശങ്ങളേയും അധികാരങ്ങളേയും ക്ലിപ്തമായ ഒരു കാലത്തേക്കു റദ്ദാക്കുക, സ്കൂളിലെ പന്തുകളിമുതലായ വിനോദങ്ങളിൽ ചേരാതിരിക്കുക, ക്ലാസ്സില്ലാത്ത സമയങ്ങളിൽ ക്ലിപ്തമായ ഒരു കാലത്തേക്കു മററു ആരെയും കാണാതെ ഏകാന്തമായി ഇരുത്തുക, പുസ്തകങ്ങളിൽനിന്നു ചില ഭാഗങ്ങൾ തർജ്ജമചെയ്യിക്കുകയോ പകർത്തിക്കയോ, കണക്കുകൾ കൂട്ടിക്കുകയോചെയ്യുക, മുതലായതാകുന്നു. ഈ ശിക്ഷകളെല്ലാം കുററങ്ങളുടെ താരതമ്യംപോലെ ഏററക്കുറച്ചിലോടുകൂടി ജഡ്ജിമാർ വിധിക്കുന്നതാകുന്നു. ഈ ജഡ്ജി കുഞ്ഞുങ്ങളെപ്പോലെ നിഷ്പക്ഷപാതമായി നീതിന്യായം നടത്തുന്ന ജഡ്ജിമാർ വേറെ കാണുവാൻ പ്രയാസമാണെന്നാണ് ചിലരുടെ അഭിപ്രായം. ഒരിക്കൽ ശിശുരാജ്യത്തെ പ്രധാനഗവർമ്മെണ്ടു വക്കീൽ ഒരു കുററം ചെയ്തതിന്ന് ഒരു നഗരക്കോടതിയിലെ ജഡ്ജിമാർ ഒമ്പതു ദിവസത്തെ ഏകാന്തത്തടവു ശിക്ഷകല്പിക്കുകയും, ആ വിധി അപ്പീലിൽ സ്ഥിരപ്പെടുകയും ചെയ്തുവത്രെ.

ഈ പാഠശാലയിലെ മേല്പറഞ്ഞപ്രകാരമുള്ള ഏർപ്പാടുകളെല്ലാം കേവലം നേരമ്പോക്കിന്റെ മാതിരിയിൽ നിസ്സാരങ്ങളാണെന്ന് ആരും വിചാരിച്ചുപോകരുത്. പക്ഷെ, പുറമെനിന്നു നോക്കുന്ന നമുക്ക് അങ്ങിനെ തോന്നിപ്പോകാൻ എളുപ്പമുള്ളതാണ്. എന്നാൽ, ഇതുപോലെതന്നെയാണ് മിഥ്യാഭൂതമിദംപ്രപഞ്ചമി

തിലെങ്കിലും ഭോഗങ്ങൾ അനിത്യങ്ങളല്ലിത്തരം തത്വവിചാരങ്ങളിലുള്ളവരായ്
വർത്തിച്ചിട്ടും ജ്ഞാനികൾ വാം സാരമുള്ളതെന്നു വിചാരിക്കുന്ന നമ്മു
ടെ പ്രാപഞ്ചികമായ കാര്യങ്ങളെല്ലാം നിസ്സാരങ്ങളായി വിചാരിക്കു
ന്നത്. സൂക്ഷ്മത്തിൽ ഈ രണ്ടുവകക്കാരായ കാര്യങ്ങൾ തമ്മിൽ വ
ലിപ്പച്ചെറുപ്പംകൊണ്ടുള്ള ഒരു വ്യത്യാസമല്ലാതെ അന്തരമായി യാ
തൊരു വ്യത്യാസവും ഇല്ല.

സി. എസ്. ഗോപാലപ്പണിക്കർ, ബി. എ.

---

# പുരന്ദരദാസൻ

പൂനാപട്ടണത്തിനു സമീപം 'പുരന്ദരഘട്ടം' എന്ന സ്ഥല
ത്തുള്ള ഒരു ചെറിയ ഗ്രാമത്തിൽ 'തിമ്മപ്പൻ' എന്ന പേരോടുകൂടി
യ ഒരു സ്മാർത്തബ്രാഹ്മണനുണ്ടായിരുന്നു. സമ്പത്തുകൊണ്ടു കുബേ
രതുല്യനായിരുന്നെങ്കിലും ഈശ്വരാർത്ഥമായോ പരോപകാരാർത്ഥമാ
യോ ഒരു പൈസപോലും ചിലവുചെയ്യുന്നത് പ്രാണത്യാഗം ചെയ്യു
ന്നതിനു സമമായിട്ടാണ് ഇദ്ദേഹം ഗണിച്ചിരുന്നത്. ബ്രാഹ്മണ
ന്റെ ചെയ്യേണ്ടതായ നിത്യകർമ്മങ്ങളിൽ ദ്രവ്യവ്യയമില്ലാത്ത എന്തെ
ങ്കിലും മാത്രമേ ഇദ്ദേഹത്തിന്റെ പട്ടികയിൽ ഉൾപ്പെട്ടിരുന്നുള്ളൂ.
വല്ല ബ്രാഹ്മണരും തന്നെ ഭക്ഷണത്തിന്നു ക്ഷണിച്ചെങ്കിലോ എന്ന
ഭയംനിമിത്തം വിശേഷദിവസങ്ങളിലെല്ലാം ഇദ്ദേഹം പ്രാതസ്സ്നാന
ത്തിന്നു പോകുമ്പോൾ വിജനസ്ഥലത്തുള്ള ഒരു ദേവാലയത്തിലായിരു
ന്നു. ഒരിക്കൽ സാക്ഷാൽ വിഷ്ണുഭഗവാൻ ഈ ലുബ്ധനെ പരീക്ഷി
ക്കുന്നതിന്നായി ഇദ്ദേഹം കുളികഴിഞ്ഞു കയറുന്ന അവസരം നോ
ക്കി അടുത്തുചെന്ന് രണ്ടുകൈകൾകൊണ്ടും അനുഗ്രഹിച്ച് ഭിക്ഷ യാ
ചിച്ചു. ഒന്നും അറിഞ്ഞില്ലെന്നു ഭാവിച്ചു 'തിമ്മപ്പൻ' മുന്നോട്ടു നട
ന്നു. 'വൃദ്ധൻ' അടുത്തുചെന്നു കുറെനേരം കൂടി ബുദ്ധിമുട്ടിക്കാൻ
ശ്രമിച്ചു എങ്കിലും തിമ്മപ്പന്റെ കൈ ക്രമേണ അർദ്ധചന്ദ്രാകാരമാ
യി വരുന്നതുകണ്ട് പിന്നോക്കം തിരിച്ചതേയുള്ളൂ. പിന്നെയും ഒരി

ക്കൽ മഹാവിഷ്ണു ബ്രാഹ്മണവേഷത്തെ ധരിച്ചു തിമ്മപ്പന്റെ കച്ചവ
ടസ്ഥലത്തുചെന്ന് തന്റെ പുത്രന്റെ ഉപനയനക്രിയ യഥായോ
ഗ്യം നടത്തുന്നതിലേക്ക് ആയിരം രൂപ സമ്മാനമായി തന്നാൽ കൊ
ള്ളാമെന്നു വളരെ താണ് അപേക്ഷിച്ചു. സ്വന്തപുത്രന്റെ ഉപന
യനത്തിനുകൂടി അറിഞ്ഞുകൊണ്ടു ഒരുകാശു ചിലവുചെയ്കയില്ലെ
ന്നു താൻ തീർച്ചയാക്കിയിരിക്കെ മറെറാരുവന്റെ ആവശ്യത്തിലേക്ക
വേണ്ടി ഈ സംഗതിയെപ്പററി ആലോചിക്കപോലും ചെയ്കയില്ലെ
ന്നു തിമ്മപ്പൻ മറുപടിപറഞ്ഞു. വൃദ്ധബ്രാഹ്മണൻ വളരെ മനസ്സു
പൊറുടിച്ച് അവിടന്നുപോയി തിമ്മപ്പന്റെ ഭാര്യാസമീപത്തുചെ
ന്നു സംഗതികൾ മുഴുവൻ അവളെ ഗ്രഹിപ്പിച്ചു. തിമ്മപ്പന്റെ ഭാ
ര്യ പതിവ്രതയും സുശീലയും ആയ ഒരു നാരീരത്നമായിരുന്നു. ബ്രാ
ഹ്മണന്റെ ആവലാതികേട്ട് അവളുടെ മനസ്സ് അലിഞ്ഞ് തന്റെ
കയ്യിലുണ്ടായിരുന്ന വളരെ വിലപിടിച്ച ഒരു മോതിരം അദ്ദേഹത്തി
ന്നു ദാനംചെയ്തു. വിഷ്ണുഭഗവാൻ അവളുടെ ബുദ്ധിഗുണത്തെ ക
ത്ത് വളരെ സന്തോഷിച്ചു അവളെ അനുഗ്രഹിച്ച് അവിടെനിന്നും
പോയി. അനന്തരം ഭഗവാൻ ഒരു ശ്രൂധടകന്റെ രൂപംധരിച്ചു
വീണ്ടും തിമ്മപ്പന്റെ പീടികയിൽ ചെന്നു. ഭാര്യയാൽ ദത്തമായ
മോതിരം അദ്ദേഹത്തെ കാണിച്ച് അതു താൻ ആയിരംരൂപക്കു വി
ല്പാൻ തീർച്ചയാക്കിയിരിക്കുന്നു എന്നു പറഞ്ഞു. തിമ്മപ്പൻ ആ മോ
തിരം ദേടിച്ചുനോക്കിയതിൽ പല സംശയങ്ങളും ഉണ്ടായതിനാൽ അൽ
പനേരം മനസ്സിളക്കമായ ഭാവത്തെ അടക്കി ആ മോതിരം തനി
ക്കാവശ്യമുണ്ടെന്നും അതിന്റെ വില പിന്നെ തന്നുകൊള്ളാമെന്നും
പറഞ്ഞ് അദ്ദേഹത്തെ അയച്ചു. അതിന്റെശേഷം മോതിരം ഒ
രു പെട്ടിയിലാക്കി അടച്ച് ഭദ്രമായി ബന്ധപ്പെട്ട് ഗൃഹത്തിൽചെ
ന്നു. ഭാര്യയെ വിളിച്ച് താൻ തന്ന മോതിരം കാണണമെന്നു പറ
ഞ്ഞു. വാസ്തവം പറഞ്ഞാൽ പതിവ്രതയായ ഭർത്താവു തന്റെ കഥതീ
ർത്തുകളയുമെന്നു ഭയപ്പെട്ടു എന്താണ് ചെയ്യേണ്ടതെന്നറിയാതെ
ഒന്നു പരുങ്ങി. ഒടുവിൽ മോതിരം ഇപ്പോൾ കൊണ്ടുവരാമെന്നും
പറഞ്ഞു തന്റെ അറക്കകത്തുചെന്നു ഒരു സ്വപ്നംപോലെ കുറെനേ

രം നിശ്ചേഷ്ടയായിനിന്നു. തന്റെ ഭർത്താവിന്റെ കോപാഗ്നിയിൽ നിന്നും തന്നെ രക്ഷിക്കേണമെ എന്നു കരുണാനിധിയായ വിഷ്ണുഭഗവാനെ പ്രാർത്ഥിച്ചു. എല്ലാം നിഷ്ഫലമെന്നു കണ്ടപ്പോൾ അവൾ ആത്മഹത്യക്കൊരുങ്ങി വിഷപാനം ചെയ്യുന്നതിന് ഉദ്യമിച്ചപ്പോൾ പാത്രത്തിൽ എന്തോ ഒരു വസ്തു തിളങ്ങിക്കിടക്കുന്നതുകണ്ട് എടുത്തുനോക്കി. താൻ അല്പം മുമ്പു ഒരു ബ്രാഹ്മണനു ദാനംചെയ്ത മോതിരമാണെന്ന് അറിഞ്ഞപ്പോൾ അവൾക്കുണ്ടായ ആശ്ചര്യവും സന്തോഷവും പറഞ്ഞറിയിപ്പാൻ പ്രയാസം. ഉടനെ അത് എടുത്തു ഭർത്താവിന്റെ കയ്യിൽകൊണ്ടു കൊടുത്തു. തിമ്മപ്പനുണ്ടായ ആശ്ചര്യം അതിലധികമായിരുന്നു. പീടികയിൽ ചെന്നുനോക്കിയപ്പോൾ താൻ മുമ്പു വെച്ചിരുന്ന മോതിരം കാണ്മാനുമില്ല. ഇതിൽ എന്തോ ഒരു മറിമായമുണ്ടെന്നു വിശ്വസിച്ച് ഉണ്ടായ സംഗതികളും മുഴുവൻ പറവാൻ ഭാര്യയെ നിർബ്ബന്ധിച്ചു. ഭാര്യ നടന്ന കാര്യങ്ങളെല്ലാം വിസ്തരിച്ചുപറഞ്ഞതിൽനിന്ന് ഇങ്ങിനെ സംഭവിച്ചതെല്ലാം വിഷ്ണുവിന്റെ മായകൊണ്ടാണെന്നുള്ള ബോധം തിമ്മപ്പനുണ്ടായി. അതിൽ പിന്നെയാണ് അദ്ദേഹത്തിന്റെ സ്വഭാവത്തിന്നു വലുതായ ഒരു മാറ്റം സംഭവിച്ചത്. നശ്വരമായ ഐഹികസമ്പത്തിനെ മോഹിച്ചു തന്റെ ജീവകാലത്തിലെ വിലയേറിയ ഒരു ഭാഗം വ്യർത്ഥമാക്കിക്കളഞ്ഞുവല്ലോ എന്നുവെച്ച് കഠിനമായ പശ്ചാത്താപമുണ്ടായി. തന്റെ സ്വത്തു മുഴുവൻ ബ്രാഹ്മണർക്ക് ഭാഗിച്ചു കൊടുത്തു. പുത്രമിത്രകളത്രാദികളെയെല്ലാം ഉപേക്ഷിച്ച് അദ്ദേഹം തീർത്ഥയാത്രക്ക് ഒരുങ്ങി. പല പുണ്യസ്ഥലങ്ങളിലും സഞ്ചരിച്ചു. പമ്പാക്ഷേത്രത്തിൽവെച്ചു വേദാന്തവിഷയപ്രസംഗം നടത്തിക്കൊണ്ടിരുന്ന വ്യാസരായ സ്വാമികളെ കണ്ടെത്തി. അദ്ദേഹത്തിന്റെ അടുക്കൽനിന്ന് സകല ശാസ്ത്രങ്ങളുടെ സാരവും ഗ്രഹിച്ചു. സംഗീതത്തിലും അപാരമായ പാണ്ഡിത്യം സിദ്ധിച്ചു. അതിന്റെശേഷം* ഗുരുവിനോട് അനുമതിവാങ്ങി പിന്നെയും ദേശ

* സ്വാമികളുടെ ഉപദേശപ്രകാരമാണ് ഇദ്ദേഹം മാദ്ധ്വമതത്തെ സ്വീകരിച്ചത്.

# ഒരു കല്പിതസംഭാഷണം.

---

വിവേകാനന്ദസ്വാമിയെ കണ്ടു സംസാരിക്കണമെന്നു എനിക്കു വളരെ ആഗ്രഹമുണ്ടായിരുന്നു. അദ്ദേഹം ഒടുക്കൽ മദ്രാസിൽ വന്നപ്പോൾ ഈ ആഗ്രഹം സാധിച്ചു. അപ്പോൾ ഉണ്ടായ സംഭാഷണത്തെ മലയാളത്തിലാക്കി താഴെ ചേർക്കുന്നു—

വിവേകാനന്ദസ്വാമി— നിങ്ങൾ മലയാളത്തിൽനിന്നാണ് അല്ലേ?

ഞാൻ— അതെ. അവിടത്തെ വിജയയാത്രയുടെ സമയത്തിൽ ഒരു ഭാഗം എനിക്കായി അനുവദിച്ചതിന്നായി ഞാൻ വളരെ കൃതജ്ഞനായിരിക്കുന്നു.

വിവേ— എന്നോടു സംസാരിക്കാൻ ആഗ്രഹമുള്ളവരോടു സംസാരിക്കുന്നതു് എന്റെ ദിനകൃത്യങ്ങളിൽ ഒന്നാണ്. പ്രത്യേകിച്ച് ചെറുപ്പക്കാരോടു സംസാരിക്കുന്നത് എന്റെ സുഖാനുഭവങ്ങളിൽ ഒന്നാണ്. അധികം പ്രായമാകാത്തതുകൊണ്ടാണ് ഈ പ്രത്യേകതാല്പര്യം തോന്നുന്നതെന്നുവരാം. എന്റെ വാക്കുകൾകൊണ്ടു അധികം ഫലമുണ്ടായിട്ടുള്ളതു ചെറുപ്പക്കാരുടെ ഇടയിലാണ്. ജീവിതത്തെ ഗൌരവമായി വിചാരിക്കുന്ന ചെറുപ്പക്കാരോടു സംസാരിക്കുന്നതിൽ വളരെ താല്പര്യമുണ്ട്.

ഞാൻ— സാക്രട്ടീസിന്റെ സ്വഭാവവും ഇങ്ങിനെയായിരുന്നുവല്ലൊ. ചെറുപ്പക്കാർക്കു ശക്തിയും ഉത്സാഹവും അധികമുള്ളതുകൊണ്ട്, അവർ കാണുകയും കേൾക്കുകയും ചെയ്യുന്ന കാൎയ്യങ്ങളിൽ, നല്ലതെന്നു തോന്നുന്നവയെ അനുഭവിക്കാൻ ശ്രമിക്കുന്നതു സ്വാഭാവികമാണ്.

മഹാത്മാക്കളെ കാണുന്നതുകൊണ്ടുതന്നെ മനസ്സിന്നു വലിയ ഗുണമുണ്ടാകാൻ ഇടയുണ്ട്. ലോകത്തിൽ നടക്കേണ്ട രീതിയെ കുറിച്ചു പൊതുവായി ചില ഉപദേശങ്ങൾ അവിടത്തെ അടുക്കൽനിന്നു കിട്ടിയാൽ കൊള്ളാമെന്ന് ആഗ്രഹമുണ്ട്.

വിവേ— പല ആളുകളും എന്നോട് ഉപദേശങ്ങൾക്കായി ആവ

ത്താരുടെ കന്നമെന്നത ഭ്രസ്സാറിതനായി വിചാരിക്കാതിരിക്കയില്ല ല്ലോ. പിന്നീടുള്ള സംസാരംകൊണ്ടു മൂത്തതാർ കാൎയ്യം തുറന്നുപറഞ്ഞു. ടിക്കററ വാങ്ങുന്നതിനു ഒരു മോതിരം ഊരിക്കൊടുത്തു തൻെറ പേരവിലാസവും പറഞ്ഞു. നാടകത്തിൽ വന്നു മോതിരം തിരികെ വാങ്ങിച്ചുകൊള്ളാമെന്നുപറഞ്ഞു വിദ്യാൎത്ഥി അടുത്തുള്ള സത്രത്തിലേക്ക് വഴികയറി. പിന്നാലെതന്നെ ൯ കുതിരകളെ പൂട്ടിട്ടുള്ള ഒരു വണ്ടിയിൽ ആ യുവാവ് കയറി തന്നെ തുമ്പിട്ടുപോകുന്നതും മൂത്തതാർ കണ്ടു.

* * * *

അതിപ്പിച്ച തെണ്ടി അത്താഴം കഴിച്ചു നടക്കുന്ന ചില നാഗങ്ങളികളിലൊരുവൻ അനന്തൻമൂത്തതാരുടെ വീട്ടിൽ ഒരു ദിവസം രാത്രി പിച്ചക്കായിച്ചെന്നു. വളരെ നേരം നിലവിളിച്ചിട്ടും ആരും പുറത്തു വരുന്നില്ലെന്നു കണ്ടപ്പോൾ പിച്ചക്കാരൻ പടിക്കലിരുന്നു പാടിത്തുടങ്ങി. വാസനക്കാരനായ പിച്ചക്കാരൻെറ പാട്ടു മാളികയിൽ വായിച്ചുകൊണ്ടിരുന്ന ആനന്ദത്തിന്നു വളരെ സുഖപ്രദമായിത്തോന്നി. ആനന്ദം വായന നിൎത്തി പാട്ടിൽ മനസ്സുവെച്ചുകൊണ്ടിരുന്നു. 'നല്ല കണ്ഠം, അതിവാസന, താളം ലേശം പിഴക്കുന്നില്ല. ഒരു പിച്ചക്കാരൻ ഇങ്ങിനെ പാടുന്നതത്ഭുതംതന്നെ' എന്നു തന്നെത്താൻ പറഞ്ഞുകൊണ്ടു ജനാലയുടെ അടുത്തു ചെന്നു നിന്നു. പിച്ചക്കാരൻെറ ഓരോ പാട്ടും അവസാനിക്കുന്നത്, 'ആനന്ദതനയനന്തപ്രഭുവേ! അംഗുലീയം പത്തു വന്ദിക്കുന്നേൻ' എന്നായിരുന്നു. എന്തിനേറെപ്പറയുന്നു, കണക്കുകൂട്ടിമൂത്തതാരു കാഞ്ചീപുരത്ത് ഒരു നാടകശാലത്തിലെ കണ്ടു ഭ്രമിച്ചു കയ്യിലുണ്ടായിരുന്ന പണങ്ങളെല്ലാം അവൾക്കു കൊടുത്തു പൂൎവ്വസ്ഥാനംവിട്ടു അവളുടെ ദാസനായിത്തീൎന്നിരിക്കുന്നു എന്നാണ് പാടിയതിൻെറ ആകപ്പാടെയുള്ള താല്പൎയ്യം. പാട്ടിൻെറ സാരവും, രസികതയും ആനന്ദത്തിന്ന് ഉള്ളിൽതട്ടി. പിച്ചക്കാരനോട് ഈ പാട്ടിൻെറ കാൎയ്യത്തെക്കുറിച്ചു ചിലതെല്ലാം ചോദിക്കുവാനായി ആനന്ദം ഒരു മെഴുതിരിവിളക്കുംകൊണ്ടു പോട്ടിൽവന്നു കതകു തുറന്നു. പിച്ചക്കാ

രൻ, 'മഹാലക്ഷ്മി! പിച്ചകൊടുക്കുതമ്മെ' എന്നു പറഞ്ഞു വിളക്കു കണ്ടപ്പോൾ അടുത്തുചെന്നു.

കീറിപ്പറിഞ്ഞു നാറിപ്പുളിച്ച തുണികൊണ്ടുള്ള വലിയ വളസത്തലക്കെട്ടും, നാലഞ്ചു മടക്കിച്ചുമലിലിട്ടിട്ടുള്ള കമ്പിളിയും, ലക്ഷോപലക്ഷം തുന്നലുള്ള തോൾസഞ്ചിയും അരയിൽ ചുറ്റിയ മുഷിഞ്ഞവസ്ത്രവും, പൊണ്ണൻ വടിയും, കഞ്ചാവുകുടുക്കയും കണ്ടപ്പോൾ ആനന്ദത്തിനു പിച്ചക്കാരനോടൊന്നും ചോദിപ്പാൻ മനസ്സു വന്നില്ല. ഇതിനിടയിൽ പിച്ചക്കാരൻ ആനന്ദത്തിനെ ഒരു നോക്കു കണ്ടു. തന്റെ സഞ്ചിയിൽനിന്ന് ഒരു പൊതിയെടുത്തഴിച്ചുകൊണ്ട് 'മഹാലക്ഷ്മി, അന്ത ദീപത്തെ ചിത്തെ അങ്കെ വാഴ്കതൊ' എന്നു പറഞ്ഞു.

ആനന്ദം: 'ഇല്ല. ഇവിടെയിരുന്നു കഞ്ചാവു വലിപ്പാൻ പാടില്ല. നിനക്കു പിച്ച തന്നേക്കാം' എന്നു പറഞ്ഞ് ആനന്ദം അകത്തേക്കു കടക്കുന്നതുകണ്ട് പിച്ചക്കാരൻ 'തായെ, ഒരു ഉതവിയാനത്തു ചെയ്യുങ്കൊ. നോക്കു തന്നാൽ മുത്തമ്മയുടെ ഊടമൊളു ചെല്ലിക്കൊടുത്താൽ പോതും. പിച്ച വേണ്ടാം.'

ആനന്ദം—എന്തിനാണത്? ഇതുതന്നെയാണ് വീട.

പിച്ചക്കാരൻ—ആനാൽ ആനന്ദം എങ്ക്ള സൂദിലെ ഇരുപതാം നാൾ പൊറവക്കൊണ്ടിരുക്കിറേൻ.

ആനന്ദം മറുപടി പറയുന്നതിനു മുമ്പ് ഒരു കതകു തുറക്കുന്നതിന്റെ കറ കറ ശബ്ദവും 'ഏട്ടെ, ഏ! ജോടിയെപ്പിച്ച്' അട്ടഹാസവും കേട്ടു. മുത്തിയുടെ രൂപം പ്രത്യക്ഷപ്പെടുകയും ചെയ്തു.

മുത്തി—എട കോരട്ടി! ആനന്ദം പൊറവക്കൊണ്ടിരിക്കുന്നതെന്നോ. എട വടുക! പെണ്ണുങ്ങൾ ഒറ്റയ്ക്കായിരിക്കുമ്പോളില്ലാതെ പ്രസവിക്കുന്നതു നിങ്ങടെ ഇടയിലാണ്. അധികപ്രസംഗം പറഞ്ഞാൽ അട്ടി കണ്ണുപൊട്ടിക്കും. കടക്ക് പടിപ്പുറത്തു!

ഇങ്ങിനെ ഇടിയും മഴയുംപോലെ ആ മുത്തിയുടെ അട്ടഹാസവും കേട്ടു പുറത്തെടുത്തിട്ടുള്ള സാമാനങ്ങൾ പരിഭ്രമിച്ചു വാരി സഞ്ചിയിലിട്ടു പിച്ചക്കാരൻ ജീവനുംകൊണ്ടു പാഞ്ഞു കടന്നു. 'ദിവം

ചോരയുമുള്ള കാലത്ത് അഭിചാരകക്ഷികളുടെ മുമ്പിൽ ഒരു പെണ്ണു തനിച്ച് അസമയത്തു ചെന്നു നിന്നതു കരമ്പല്ലെ. നിന്റെ ഇങ്കിരീസ്സും, പരന്ത്രീസ്സും ഒന്നും അവരോടെടുക്കില്ല' എന്നു മുത്തി ആനന്ദത്തിന്റെ നേരെ തിരിഞ്ഞു.

ആനന്ദം—എന്നാൽ ഇനിക്കു ഭയപ്പെടാനൊന്നുമില്ലല്ലൊ. സാധു പിച്ച കിട്ടിയില്ലെങ്കിലും പട്ടി കടിക്കാഞ്ഞാൽ മതിയെന്ന മാതിരിയിലായി. പരിഭ്രമംകൊണ്ട് ആയാൾ സാമാനം തന്നെ മുഴുവനും കൊണ്ടുപോയില്ലെന്നു തോന്നുന്നു. ഇതാ ഒരു മോതിരം.

എന്നു പറഞ്ഞ് അവിടെ കിടക്കുന്ന ഒരു മോതിരം ആനന്ദം എടുത്തുനോക്കി അന്ധാളിച്ചു നില്ക്കുന്നതു കണ്ട് 'വല്ല ദുർമ്മൂർത്തികളെയും ജപിച്ചു കേററിട്ടുള്ളതായിരിക്കും. തൊടരുത്' എന്നു മുത്തി പറഞ്ഞതിനെ കേൾക്കാതെ ആനന്ദം മോതിരവുംകൊണ്ട് പടിക്കലേക്കു നടന്നു. 'അയ്യോ! ചതിച്ചല്ലൊ മഹാപാപി! ഓടിവരണെ!' എന്ന് മുത്തി ഇടവിടാതെ നിലവിളിക്കുന്നതു കേട്ടു മൂത്താരും വാലിയക്കാരനും ഉണർന്നുചെന്നു. ആനന്ദത്തിനെ മന്ത്രവാദി വശീകരിച്ചുകൊണ്ടുപോയിരിക്കുന്നു എന്നു കേട്ട് അവർ പടിക്കലേക്ക് ഓടി. ആനന്ദം പിച്ചക്കാരനെ നോക്കിക്കൊണ്ടു പടിക്കു പുറത്തു നില്ക്കുന്നുണ്ടായിരുന്നു.

മൂത്താർ—മകളെ, ഇതെന്തൊരു സാഹസമാണ്? നിനക്കെന്തുപിണഞ്ഞു? വരു, അകത്തുപോയിട്ടു വർത്തമാനം പറഞ്ഞാൽ മതി.

ആനന്ദം—അച്ഛൻ പരിഭ്രമിക്കരുത്. എന്നെ ആരും ഒന്നും ചെയ്തിട്ടില്ല. അമ്മ ഇത്രയൊക്കെ പാറു കൂട്ടുവാനായി ഇവിടെ ഒന്നും ഉണ്ടായിട്ടും ഇല്ല. ഒരു പിച്ചക്കാരൻ അസാധാരണയായി പാടുന്നതു കേട്ട് ആയാൾ ആരാണെന്നു നോക്കുവാനായി ഞാൻ പുറത്തു വന്നു. ആയാളെ ഞാനറികയില്ലെങ്കിലും നമ്മളെ ആയാൾ അറിയുമെന്നു തോന്നുന്നുണ്ട്. ഒന്നുരണ്ടു വാക്കു സംസാരിക്കുമ്പോഴേക്കും അമ്മ വന്നു ചീത്ത പറഞ്ഞ് ആട്ടിയോടിച്ചു. ആയാൾ ഒരു മോതിരം മറന്നിട്ടു കൊണ്ടുപോയി. അത് ആയാളെ വിളിച്ചു കൊടുക്കുവാനായി ഞാൻ ഇത്രത്തോളം

വന്നു. ഇതിനാണ് ആഭിചാരം മന്ത്രവാദം എന്നൊക്കെ അമ്മ പറയുന്നത്. എന്നാൽ ഇങ്ങിനെ ഒരു മോതിരം ആയാൾക്കു കിട്ടിയ വഴികൂടി അറിഞ്ഞാൽ കൊള്ളാമെന്ന് ഇനിക്കു മോഹമുണ്ട്.

മൂത്താർ— (മോതിരം വാങ്ങി തിരിച്ചും മറിച്ചും നോക്കീട്ട്.) അള്ളതാ ഇതിൽ ആനന്ദത്തിൻെറയും ഒരു പുരുഷൻെറയും ഛായയെ ഉള്ളിൽ വച്ചുകെട്ടീട്ടുണ്ട്. നന്നായും വില പിടിച്ചതുതന്നെ.

മുത്തി— ദുർമ്മൂർത്തികളെ ജപിച്ചു കേററീട്ടുണ്ടെന്ന് ഇപ്പോഴും ബോദ്ധ്യമായില്ലെ. കണ്ടൻ പഠിച്ച പണിയാണിത്.

ആനന്ദം— അമ്മെ! അസംബന്ധം പറയാതിരിക്കു. അച്ഛാ! ആയാളെ ഒന്നന്വേഷിക്കണം.

മൂത്താർ— ആട്ടെ നേരം വെളുക്കട്ടെ. നീ തന്നെ മേശിൽപ്പോയി കിടക്കേണ്ട്. ഞങ്ങളൊന്നിച്ചു കിടന്നാൽ മതി. മൂത്താരും, മുത്തിയും, ആനന്ദവും കിടന്നതിൻെറ ശേഷം മുത്തി പിച്ചക്കാരനെ പിരാവിക്കൊണ്ടും ആനന്ദം പിച്ചക്കാരനേയും മോതിരത്തേയും പററി ആലോചിച്ചുകൊണ്ടും കുറെ നേരം കിടന്നു. മൂത്താരുടെ ചെറിയ ശ്വാസം കേട്ടുതുടങ്ങി. മണി 4 അടിക്കുന്നതും ആനന്ദം കേട്ടു. പിന്നീട് കുറച്ചൊന്നു മയങ്ങിയപ്പോഴ് 'അയ്യോ! ആവൂ! ഇനി മക്കളെ കളയില്ലെ? ദുഷ്ടത കാട്ടില്ലെ!' എന്നു മുത്തി ഉറക്കെ പിച്ചുപറയുന്നതു കേട്ട് ഉണർന്നു. ആനന്ദത്തിൻെറ ആലോചനാസമൂഹത്തിൽ ഇതും ഒരു അംഗമായിച്ചേർന്നു.

കാലത്തു മൂത്താർ പിച്ചക്കാരനെ അന്വേഷിച്ചു പുറപ്പെട്ട് എങ്ങും കാണാതെ ഉച്ചയോടുകൂടി വീട്ടിൽ മടങ്ങിയെത്തിയപ്പോഴ് ഒരു കമ്പി കിട്ടി. ആനന്ദം കമ്പി പൊട്ടിച്ചു വായിച്ചിട്ട് 'കമ്പി കാഞ്ചീപുരത്തുനിന്നു സ്ലാറിതൻ രങ്ഗനാ മുതലിയാർ അയച്ചതാണ്. അദ്ദേഹത്തിൻെറ കുട്ടി രത്നത്തെ കെ. രാമു എം. എ. കല്യാണം കഴിപ്പാൻ നിശ്ചയിച്ചിരിക്കകൊണ്ട് നിങ്ങളെല്ലാവരും നാളത്തെ മെയിൽവണ്ടിക്കു പുറപ്പെടണമെന്ന് എഴുതീട്ടുണ്ട്'.

മൂത്താർ— ആര്? മുത്തുരത്നമുതലാളിയോ? അദ്ദേഹത്തെ ഈശ്വരൻ കടാക്ഷിക്കട്ടെ. എന്നെ മറന്നില്ലല്ലോ.

ആനന്ദം— അച്ഛാ! രത്നം എന്ന സ്ത്രീക്ക് പ്രായം എന്തായി?

മുത്തി— മകളെ! നിന്നെയും ഇതുപോലെയുള്ള ഒരു ഭർത്താവിനോടു ചേർന്നു കണ്ടാൽ കൊള്ളാമെന്നു വളരെ മോഹമുണ്ട്.

മൂത്താർ— രത്നം മകളല്ല. മകനാണ്. രത്നത്തിനു ഒരു വയസ്സു പ്രായമുള്ളപ്പോഴാണ് ഞാൻ മുതലാളിയെ വിട്ടു പിരിഞ്ഞത്.

ആനന്ദം—എന്നാൽ രത്നമ്മ എം. എ. അതിലും ചെറുപ്പമായിരിക്കമല്ലോ. ഇത്ര ചെറുപ്പത്തിൽ എം. എ. പാസ്സായ ഒരു യുവതിയുടെ ബുദ്ധിവിശേഷം ആശ്ചര്യം തന്നെ! ഇവൾക്ക് ആ യുവതിയെ കാണാൻ വൈകി. ഇവർ ദമ്പതിമാരാവുന്നതിൽ വേണ്ടുന്ന അനുഗ്രഹമെല്ലാം ഈശ്വരൻ അവർക്കു കൊടുക്കട്ടെ.

* * * * *

മെയിൽവണ്ടി കാഞ്ചീപുരത്ത് സ്റ്റേഷനിലെത്തിയപ്പോൾ മുത്തുരത്നമുതലിയാർ വിരുന്നുകാരെ എതിരേല്ക്കുവാൻ സ്റ്റേഷനിൽ ഹാജരുണ്ടായിരുന്നു. കുശലപ്രശ്നം കഴിഞ്ഞ് മൂത്താരായി കുറഞ്ഞൊരു ശ്രദ്ധാലോചന കഴിഞ്ഞതിനുശേഷം മുതലിയാരും വിരുന്നുകാരും സ്റ്റേഷനിൽനിന്നും അധികം അകലമില്ലാത്ത ബംഗ്ലാവിലെത്തി. കല്യാണത്തിന്ന് ആഭരണങ്ങളെല്ലാം അണിഞ്ഞു പുറപ്പെടണമെന്നു മുത്തി വളരെ നിർബ്ബന്ധിച്ചിട്ടും ആനന്ദം സമ്മതിച്ചില്ലെന്നു മാത്രമല്ല പെട്ടി ഒന്നിച്ചുകൊണ്ടുപോകുന്നതിന്നു താക്കോൽ കുറവു പറഞ്ഞ് ഒഴിഞ്ഞു നിന്നതുകൊണ്ടുണ്ടായിരുന്ന മുത്തിയുടെ മുഖകറുപ്പ് അപ്പോഴും തീരെ വിട്ടുപോയിട്ടില്ല.

ആനന്ദവും ധാരാളമുള്ള കല്പവൃക്ഷങ്ങൾ വെട്ടി വെളുപ്പിച്ചു വളപ്പടച്ച് നെടുനീളവും പന്തലിട്ട് ഇരുപ്പണികൊണ്ടു വിതാനത്തോടു ചാർത്തുണ്ടാക്കി കലാവൈദഗ്ദ്ധ്യലേശമില്ലാത്ത ചിത്രകാരന്മാരാൽ ബീഭത്സാകൃതിയാക്കി കുറിക്കപ്പെട്ട പുരാണകഥാപുരുഷന്മാരുടെ ചിത്രങ്ങളെക്കൊണ്ട് ആവൃതമായും മുന്നൂറും നാന്നൂറും ശാഖകളുള്ള സ്ഫടികവിളക്കുകളും പല വർണ്ണത്തിലുള്ള ഗ്ലോബ്ബുകളും തൂക്കിയും

**മുത്തി**— ഇപ്പോൾ വിവാഹം ചെയ്യാൻ പോകുന്ന ആളല്ലേ?

**ആനന്ദം**— എം. എ. പാസ്സായ ആ യുവതി എവിടെയാണ് ഇനിക്ക് കാണാൻ വൈകി.

**മൂത്താർ**—രാത്‌മു എം. എ. യുവതിയല്ല. യുവാവാണ്.

**മുത്തി**— തന്നെ മകനാണെന്നല്ലേ പറഞ്ഞത്?

**മുതലി**— ഇനിക്ക് മകനും മകളും തന്നെതന്നെ. കുട്ടികൾ വന്നു എന്നു തോന്നുന്നു. വണ്ടിവരുന്ന ശബ്ദം കേൾപ്പാറായി എന്നു പറഞ്ഞ് മൂത്താരും മുതലിയാരുംകൂടി വാതില്ക്കൽ പൂമുഖത്ത് എത്തിയപ്പോൾ വണ്ടിയിൽനിന്നു ഇറങ്ങിവന്ന ഒരു ദാസി അവരെ ഉപചരിച്ചു മാളികയിലേക്ക് കയറിച്ചെന്നു. ആനന്ദത്തെക്കാൾ അരമാറ് സൌന്ദര്യം ആ സ്ത്രീക്കുണ്ടെന്നു മുത്തിക്കു തന്നെ തോന്നി. ആനന്ദം ഇരുന്നേടത്തുനിന്നു എഴുന്നേല്ക്കുന്നതു കണ്ട്, ദാസി, അതി വിനയം മതി. ആനന്ദത്തിന്റെ വർത്തമാനം അച്ഛൻ പറഞ്ഞറിയിച്ചിട്ടുണ്ട്. വേണ്ടവിധം സല്ക്കരിക്കാൻ സാധിക്കാത്തതിനെപ്പറ്റി വ്യസനിക്കുന്നു.

**ആനന്ദം**—അച്ഛന് ഇങ്ങിനെ മകളുണ്ടെന്ന് ഇതുവരെ എന്നോട് അദ്ദേഹം പറഞ്ഞില്ലല്ലോ എന്നു വിചാരിച്ചിട്ട് ഇനിക്കു വ്യസനമുണ്ട്. പക്ഷെ എന്റെ വ്യസനം ഇപ്പോൾതീർന്നു.

**ദാസി**—അച്ഛൻ ആലോചനയായ ഒരു വിവാഹത്തിന്നു വട്ടംകൂട്ടികഴിഞ്ഞു. അതു ശരിയാക്കി കല്പിച്ചിരിക്കുന്നത് ആനന്ദമാണ്. ഇനി നമ്മൾ രണ്ടാളെന്നു വിചാരിക്കരുത്. അച്ഛന്റെ അത്യാഗ്രഹത്തോടുകൂടിയ എന്റെ അപേക്ഷ സ്വീകരിച്ചതിൽ ഇനിക്കു വളരെ സന്തോഷമുണ്ട്. വർത്തമാനം ഇനി സാവധാനത്തിൽ പറയാം. നേരമായി അതുകൊണ്ടു കല്യാണപ്പന്തലിൽ കയറുവാനുള്ള കോപ്പുകൂട്ടുകയല്ലേ?

**മുത്തി**—അതുമാത്രം പറഞ്ഞാൽ നടക്കുന്ന കാര്യമല്ല. ഈ അണിഞ്ഞിട്ടുള്ള ആഭരണങ്ങൾതന്നെ അധികമാണത്രെ. പഴയതരത്തിലായിട്ടു പെണ്ണിന്നുവേണ്ടുന്ന പണ്ടങ്ങളുമുണ്ട്. പക്ഷെ കെട്ടികാണ്മാൻ യോഗം മനുഷ്യർക്കുണ്ടാകുമെന്നു തോന്നുന്നില്ല.

രത്നം — ഇംഗ്ലീഷ്കാരിക്ക് ആഭരണം വിരോധമാണെന്നായിരി ക്കാം. ഞാനും ഇംഗ്ലീഷ് പഠിക്കുന്നുണ്ട്. പക്ഷെ പണം വേണ്ടെ ന്നായിട്ടില്ല. ആഭരണം അധികം വേണമെന്നാഗ്രഹമുള്ളവർ അ തു കേട്ടാൽ മടിശ്ശീലയ്ക്കു പിശുക്കാണെന്നു പറയാം.

ആനന്ദം — പരിഹാസം നന്നായി. എന്നാൽ അമ്മ പറയുന്നതു പോലെ അത്രവളരെ ഒന്നും എനിക്കില്ല. ഉള്ളതു ഞാൻ കൊ ണ്ടുവന്നിട്ടുമില്ല.

രാസി — ഒഴികഴിവു നന്നായില്ല. പണ്ടങ്ങളും ഇവിടെയുണ്ട് എന്നു പറഞ്ഞു ഒരു ചെറിയ പെട്ടി ആനന്ദത്തിന്റെ മുമ്പിൽവെച്ചു അതിലുള്ള ആഭരണങ്ങളും പുറത്തേക്കെടുത്തു.

മുത്തി — ഇതെന്തൊരത്ഭുതം! ഇതെല്ലാം ആനന്ദത്തിന്റെ ആഭര ണങ്ങളാണെന്നുതന്നെ തോന്നും.

ബാക്കിവഴിയായി കണ്ടുകെട്ടിയിരുന്ന പണ്ടങ്ങളും പെട്ടിയും കണ്ടപ്പോൾ ആനന്ദം രാസിയുടെ മുഖത്തു് ഒരു പ്രത്യേകദൃഷ്ടിയോ ടുകൂടെ 'നിങ്ങൾ മുതലിയാരുടെ മകളല്ലെ' എന്നു ചോദിച്ചു.

രാസി — അതു വളരെ വിസ്തരിപ്പാനുണ്ട്. പോവാനും വൈകി. ത ൽക്കാലം എന്നെ ഒരു രാസിയുണ്ടെന്നുമാത്രം കരുതിയാൽ മതി.

പിച്ചുക്കാരന്റെ പാട്ടു ആനന്ദത്തിന്നോർമ വന്നു. ആഭരണ ത്തിന്റെകാര്യം അമ്മ അറിയാതെ കഴിപ്പാൻവേണ്ടി രാസിയോട്, 'ഞങ്ങൾ അച്ഛനൊന്നിച്ച് വന്നുകൊള്ളാം' എന്നു പറഞ്ഞ് രാസി യെ അയച്ചു. പണ്ടത്തെപ്പറ്റി മുത്തിയോടു ഒന്നും പറയാതെ കഴി പ്പാനായി 'അച്ഛനെവിടെ' എന്നു ചോദിച്ചു താഴത്തേക്കിറങ്ങി. പ ണ്ടപ്പെട്ടിയുംകൊണ്ടു പിന്നാലെ മുത്തിയും പുറപ്പെട്ടു. തളത്തിൽ മു തലിയാരും മൂത്താരും പിച്ചുക്കാരന്റെ മോതിരത്തെപ്പറ്റി സംസാ രിച്ചുകൊണ്ടിരിക്കുന്നതിന്നിടക്കു ആനന്ദം വരുന്നതുകണ്ടു.

മുതലിയാർ — എന്താ മുഖത്തു പ്രസന്നത കുറഞ്ഞുകാണുന്നത്? പ ണ്ടങ്ങൾ ബോദ്ധ്യമായില്ലെന്നുണ്ടോ? അതോ പിച്ചുക്കാരന്റെ മോതിരം കൊടുക്കാഞ്ഞിട്ടോ? അതിലുള്ള പൂരുഷാരായ ഒരു നാട കക്കാരന്റേതാണ്. അയാളെ അന്വേഷിച്ചു പിടിക്കാം. വ

ണ്ടിയും വന്നു. രണ്ടായാലും ഇനി താമസിക്കേണ്ട.

ആനന്ദത്തിന്നാകപ്പാടെ മനസ്സിന്നു സുഖക്കേട്ടു തുടങ്ങി. പണ്ടത്തിന്റെ സംശയം തീൎച്ചയാക്കി മുത്തി കാൎയ്യസ്ഥന്മാരോട്ട് പ്രത്യേകം ചോദിച്ചുതുടങ്ങി. രാജവീഥികളിലുള്ള മേടകളെപ്പററി വൎണ്ണിച്ച് ആനന്ദത്തിന്റെ കണ്ണിനെ കളവാൻ മുതലിയാർ ശ്രമിച്ചുതുടങ്ങി. പാതകളിരുപുറത്തും വരിവരിയായി കിടക്കുന്ന വണ്ടികളും കണ്ടുതുടങ്ങി. ദീപാവലി അടുത്തടുത്തു പ്രകാശിച്ചുതുടങ്ങി. ജനങ്ങളും ടിക്കററു കിട്ടാതെ നാടകക്കാരെ ചീത്തപറഞ്ഞു മടങ്ങിത്തുടങ്ങി. നാടകശാലയുടെ പുരോഭാഗം കണ്ടുതുടങ്ങി. മുതലിയാരേയും മററും ഉപചരിച്ചു വണ്ടിയിൽനിന്നു ഇറക്കി കൊണ്ടുപോയിത്തുടങ്ങി. ‘ആനന്ദത്തെക്കുമന്നെപ്പൂട്ടുക അംഗുലീയംവിട്ടു വന്ദിക്കുന്നേൻ’ എന്നുള്ള മധുരസ്വരം ആനന്ദം കേട്ടുതുടങ്ങി. ഒരു പിച്ചക്കാരന്റെ വേഷം രംഗത്തിൽ കണ്ടുതുടങ്ങി. നാടകശാലയിൽ ചെന്നപ്പോഴും കഥയും വെളിപ്പെട്ടുതുടങ്ങി.

പിച്ചക്കാരന്റെ പാട്ടു പാട്ടു നിൎത്തി. ‘കല്യാണപ്പിച്ച കൊടുക്കൊ മഹാജനങ്ങളേ’ എന്നുപറഞ്ഞു ഒരോരുത്തരോട്ടു സമ്മാനം വാങ്ങി ആനന്ദത്തിന്റെ അരികെ ചെന്നുനിന്നു. ‘മഹാലക്ഷ്മി! അന്തമററില്ലാത്ത തിരുവിളക്കൊടുത്ത് ആനന്ദത്തെക്കുമായിരിക്കും’ എന്നാപേക്ഷിച്ചു കൈനീട്ടി. ‘ഇവനാണ് പിച്ചക്കാരനെങ്കിൽ ആ മോതിരം തിരികെ കൊടുക്കേണ്ടതാണ്’ എന്നു മുതലിയാർ പറഞ്ഞതിനെ മൂത്താരും സമ്മതിച്ചു. ‘ഗ്രഹപ്പിഴ തീരട്ടെ മോതിരം മേടിച്ചോ’ എന്നു മുത്തിയും അനുവദിച്ചു. ‘പെരിയമ്മാൾ നല്ലമ്മ, ചെറിയമ്മ ചിരിയമ്മ’ എന്നു ഇളിച്ചുംകൊണ്ടു മോതിരവുംകൊണ്ടു പിച്ചക്കാരൻ പോയി.

നാടകം ക്രമേണ കൊഴുത്തു തുടങ്ങി. ആനന്ദത്തിന്നു പണ്ടങ്ങളും കൊടുത്ത ദാസി പാടിക്കൊണ്ട് രംഗത്തിൽ പ്രവേശിച്ചു. മുതലിയാർ ചെന്നു ദാസിയെ അരികിലണച്ചു നിൎത്തിക്കൊണ്ട് ‘മഹാപ്രഭുക്കളെ, രത്നം എം. എ. അവർകളും എന്റെ ഈ കുട്ടിയെ പാണിഗ്രഹണം ചെയ്യാൻ നിശ്ചയിക്കയും, ആ മംഗളകൎമ്മം ഈ മു

ചവിട്ടിച്ച പിശാചു കുട്ടിയെ വിട്ടോടി. അയാൾ അതിനെ എടുത്തു വളർത്തി. ആ കുട്ടിയാണ് കണ്ടകുട്ടങ്ങി. ആ ഭൂതമാണ് മാറൻ. ആ ശൗര്യപാരിയാണ് മുതലിയാർ. എന്നാൽ പിശാചിൽ ആനന്ദമങ്ങുമ്പോലെ ഒരു പുത്രി ജനിച്ചുവോണ് എന്റെ ഊഹ്യം.

പിന്നീട് ആനന്ദം രാജ്യത്തിന്റെ ഔന്നത്യമായിന്നിതിന് ഓട്ടുന്നു പ്രത്യുപകാരം ചെയ്തു.

...ന്ന ബി. എ.

---

# പലവക

പുതിയ മാസികകൾ—പി. ജി. രാമയ്യർ അവർകൾ ബി. എ. ബി. എൽ. കണ്ണമ്പറ കുഞ്ഞുണ്ണിനായർ അവർകൾ ബി. എ. ബി. എൽ. മണ്ണാളു നാരായണൻ നായർ അവർകൾ ഇവർ പത്രാധിപന്മാരായി പാലക്കാട്ടുനിന്നു 1080-മേടം മുതൽ പ്രസിദ്ധം ചെയ്തു തുടങ്ങിയിരിക്കുന്ന 'സാരബോധിനി' എന്ന മാസികയുടെ 1-ാം ലക്കവും കെ. രാമകൃഷ്ണപ്പിള്ള അവർകളുടെ പത്രാധിപത്യത്തിൽ തിരുവനന്തപുരത്തുനിന്നു പ്രസിദ്ധംചെയ്യുന്ന 'കേരളൻ' എന്ന മാസികയുടെ ആദ്യലക്കമായ മേടം പ്രതിയും സസന്തോഷം കൈപ്പറ്റിയിരിക്കുന്നു. ഈ നൂതനസഹജീവികൾ എന്നും നിലനില്ക്കട്ടെ.

---

കഴിഞ്ഞ ഇടവമാസം 22-ാംനു- അസ്തമിച്ചു 11 മണിക്കു ഞങ്ങളുടെ മാനേജർ കരിഞ്ഞാലിപ്പാട്ടത്ത് കുട്ടമശ്ശേരി വിഷ്ണുനമ്പൂരിപ്പാട് പരലോകം പ്രാപിച്ച വ്യസനവർത്തമാനം വായനക്കാരെ അറിയിച്ചുകൊള്ളുന്നു. അദ്ദേഹം രഞ്ജിനിക്കുവേണ്ടി പ്രയത്നിച്ചിട്ടുള്ളതു വിചാരിക്കുമ്പോൾ രഞ്ജിനി എത്രമാത്രമാണ് അദ്ദേഹത്തിനു കടപ്പെട്ടിട്ടുള്ളത് എന്നു പറഞ്ഞാൽ തീരുന്നതല്ല.

---

പുസ്തകം ൩.
൧൦൮൦ മിഥുനം ലക്കത്തിന്റെ അവശേഷം.

# രസികരഞ്ജിനി

എറണാകുളം

---

രാജ്യകാര്യവിഷയങ്ങളൊഴിച്ച
മററു സകല വിഷയങ്ങളെപ്പററിയും
യോഗ്യന്മാരായ ലേഖകന്മാർ എഴുതുന്ന
അനേകലേഖനങ്ങളുള്ള ഒരു മാസിക.

കൊല്ലത്തെ വരിസംഖ്യ (മുൻകൂറ) ക. 3

ഉടമസ്ഥൻ—കൊച്ചി 15-ാംകൂറു തമ്പുരാൻ
തിരുമനസ്സുകൊണ്ട്

പത്രാധിപർ—കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ
തമ്പുരാൻ തിരുമനസ്സുകൊണ്ട്



# പ്രത്യേകപരസ്യം.

---

## 1000 വരിക്കാർ—200 ക. സമ്മാനം.

1081-ാമാണ്ടത്തെ രസികരഞ്ജിനിക്കുള്ള മുഴുവൻ വരിസംഖ്യ മൂന്നുറുപ്പികയും ഇക്കൊല്ലം കർക്കിടകം 31-ാം നു-ക്കകം മാനേജർക്ക് കിട്ടത്തക്കവണ്ണം അയക്കുന്നവരും ഇതിനുമുമ്പുതന്നെ 1081-ലെ മുഴുവൻ വരിസംഖ്യ അടച്ചിട്ടുള്ളവരും ആയ വരിക്കാരുടെ പേരുകൾ നറുക്കിട്ടെടുത്തു കിട്ടുന്നക്രമംപോലെ താഴെ പറയുന്ന സമ്മാനങ്ങൾ കൊടുക്കുന്നതാകുന്നു.

| | | | | | | |
|---|---|---|---|---|---|---|
| 50 കയിൽ ഒരു സമ്മാനത്തിന്ന് | | ... | ... | | ക. 50 |
| 30 കയിൽ ,, | ,, | ... | ... | ... | ക. 30 |
| 15 കയിൽ രണ്ടു | ,, | ... | ... | ... | ക. 30 |
| 10 കയിൽ മൂന്നു | ,, | ... | ... | ... | ക. 30 |
| 5 കയിൽ ആറ് | ,, | ... | ... | ... | ക. 30 |
| 3 കയിൽ പത്തു | ,, | | ... | ... | ക. 30 |

2. വരിക്കാരുടെ സംഖ്യ അനുസരിച്ച് സമ്മാനസംഖ്യക്ക് ഏറ്റക്കുറച്ചിൽ നിശ്ചയിക്കുന്നതാകുന്നു.
3. 1081-ലെ വരിസംഖ്യ ഏതാനും മാത്രം അടച്ചിട്ടുള്ളവർ മുൻപറഞ്ഞ അവധിക്ക് തികച്ചും അടക്കാത്ത പക്ഷം അവരെ നറുക്കിൽ ചേർക്കുന്നതല്ല.
4. വരിക്കാരെ ഉണ്ടാക്കി അയക്കുന്നവർക്ക് അഞ്ചു വരിക്കാരുടെ ഒരു കൊല്ലത്തെ വരിസംഖ്യയായ 15-കയിൽ കുറയാത്ത ഓരോ സംഖ്യക്ക് ഓരോ ടിക്കറ്റ് സൌജന്യമായി കൊടുക്കുന്നതാകുന്നു.
5. മേൽപ്രകാരം, പത്തു വരിക്കാരെ ഉണ്ടാക്കി സംഖ്യ അയക്കുന്നവർക്ക് ഓരോ മുപ്പതുറുപ്പികക്ക് രണ്ടു സൌജന്യ ടിക്കറ്റിനു പുറമെ 1081-ാമാണ്ടത്തെ രഞ്ജിനി, വരി കൂടാതെ അയക്കുന്നതുമാകുന്നു.
6. 1081 ചിങ്ങം 5-ാം നു- ഞായറാഴ്ച നറുക്ക എടുക്കുന്നതാകുന്നു.
7. 1081 ചിങ്ങത്തിലെ രഞ്ജിനിയിൽ നറുക്കെടുത്ത വിവരങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

എറണാകുളം, കോവിലകം
[illegible] മിഥുനം 20-ാം നു-

രസികരഞ്ജിനി മാനേജർ.

☞ ഇനിയത്തെ ഭാഗം പ്രത്യേകം മനസ്സിരുത്തി വായിക്കുക.

## ൧. ലക്ഷ്മീകര കസ്തൂരിഗുളികകൾ

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സഹിതം ഉപയോഗിക്കേണ്ട വിലയേറിയ സാധനം. ദന്തവേദന, വായ്നാറ്റം, അജീർണ്ണം, പിത്തവായു ഇവകളെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ എല്ലാ ദുർബ്ബലതയും നീങ്ങപ്പെടുന്നതും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേർത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട. ചുമ, ശ്വാസകാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏറ്റക്കുറച്ചിൽപോലെ ഒന്നുമുതൽ ൪ വരെ ഗുളികകൾ വെറ്റിലച്ചാറിൽ കൊടുത്താൽ മതി. ൧൦൦ ഗുളികകൾ ഉള്ള കുപ്പി ൧-൰ വില ണ ൪. ൧ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧ ക്ക തപാൽകൂലി ൩ ണ.

## ൨. ദന്തചൂർണ്ണം.

സുഗന്ധമയമുള്ളതു. എല്ലാവിധ ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു ൨ ണ, തപാൽ ചിലവു ൨ കുപ്പിവരെ ൩ ണ വേറെ.

## ൩. ജ്വരസംഹാരി.

കുളിർപ്പനി, ഉഷ്ണപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവയ്ക്കു നന്ന. വില കുപ്പി ഒന്നിന് ൧൨ ണ. തപാൽ ചിലവു ൩ ണ. വേറെ.

## ൪. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഈ തൈലം പുരട്ടിയാൽ തലമുടി നീളം ഇട ഇടവു ഉള്ളതായും കറുപ്പായും വളരും. കണ്ണിനു കുളുർമ്മയുണ്ടാകും. സകല കൺരോഗങ്ങളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം കൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാകും. വില കുപ്പി ഒന്നിനു ൮ ണ. തപാൽ ചിലവു ൩ ണ വേറെ.

## ൫. രോമസംഹാരി.

രോമം എവിടെ വേണ്ടാതാകുന്നുവോ അവിടെ ഈ മരുന്നു പുരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ കളയും. വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

## ൧൬. തേൾവിഷത്തിനു സിദ്ധൌഷധം.

തേൾകടിച്ച സ്ഥലത്തു രണ്ടുതുള്ളി തേച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുടുംബത്തിലെങ്കിലും ഇതു ഒന്നോ രണ്ടോ കുപ്പി കരുതി വെക്കാതെ ഇരിക്കരുത്. വില കുപ്പി ൧-ക്കു ൧ ക ൪ ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ചു വാങ്ങുന്നവൎക്കു ഡസൻ ൧ ക ൨ ക ൪ ണ. ഉള്ള വിലയിൽ കുറച്ചുമാത്രം വില ചുമത്തുന്നുള്ളു. വി. പി. കമ്മീഷൻ ൫ ണ പുറമെ. ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൫ ണ. സിലോൺ ൩ ൯ ണ.

## ൧൭. വ്രണവിരോപണതൈലം.

ഈ കഴപ്പു പിത്തപ്പുണ്ണു മുതലായ എല്ലാവിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇതു സകല കൃമികളെയും നശിപ്പിച്ചു എല്ലാ വ്രണങ്ങളെയും വിശുദ്ധീകരിച്ചു വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു. വില ൪ ണ. മൂന്നു കുപ്പിവരെ വി. പി. കമ്മീഷൻ ൫ ണ മാത്രം.

## ൧൮. കണ്ഠശുദ്ധിഗുളിക.

ഇതു കണ്ഠം തെളിഞ്ഞു ശാരീരം നന്നാവുന്നതിനു അതി വിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ചു സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, തൊണ്ടാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു. വില ൪ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൫ ണ.

## ൧൯. സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചുകുളിക്കുന്നതിനു വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇതു ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞു, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിനാൽ പുറമെ ദേഹത്തിനു ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇതു ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു. വില ൪ ണ. വി. പി. കമ്മീഷൻ ൩ ണ.

## ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം അൎശസ്സു, ഉറക്കമില്ലായ്മ, ഇളവയ്പും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരു പോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧൦ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൫ ണ.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല.

## പുതിയ പുസ്തകങ്ങൾ.

**പ്രിയവിലാപം—**

പള്ളിക്കൂടം മലയാളം ഇൻസ്പെക്ടർ എം. രാജരാജവർമ്മ എം. എ. തമ്പുരാൻ തിരുമനസ്സുകൊണ്ടു രചിക്കപ്പെട്ട പുസ്തകം ഒന്നുക്കു വില അണ ൩.

**കഥാമഞ്ജരി, കരടകന്റെ വിക്രമങ്ങൾ—**

കൊല്ലം ഇംഗ്ലീഷ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ കെ. പരമുപിള്ള എം. എ. അവർകളാൽ ഉണ്ടാക്കപ്പെട്ടതും വളരെ രസകരമായുള്ളതും ആയ പുതിയ പുസ്തകം ൧-ക്കു വില അണ ൧ പൈ ൬,

**സാവിത്രി—**

ഹജൂർ ഹെഡ്ട്രാൻസ്ലേറ്റർ കെ. ചിദംബരവാധ്യാർ ബി. എ. അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു കഥാ പുസ്തകം ൧-ക്കു വില അണ ൨.

**മാധവനിദാനം—**

സർക്കാർ വൈദ്യൻ പഴവൂർ വി. കേശവനാശാനവർകളാൽ എഴുതപ്പെട്ട, 'സാ ചന്ദ്രിക' ഭാഷാവ്യാഖ്യാനം. വില രൂപ ൧,

**പുതിയ മൂന്നാംപാഠം നോട്ട് മുഴുവൻ—**

വി. എൻ. ഗോവിന്ദപ്പിള്ള അവർകളാൽ എഴുതപ്പെട്ട, (പദാർത്ഥം, ചോദ്യങ്ങൾ, സാരം ഇവ അടങ്ങിയ) പുസ്തകം ഒന്നിനു വില പണം ൧.

**കീർത്തികേസരി—**

സി. കുഞ്ഞുപിള്ള അവർകളാൽ എഴുതപ്പെട്ടതും സി. എൻ. എ. രാമയ്യാ ശാസ്ത്രികൾ ബി. എ. അവർകളാൽ ൧-ാമതു പരിശോധിക്കപ്പെട്ടതുമായ, ൧-ാം ൨-ാം ഭാഗം അടങ്ങിയ പുസ്തകം ഒന്നുക്കു വില അണ ൧൯.

**മനോരമ—**

ചെപ്പാഴ പാറം ബി. എ. അവർകളാൽ എഴുതപ്പെട്ട രസകരമായ ഒരു പുതിയ കഥ വില അണ ൩.

**പഴഞ്ചൊല്ല്—**

ടി. യാരാൽ ഉണ്ടാക്കപ്പെട്ടതു, പുസ്തകം ഒന്നുക്കു വില അണ ൪.

**ഉർവ്വശീഫൽഗുനം—**

കോതമംഗലം കെ. ആർ. കുഞ്ഞുപിള്ളയാൽ എഴുതപ്പെട്ട സംഗീതഭാഷാനാടകം. വില അണ ൨. പൈ ൬.

**രസാലരാജൻ കഥ—**

റി. കെ. പി. അവർകൾ എഴുതിയ പുസ്തകം. വില അണ ൨.

**സോമസുന്ദരൻ—**

മിസ്റ്റർ പത്മനാഭൻ എഴുതിയ ഒരു കഥ ഒന്നുക്കു അണ ൨. പൈ ൬.

കളാൽ എഴുതപ്പെട്ട വ്യാഖ്യാനത്തോടുകൂടിയ പുസ്തകം ഒന്നുക്ക വില അണ ൨.

**താരോപദേശം—**

വി. കെ. കേശവനവർകളാൽ എഴുതപ്പെട്ട ഒരു പുതിയ മണിപ്രവാളകൃതി. പുസ്തകം ഒന്നുക്ക വില അണ ഒന്ന.

**കാന്താപദേശം—**

തിരുവല്ല വി. രാമൻപിള്ള അവർകളാൽ എഴുതപ്പെട്ടത. വില ൬ കാശ

**മനാപതി—**

കെ. ഗോവിന്ദപ്പിള്ള അവർകളാൽ 'ഭാവപ്രകാശം' എന്ന വ്യാഖ്യാനത്തോടു കൂടി എഴുതപ്പെട്ട പുസ്തകം ഒന്നുക്ക വില രൂപ ൨.

**വിക്രമാദിത്യൻകഥ—**

ടി യാരാൽ എഴുതപ്പെട്ട മൂന്നാം പതിപ്പ് പരിഷ്കരിച്ചു വിദ്യാവിലാസിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടതു. വില ൧൨ അണ.

**മദനകാമരാജൻ കഥ—**

ടി യാരാൽ എഴുതപ്പെട്ട, മൂന്നാം പതിപ്പു, വിദ്യാവിലാസിനി അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത. വില ൮ അണ. ടി. അറബിയിൽ പുസ്തകം ഒന്നുക്ക വില ൬ ണ.

**കഥാസരിത്സാഗരം—**

ടി യാരാൽ എഴുതപ്പെട്ട, പുസ്തകം ഒന്നുക്ക വില അണ ൧.

**സതരം—**

ടി യാരാൽ എഴുതപ്പെട്ട, പുസ്തകം ഒന്നുക്ക വില അണ ൪.

**അത്ഭുതകവിത—**

വി. ജി. ലക്ഷ്മണൻപിള്ള അവർകളാൽ എഴുതപ്പെട്ട പുതിയ കഥ വില ൪ണ.

**വക്കീലസ്ഥലമാഹാത്മ്യം—**

കണ്ടസ്സാമിൽരാമൻപിള്ള ആശാനവർകളാൽ എഴുതപ്പെട്ടത. വില ൧൨ ണ.

**എന്നിക്കുപറ്റിയ അപകടങ്ങൾ—**

വില അണ ൩.

**ഭൂലോക വിനോദ കഥകൾ—**

കണ്ടിസ്സർ മഹാദേവയ്യരവർകളാൽ എഴുതപ്പെട്ടത. വില അണ ൫.

**ചട്ടമ്പിത്തലവൻ—**

കെ. ചിദംബരവാദ്ധ്യാർ. ബി. എ. അവർകളാൽ എഴുതപ്പെട്ട, ഒരു വിനോദകഥ. ഒന്നുക്ക വില അണ ൪.

**ഡയറി—**

ബയൻഡചെയ്തതു. ഒന്നുക്ക വില അണ ൪

മറ്റും പല പുസ്തകങ്ങളും ഇവിടെ വില്പാൻ തയ്യാറുണ്ട. തപാൽകൂലി പുറമെ. എല്ലാ പുസ്തകങ്ങളുടെയും പേരും വിലയും അറിഞ്ഞു പുസ്തകങ്ങൾ വരുത്തേണമെന്ന ആവശ്യപ്പെടുന്നവർ അരയണസ്റ്റാമ്പു അയക്കണം.

എസ്. റ്റി. റെഡ്ഡ്യാർ വിദ്യാവിലാസിനി ഉടമസ്ഥൻ, കൊല്ലം, തിരുവിതാംകൂർ.

## സംഗതിവിവരം.


1. ജപ്പാൻകാരും അവരുടെ ചക്രവർത്തിയും— സി. എസ്സ്. ഗോപാലപ്പണിർ, ബി. ഏ. ... ... ... ... 633
2. റായിബഹദൂർ ക. ചന്തുമേനോൻ ... ... ... ... 642
3. മലയാളികളുടെ വിവാഹം— എം. രാമൻതമ്പി, ബി. ഏ. എം. എൽ. ... ... ... ... ... ... 645
4. ഇന്ദ്രജാലം .. ... ... ... ... ... ... 652
5. സാമൂതിരിപ്പാടും പറങ്കിത്തമ്മാരും തമ്മിലുണ്ടായ ആദ്യത്തെ കൂടിക്കാഴ്ച— പി. ഗോവിന്ദമേനോൻ, ബി. ഏ. ... 656
6. സംഭാഷണം— കാരാട്ട അച്യുതമേനോൻ, ബി. ഏ. ബി. എൽ. ... ... ... ... ... ... ... 663
7. ഏകാദശിമാഹാത്മ്യം— മച്ചാട്ടിളയതു (ശാന്തപ്പിള്ള) ... 670
8. മനുഷ്യർ വാനരന്മാരുടെ സന്തതികളാകുന്നുവോ?— സി. ഭരതപ്പായി, ബി. ഏ. ... ... ... ... ... 675
9. ചണ്ഡാളൻ— കെ. കുഞ്ഞുണ്ണിനായർ, ബി. ഏ. ബി. എൽ. ... ... ... ... ... ... ... 679
10. പലവക ... ... ... ... ... ... ... ... 671


വിദ്യാവിനോദിനി അച്ചുക്കൂടം



ഒയ്യാരത്തു ചന്തുമേനോൻ

[1021 ധനു 9-ാം൹ ജനിച്ചു—1075 ചിങ്ങം 23-ാം൹ മരിച്ചു]

(രസിക രഞ്ജിനി)

# രസികരഞ്ജിനി

൧൦൮൦

പുസ്തകം ൩. കർക്കിടകമാസം ലക്കം ൧൨.

## മംഗളം.

ഭുവിചക്രവർത്തിയാണെ-
ന്നവികലമൊരുത്തർപറകേട്ടബലിയേയും
കവിയാശ്ലേഷമെന്നതിക്കും
ത്രിവിക്രമൻവാമനൻജയിക്കട്ടെ.

## ജപ്പാൻകാരും അവരുടെ ചക്രവർത്തിയും.



കഴിഞ്ഞ മുപ്പതിൽചില്വാനം സംവത്സരങ്ങളായ ചുരുങ്ങിയ ഒരു കാലത്തിനകത്ത് രാജ്യതന്ത്രവിഷയങ്ങളിലാകട്ടെ, വിദ്യാഭ്യാസവിഷയങ്ങളിലാകട്ടെ, വ്യവസായവിഷയങ്ങളിലാകട്ടെ, വേറെ വല്ലതെങ്കിലും വിഷയങ്ങളിലാകട്ടെ, സകല ജനങ്ങളേയും വിസ്മയബഹുമാനാകുലചിത്തന്മാരാക്കത്തക്കവണ്ണമായി ലോകത്തിലെ മററു യാതൊരു ജാതിക്കാരുടേതിലും

അന്നേവരെ ഇല്ലാത്തതായ ഒരു മഹോത്കർഷം സമ്പാദിക്കുകയും, വിശേ
ഷിച്ചു യുദ്ധവിഷയത്തിൽ ലോകത്തിലെ സാമ്രാജ്യങ്ങളെയെ
ല്ലാം കീഴടക്കി നികത്തിയും കപ്പലുകളോടി അവയെല്ലാം മേൽ
ക്കോയ്മകളായി വർത്തിച്ചു പോരുന്ന പരമബലികളായ യൂറോപ്യൻമ
ഹാശക്തികളുടെ കൂട്ടത്തിൽ അതിപ്രബലിയായതെന്നു പേർകേട്ട ത
ങ്ങളോടുകൂടി ഇടയുന്ന കാര്യത്തിൽ മറ്റുള്ള ശക്തികളെ എതിർക്കാ
ലപ്പോഴും പരാക്രാന്തമായ സംഭവങ്ങളിലെത്തിച്ചേരുന്ന ഭൂമിയിലെ നിരന്തരമായിരുന്ന ആ
റഷ്യൻശക്തിയെ കൂസൽകൂടാതെ കടന്നുപിടിച്ചു യുദ്ധത്തിൽ വലി
ച്ചുകളി ഈ കഴിഞ്ഞ പതിനെട്ടുമാസമായി നടത്തിക്കൊണ്ടുവരുന്ന
തും, ഇപ്പോഴും അവസാനിച്ചിട്ടില്ലാത്തതുമായ ഭയങ്കരസമരത്തിൽ,
കഴിഞ്ഞതിലേക്കെല്ലാം കൊണ്ടു നോക്കിയാൽ, ഒരു രണാങ്കണത്തിലെ
ങ്കിലും പരാജിതന്മാരാകാതെയാണെന്ന ശത്രുക്കളുടെ കാലാൾപ്പട പക
തിയിലധികവും നാവികസൈന്യം മുഴുവനും പൊടിഭസ്മമാക്കി ആ
ശത്രുശക്തിയെ മൂക്കുകുത്തിക്കുന്നതായിട്ടുമായി സകല ജാതിക്കാ
രേയും അതിശയിപ്പിക്കുന്നതായ ഒരു അത്ഭുതബലവീര്യപരാക്രമങ്ങ
ളുടെ ഒരു മഹിമയെ പ്രദർശിപ്പിക്കുകയും ചെയ്തുകൊണ്ടു ലോകംമുഴുവ
നും ഹഠാൽകാരേണ വശീകരിച്ചു സകലജനങ്ങളേയും അത്ഭുത
ചിത്തവൃത്തികളാക്കി ചെയ്തിരിക്കുന്നവരും, പൂർവ്വദിക്കിന്റെ വടക്കു
ഭാഗത്തുകിടക്കുന്ന ഒരു ദ്വീപവാസികളും, വിഷ്ണുവിന്റെ ഒ
ൻപതാമത്തെ അവതാരമാണെന്നു നമ്മുടെ പുരാണങ്ങൾ ഘോഷിക്കുന്ന ശ്രീ
ബുദ്ധമഹർഷിയുടെ മതാനുയായികളും ആയ ഒരു ചെറിയ ജാതിക്കാ
രേയും, അവരുടെ കൂട്ടത്തിലുള്ള ടോഗോ, കയാമ, കുറോകി, ഓകു,
നോഗി, ഒയാമ മുതലായ ഒരു സേനാപതിമാരേയും, പുത്രന്മാരിലെ
ന്നപോലെ തന്റെ പ്രജകളുടെ നേരിലുള്ള നിസ്സീമമായ വാത്സല്യത്താ
ലും പിതാവിലെന്നപോലെ തന്നിൽ തന്റെ പ്രജകൾക്കുള്ള നി
വ്യാജഭക്തിബഹുമാനങ്ങളാലും സർവ്വദാ ശോഭിച്ചുകൊണ്ടു സ
ർവ്വഥാ 'ഭാഗ്യവാൻ' എന്ന പേരിനു മതിയായ യോഗ്യത സമ്പാദി
ച്ച മഹാപുരുഷനായ ആ മികാഡൊ ചക്രവർത്തിയേയും ഇക്കാല
ത്തു ദിവസേന ഒരു പ്രാവശ്യമെങ്കിലും ഓർക്കാത്തവർ ആരാകുന്നു?

മന്നാം അറിഞ്ഞിട്ടുകൂടി വിജയോന്മാദത്താൽ മനുഷ്യചാപല്യസൂചകമായ വല്ല നാട്യവും പുറത്തേക്കു കാണിക്കയാകട്ടെ മേൽപ്രകാരമുള്ള വല്ല വാക്കും പറയുകയാകട്ടെ ഉണ്ടായിട്ടില്ലെന്നു വരുമ്പോൾ അവൎക്കുള്ള ബുദ്ധിയുടെ വിശാലതയും തത്വാവബോധത്തിന്റെ ദൃഢതയും, മനസ്സിന്റെ പക്വതയും ഏതുനിലയിലെത്തിയിരിക്കുന്നു എന്നു ബുദ്ധിശക്തിയുള്ളവർ ഊഹിച്ചുകൊള്ളട്ടെ.

ഒരു രാജ്യത്തിലുള്ള ജനങ്ങളെ ആകപ്പാടെ മേൽപ്രകാരം എല്ലാ വിധത്തിലും അഭിനന്ദിക്കത്തക്കതായ ഒരു ഉത്തമനിലയിൽ കൊണ്ടുവരുന്നതു പ്രയാസമാണെന്നുള്ളതിന്നു സംശയമില്ല. എന്നാൽ ഭരണകൎത്താക്കന്മാർ മിക്കാഡൊ ചക്രവൎത്തിയെപ്പോലെയും റഷ്യാ ചക്രവൎത്തിയെപ്പോലെയല്ലാതെയും ബുദ്ധിപൂൎവ്വകമായും പ്രജകളിൽ സ്നേഹവാത്സല്യത്തോടുകൂടിയും, രാജ്യപരിപാലനം ചെയ്യുന്നതായാൽ അത് അത്ര പ്രയാസമുള്ളതാണെന്നും തോന്നുന്നില്ല.

തന്റെ പ്രജകളിൽ വേണ്ടതത്ര വിശിഷ്ടഗുണങ്ങളെ പരിപാലിച്ച് നിലനിൎത്തുന്നതിന്നുവേണ്ടി മിക്കാഡൊ ചക്രവൎത്തി അവരുടെ വിദ്യാഭ്യാസവിഷയത്തിൽ കാൎയ്യമായി മനസ്സുവെക്കുന്നുണ്ട്. താനും തന്റെ പ്രജകളും ഒന്നാണെന്ന നിൎവ്യാജഭാവനയോടുകൂടി താൻ ചെയ്യുന്ന സകലഏൎപ്പാടിലും നീതിന്യായത്തെ അനുവൎത്തിച്ചു നടക്കുന്നുണ്ട്. ജനപ്രതിനിധികളുടെ അഭിപ്രായങ്ങളെ ആലോചിച്ചു നിഷ്പക്ഷമായ ഉപദേശം ചെയ്വാൻ യോഗ്യതയുള്ള മന്ത്രിമാരുടെ സഹായത്തോടുകൂടി ബുദ്ധിപൂൎവകമായ പ്രവൃത്തികൾ മാത്രമെ അദ്ദേഹം ചെയ്യുന്നുള്ളു. അഭിപ്രായഭേദങ്ങൾ ഉണ്ടാകാവുന്ന കാൎയ്യങ്ങളിൽ അഭിപ്രായഭേദങ്ങൾ ഉള്ളവരെ ന്യായങ്ങൾ സ്നേഹബുദ്ധ്യാ പറഞ്ഞു മനസ്സിലാക്കി അവൎക്ക് ദോഷമുള്ള കാൎയ്യങ്ങളിൽ കൂടിയും അവർ ഒത്താശ ചെയ്യത്തക്കവണ്ണം അവരുടെ ആനുകൂല്യം സമ്പാദിക്കും. സ്വാൎത്ഥപരതയും ദുരഭിമാനവും മിഥ്യാഗൎവ്വും ഇല്ലാത്ത എല്ലാ ഭരണകൎത്താക്കന്മാൎക്കും മേൽപ്രകാരം ന്യായമായ കാൎയ്യങ്ങൾ സാധിക്കാവുന്നതാണെന്നു സൂക്ഷ്മം ആലോചി

ച്ചാൽ എല്ലാവൎക്കും അറിയാവുന്നതും ആകുന്നു. രാജാവു് മേൽപ്രകാരമുള്ള ഒരു നീതിന്യായവിത്തും ധൎമ്മതല്പരനും ആയിരിക്കുമ്പോൾ 'യഥാ രാജാ തഥാ പ്രജ' എന്ന ആപ്തവാക്യത്തിൽ അടങ്ങിയ തത്വത്തിന്റെ മാഹാത്മ്യം മിക്കാഡോ ചക്രവൎത്തിയുടെ പ്രജകളിൽനിന്നു അന്യരാജ്യക്കാർ നല്ലവണ്ണം മനസ്സിലാക്കുവാൻ ഇടയായിട്ടുള്ളതിൽ എന്താണു് അത്ഭുതം? തന്റെ പ്രജകളിൽ സകലവൎഗ്ഗക്കാരും പരിശീലനം ചെയ്യുന്ന സദാചാരങ്ങളെല്ലാം ചക്രവൎത്തിയുടെ തീട്ടൂരങ്ങൾ മൂലം ഓരോ വൎഗ്ഗക്കാരും അനുസരിക്കേണ്ടതാണെന്നു് ആജ്ഞാപിക്കപ്പെട്ടിട്ടുള്ളവയാണു്. ജനനം മുതൽ മരണംവരെ ഓരോരുത്തൎക്കും അവരവരുടെ കൎത്തവ്യകൎമ്മങ്ങൾ ഇന്നിന്നവയാണെന്നു ഓരോ തിട്ടൂരങ്ങൾ മൂലം ചക്രവൎത്തി ചെയ്തിട്ടുള്ളതും ചെയ്യുന്നതും ആയ ആജ്ഞാപനങ്ങളുടെ ധ്വനി എല്ലാകാലത്തും എവിടെയും അവരുടെ ചെവിയിൽ പതിയത്തക്കവണ്ണം എല്ലാതരം വിദ്യാഭ്യാസവിഷയങ്ങളിലും തദനുരൂപങ്ങളായ ഏൎപ്പാടുകൾ ചെയ്തിട്ടുണ്ടു്. പ്രാഥമികവിദ്യാഭ്യാസം ചെയ്യുന്ന കുട്ടികൾക്കും ഉയൎന്നതരം വിദ്യാഭ്യാസം ചെയ്യുന്ന യുവാക്കൾക്കും, വ്യവസായക്കാൎക്കും, രാജ്യത്തിലുള്ള എല്ലാതരം ഉദ്യോഗസ്ഥന്മാൎക്കും, പടയാളികൾക്കും, പിതൃമാതൃഭ്രാതൃപുത്രകളത്രാദികൾക്കും എന്നുവേണ്ട പ്രജകളിൽ ഉള്ള എല്ലാതരം ആളുകൾക്കും അവരവർ ഏൎപ്പെടുന്ന വിഷയങ്ങളിൽ ഉത്തമസ്ഥാനം സമ്പാദിച്ചു് ഓരോരുത്തൎക്കു് അനുയോജ്യങ്ങളായ പൌരുഷഗുണങ്ങൾ പ്രകാശിപ്പിക്കുവാൻ തക്കവണ്ണം മേല്പറഞ്ഞ രാജശാസനങ്ങളെ അടിസ്ഥാനമാക്കി സദാചാരോപദേശങ്ങൾ ചെയ്യുന്ന പുസ്തകങ്ങളും പത്രികകളും പ്രസംഗങ്ങളും ജപ്പാൻ രാജ്യത്തു് ഏതു പ്രദേശത്തുപോയാലും കാണുകയും കേൾക്കുകയും ചെയ്യാവുന്നതാണത്രെ. കൂടെക്കൂടെ പ്രസിദ്ധപ്പെടുത്തുന്ന ഈ വക ആജ്ഞാപനങ്ങളുടെ സ്വഭാവം അറിവാൻവേണ്ടി അനേകം തിട്ടൂരങ്ങളുള്ളതിൽ പൊതുജനങ്ങളെ ഉദ്ദേശിച്ചും തന്റെ സൈന്യങ്ങളെ ഉദ്ദേശിച്ചും ചക്രവൎത്തി പ്രസിദ്ധപ്പെടുത്തീട്ടുള്ള രണ്ടു തീട്ടൂരങ്ങളുടെ തൎജ്ജിമ താഴെ ചേൎക്കുന്നു.

(1)*

## നമ്മുടെ പ്രജകൾക്ക

നമ്മുടെ പ്രജകൾ എല്ലാവരും അവരുടെ മാതാപിതാക്കന്മാരോടു് അനുസരണശീലമുള്ളവരായും, അവരുടെ സഹോദരസഹോദരിമാരോടു സ്നേഹമുള്ളവരായും ഇരിക്കേണമെന്നാകുന്നു നമ്മുടെ ആഗ്രഹം. ഭാൎയ്യാഭൎത്താക്കന്മാർ അന്യോന്യം പ്രണയമുള്ളവരായിരിക്കണം. സ്നേഹിതന്മാർ പരസ്പരവിശ്വാസത്തോടുകൂടിയിരിക്കേണം. എല്ലാവരും ആത്മസംയമനവും സത്യസന്ധതയും പരിശീലിക്കണം. ബഹുജനക്ഷേമതല്പരത എല്ലാവൎക്കും വേണം. എല്ലാവരും ജ്ഞാനം വൎദ്ധിപ്പിച്ചും, വൃത്തികളെ ക്രമപ്പെടുത്തിയും, ബുദ്ധിശക്തികളെ പോഷിപ്പിച്ചും മനസ്സിന്നു ഹിതമായും ഉപകാരപ്രദങ്ങളായും ഉള്ള ഗുണങ്ങളെ ഉൽകൎഷപ്പെടുത്തിയും വൎത്തിക്കേണം. ബഹുജനക്ഷേമം വൎദ്ധിപ്പിപ്പാനും ജനസമുദായത്തിന്നു ഗുണപ്രദങ്ങളായ പ്രവൃത്തികളെ ചെയ്തു ലോകം മുഴുവൻ പ്രകാശമുണ്ടാക്കുവാനും നിങ്ങൾ ശ്രമിക്കണം. രാജ്യഭരണത്തിന്റെ അടിസ്ഥാനം ഇളകാതെ സ്നേഹപുരസ്സരം സൂക്ഷിക്കുകയും രാജ്യത്തിലെ നിയമങ്ങളെ ബഹുമാനപുരസ്സരം അനുസരിക്കുകയും വേണം. ഏതവസരത്തിലും പൊതുജനക്ഷേമത്തിന്നായി കഴിയുന്നതെല്ലാം പ്രവൃത്തിക്കുകയും നീതിന്യായം നിലനിൎത്തുന്ന കാൎയ്യത്തിൽ സേവാപരമായി നിങ്ങളുടെ പൌരുഷവും ധൈൎയ്യവും പ്രദൎശിപ്പിക്കുകയും ആകാശവും ഭൂമിയും ഉള്ളകാലം നിലനില്ക്കുന്ന നിങ്ങളുടെ രാജവംശത്തെ നിലനിൎത്തി ക്ഷേമാഭിവൃദ്ധിയുണ്ടാക്കുകയും വേണം. മേൽപ്രകാരം ചെയ്യുമ്പോൾ നിങ്ങൾ രാജഭക്തിയുള്ളവരും ഉത്തമഗുണവാന്മാരും ആയ പ്രജകളായിത്തീരുന്നതിന്നു പുറമെ നിങ്ങളുടെ ഗുരുകാരണവ

---

*Nineteenth Century and After എന്ന ഇംഗ്ലീഷ് മാസികയിൽ ജപ്പാനിലെ ഒരു പ്രമുഖനായ Baron Suyematsu എന്ന വിദ്വാൻ ജപ്പാൻ ചക്രവൎത്തിയെ പറ്റി എഴുതിയുള്ള ഒരു ലേഖനത്തിൽനിന്നാണു് ഈ തിട്ടൂരങ്ങൾ എടുത്തിരിക്കുന്നതു്.

ന്മാരുടെ അതിപ്രശംസിതങ്ങളും സ്വാതന്ത്ര്യങ്ങളും ആയ ഗുണങ്ങ
ളുടെ ഉറവിടങ്ങളായിത്തീരുന്നതുമാകുന്നു.

(2)

നമ്മുടെ ഔപമ്യങ്ങൾ

യോദ്ധാക്കളായ നിങ്ങളുടെ പരമാധികാരമുള്ള നായകൻ നാ
മാകുന്നു എന്നു മനസ്സിലാക്കുക. നമ്മുടെ കൈകളും കാലുകളും നി
ങ്ങളാകുന്നു എന്നു നാം വിശ്വസിക്കുന്നതുപോലെ നിങ്ങളുടെ കഴു
ത്തും തലയും നിങ്ങളുടെ ചക്രവർത്തിയായ നാം ആകുന്നു എന്നു നി
ങ്ങൾ വിചാരിക്കണം. എന്നാൽ നമ്മൾ പരസ്പരം ഉള്ള സ്നേഹ
ത്തിന്നു മതിയായ അഗാധത ഉണ്ടാകുന്നതാകുന്നു. പരമോൽകൃഷ്ട
മായ ദൈവത്തിന്റെ അനുഗ്രഹം നിരന്തരമായിരിക്കത്തക്കവണ്ണ
വും നമ്മുടെ അതിവിശിഷ്ടന്മാരായ ഗുരുകാരണവന്മാർ നമുക്കു
ചെയ്തിട്ടുള്ള അമിതഗുണങ്ങൾക്കു തക്ക പ്രതിഫലം ചെയ്തു നാം
സൽപാത്രമായി തീരത്തക്കവണ്ണവും നമ്മുടെ രാജ്യത്തെ പരിപാ
ലനം ചെയ്‌വാൻ നാം ശക്തനാണോ അല്ലയോ എന്ന സംഗതി
യോദ്ധാക്കളായ നിങ്ങൾ നിങ്ങളുടെ കർത്തവ്യകർമ്മം ശരിയായി ന
ടത്തുമോ ഇല്ലയോ എന്ന സംഗതിയെ ആശ്രയിച്ചാണ് നില്ക്കുന്ന
ത്. നമ്മുടെ സാമ്രാജ്യത്തിന്റെ ശ്രേയസ്സിന്നു വല്ല ഹാനിയും സം
ഭവിക്കുന്നപക്ഷം അതിനാൽ ഉണ്ടാകുന്ന മനോവേദനയിൽ നമ്മോ
ടുകൂടി നിങ്ങൾ പങ്കുകൊള്ളുവാനുള്ളതും, നിങ്ങളുടെ ബലവീര്യപരാ
ക്രമങ്ങൾകൊണ്ടു ലോകം മുഴുവനും ശോഭിക്കുന്നപക്ഷം അതിനാലു
ണ്ടാകുന്ന ശ്രേയസ്സിൽ നിങ്ങളോടുകൂടി നാം പങ്കുകൊള്ളുവാനുള്ള
തും ആകുന്നു. നിങ്ങൾ നിങ്ങളുടെ കർത്തവ്യകർമ്മം ശരിയായി ആച
രിച്ചും നമ്മോടുകൂടി ഏകമനസ്സായിനിന്നു രാജ്യരക്ഷയ്ക്കുവേണ്ടി നി
ങ്ങളുടെ ശക്തി ഉപയോഗിക്കുകയും ചെയ്യുമ്പോൾ നമ്മുടെ സാമ്രാജ്യ
ത്തിലെ ജനങ്ങൾ എന്നെന്നേക്കും സമാധാനവും ഭാഗ്യവും ഉള്ളവ
രായിരിക്കുകയും നമ്മുടെ സാമ്രാജ്യത്തിന്റെ ശോഭ വർദ്ധിക്കുകയും
ആ ശോഭ ലോകത്തിന്നു സന്മാർഗ്ഗദർശിനിയായ ഒരു വിളക്കായി പ
രിണമിക്കുകയും ചെയ്യുന്നതാകുന്നു. നമ്മുടെ പടയാളികളേ! നി

ങ്ങളെപ്പററി നാം അമിതമായി ആശപ്പെടുന്നതുകൊണ്ടു നിങ്ങളോടു പ്രത്യേകമായി ഇനിയും ചില ആജ്ഞാപനങ്ങൾ ചെയ്യാനുണ്ട്. നിങ്ങൾ താഴെ പറയുന്ന അഞ്ചുവക ഗുണങ്ങൾ പരിശീലിക്കണം: (1) രാജഭക്തിയും സ്വരാജ്യാഭിമാനവും (2) മര്യാദയും ദയയും (3) ധൈര്യവും വീര്യവും (4) വിശ്വാസവും ഉറപ്പും (5) മിതവൃത്തിയും അനാഡംബരവും§

* * * *

മേലുദ്യോഗസ്ഥന്മാർ കീഴുദ്യോഗസ്ഥന്മാരുടെനേരെ ഗർവ്വോടുകൂടി വർത്തിക്കരുത്. എല്ലാ കാര്യങ്ങളും സശ്രദ്ധമായും സദയമായും ആലോചിച്ചു തീർച്ചപ്പെടുത്തണം. എല്ലാപ്രവൃത്തികൾക്കും നിസർഗ്ഗസിദ്ധമായ അടിസ്ഥാനം ദയയാകുന്നു. അതുകൊണ്ട് മേലുദ്യോഗസ്ഥനും കീഴുദ്യോഗസ്ഥനും ഏകമനസ്സായിനിന്നാൽ സാമ്രാജ്യവിഷയകാര്യങ്ങളെ തൃപ്തികരമാകുംവണ്ണം നടത്തുവാൻ കഴിയും'.

മേല്പടി തീട്ടൂരങ്ങളിലെ ആജ്ഞാപനങ്ങളുടെ സമ്പ്രദായവും രീതിയും നോക്കിയാൽ അവ ഒരു പിതാവു തനിക്കു പ്രാണസ്നേഹമുള്ള പുത്രന്മാരോടു വാത്സല്യപൂർവ്വം ചെയ്യുന്ന ഉപദേശങ്ങളെന്നല്ലാതെ റഷ്യാചക്രവർത്തിയെപ്പോലുള്ള രാജാക്കന്മാർ തങ്ങളുടെ കാലിന്റെ അടിയിൽ ഇട്ടു ചവിട്ടേണ്ടവരാണെന്നു വിചാരിക്കുന്ന പ്രജകളെപ്പോലുള്ളവർക്കു ഒരു ചക്രവർത്തി ആത്മാധികാരപ്രകടനത്തിനുവേണ്ടിമാത്രം കൊടുക്കുന്ന കല്പനകളാണെന്നു ആരെങ്കിലും വിചാരിക്കയൊ? രാജാവും പ്രജകളും തമ്മിലുള്ള ഈ ആന്തരമായ ഐകമത്യമാണ് ജപ്പാൻരാജ്യത്തെ മററു സകലരാജ്യങ്ങളിൽനിന്നും വേറിട്ടുള്ളതായ ഇപ്പോഴത്തെ ഒരു ഉയർന്നനിലയിൽ കൊണ്ടുവന്നിട്ടുള്ളത് എന്നാണ് സൂക്ഷ്മജ്ഞന്മാർ അഭിപ്രായപ്പെടുന്നത്. രാജാവ് പ്രജകളുടേയും രാജ്യത്തിന്റെയും ക്ഷേമത്തിനുവേണ്ടി നാ

§ മേൽപ്രകാരം ജോടിചേർന്നു പോകുന്ന മാതിരിവക ഗുണങ്ങളുടെ പരിശീലനംകൊണ്ടുണ്ടാകുന്ന നന്മകളെ തീട്ടൂരത്തിൽ സവിസ്തരമായി പ്രസംഗിക്കുന്നു. ആ ഭാഗമാണ് ഇവിടെ വിട്ടിരിക്കുന്നത.

ന്ത്യഭാരം ഏററിരിക്കുന്നു. പ്രജകഠം രാജ്യത്തിന്റെയും രാജാവിന്റെ
യും ശ്രേയസ്സിനുവേണ്ടി ജീവിക്കുന്നു. ഇങ്ങിനെയാണ് അവരുടെ
ഭാവം. ചുരുക്കി പറയുന്നതായാൽ സ്വാത്മസാഹിത്യത്തിൽ വേരൂ
ന്നികിടക്കുന്ന സ്നേഹബുദ്ധ്യാ ചെയ്യുന്ന പ്രവൃത്തികഠംകൊണ്ടല്ലാതെ
സ്വാർത്ഥത്തിൽനിന്നു ജനിക്കുന്ന ദ്വേഷബുദ്ധ്യാ ചെയ്യുന്ന പ്രവൃത്തി
കഠംകൊണ്ടു രാജാക്കന്മാൎക്കു പ്രജകളെ ക്ഷേമകരമാംവണ്ണം പരി
പാലിപ്പാനോ, മേലധികാരികഠംക്കു കീഴുദ്യോഗസ്ഥന്മാരെ തൃപ്തിക
രമാംവണ്ണം പണിയെടുപ്പിപ്പാനോ, പടനായകന്മാൎക്കു പടയാളിക
ളെ അനുസരണമുള്ള വീരന്മാരാക്കിത്തീൎപ്പാനോ, പിതാക്കഠംക്കു പു
ത്രന്മാരെ ഉത്തമഗുണവാന്മാരാക്കിത്തീൎപ്പാനോ, എന്നുവേണ്ടാ ഒരു
രാജ്യത്തിലെ രാജാവുകൂടെയുള്ള സകലജനങ്ങളും ഏകമനസ്സോടുകൂ
ടി അവരവരുടെ കൎത്തവ്യകൎമ്മങ്ങഠം ഉത്തമരീത്യാ നടത്തി രാജ്യം
പുഷ്ടിയെ പ്രാപിക്കത്തക്കവണ്ണം അതിൽ പരസ്പരം വിരോധങ്ങ
ളായി തോന്നാവുന്ന അനേകമായ ശക്തികളെ എല്ലാംകൂട്ടി ഇണ
ക്കി ആ രാജ്യത്തെ ഉപൎയ്യുപരി ശ്രേയസ്കരമായ മാൎഗ്ഗത്തിൽകൂടി ന
യിപ്പിക്കുവാനാവശ്യമായ ആ സാമഞ്ജസ്യമുണ്ടാക്കുവാനോ സാ
ധിക്കുന്നതല്ലെന്നു ഈ അവസരത്തിൽ കണ്ണും ചെവിയും ഉള്ള സ
കലജനങ്ങളും കണ്ടും കേട്ടും പഠിക്കുവാൻവേണ്ടി ജപ്പാൻകാർ ലോ
കമുഴുവനും പ്രസിദ്ധപ്പെടുത്തുന്ന പത്രികകളാകുന്നു ഇപ്പോഠം
നടക്കുന്ന യുദ്ധത്തിൽ അവർ സമ്പാദിക്കുന്ന എല്ലാം വിജയങ്ങളും.

സി. എസ്സ് ഗോപാലപ്പണിക്കർ, ബി. എ.

---

ശ്രീലോകമാസകലമാത്തനുസാഗരത്തി
ലാമോദമോടനിശമുൾക്കിടുംപടിദൈവദൈവത്താൽ
മാമലോകരൊന്നുമതിയാമെയാമചക്രവർത്തി
മേമേലൊട്ടുയൎന്നമൊന്നനാടുജയിച്ചിടട്ടെ.

## റായിബഹദ്ദൂർ

# ഒ. ചന്തുമേനോൻ.

---



ഈ മഹാപുരുഷൻ കേരളത്തിലൊട്ടുക്കെന്നല്ല പരദേശങ്ങളിലും ഇത്രമാത്രം പ്രസിദ്ധനാവാനുള്ള കാരണം മര്യാദക്കാരനായ ഒരു മലയാളിയാണെന്നോ, കൈക്കൂലി, ശിപാർശി മുതലായ ഉദ്യോഗമാലിന്യങ്ങളുടെ സ്പർശംപോലും ഏൽക്കാതെ പല താലൂക്കുകളിലുമുള്ള ജനസാമാന്യത്തിന്റെ യോഗക്ഷേമത്തെ ആക്ഷേപം അപ്രീതിയും അനിഷ്ടവും കൂടാതെ രക്ഷിച്ചുവന്നതുകൊണ്ടോ, സർക്കാർ വേലയിൽ നിർവ്യാജം യത്നിച്ചു മേലധികാരികളുടെ പ്രീതി സമ്പാദിച്ചു സബ്ജഡ്ജി ഉദ്യോഗംവരെ ഉയർന്നിട്ടുണ്ടെന്നോ, റായിബഹദ്ദൂർ സ്ഥാനത്തിന്ന് അർഹനായിട്ടുണ്ടെന്നോ, ഉദാരശീലനാണെന്നോ, സംഗീതരസികനാണെന്നോ, വിനോദപ്രിയനാണെന്നോ, പരിഹാസവിദഗ്ദ്ധനാണെന്നോ, പരമശുദ്ധനാണെന്നോ, ഈ സംഗതികളെകൊണ്ടാണെന്നു തോന്നുന്നില്ല. മലയാളം ഇംഗ്ലീഷ് സംസ്കൃതം മുതലായ ഭാഷകളിലുള്ള പാണ്ഡിത്യംകൊണ്ടുമാത്രം ചന്തുമേനവനുള്ള പ്രസിദ്ധി മറ്റൊന്നിനെക്കൊണ്ട് കിട്ടുമെന്നും തോന്നുന്നില്ല. കഥകളുടെ വൈചിത്ര്യത്തിന്റെയും ലോകസ്വഭാവപരിജ്ഞാനത്തിന്റെയും സ്വഭാഷാസ്വാധീനശക്തിയുടേയും നിരന്തരസമ്മേളനത്തിൽനിന്നുണ്ടായ ഇന്ദുലേഖ, ശാരദ എന്ന രണ്ടു സന്താനങ്ങളാണ് ചന്തുമേനവന്റെ യശസ്സിനെ ഇന്നും രക്ഷിച്ചുപോരുന്നത്.

പദ്യകൃതികളിൽ വിശേഷിച്ച് ഭാഷാന്തരീകരണത്തിൽ മാന്യസ്ഥാനം പരേതനായ സി. ചാത്തുക്കുട്ടിമന്നാടിയാർക്കു കൊടുക്കാമെങ്കിൽ ഗദ്യകൃതികളിൽ വിശേഷിച്ചു ഹാസ്യരസപ്രയോഗവിഷയത്തിൽ ഉത്തമസ്ഥാനം ചന്തുമേനവനും കൊടുക്കേണ്ടതാണ്. പദ്യകാവ്യമുണ്ടാക്കുന്നതിനേക്കാൾ ഗദ്യകാവ്യമുണ്ടാക്കുന്നതിന്നു പ്രയാ

റാം കഴിപ്പിച്ചിട്ടുള്ളതുകൊണ്ടു വായനക്കാൎക്കു പൊതുവിൽ പൂൎത്തിയായ രസം ഉണ്ടാവുന്നതല്ലെന്നു ചിലർ ആക്ഷേപിക്കുന്നുണ്ട്. എന്നാൽ ആ പാത്രങ്ങളുടെ മാതൃകകളായിട്ടു പരിചയമുള്ളവൎക്കു് അധികരസമുണ്ടെന്നല്ലാതെ പരിചയമില്ലാത്തവൎക്കു നോവലിനെ സംബന്ധിച്ചേടത്തോളം രസത്തിന്നു യാതൊരു കുറവുമുണ്ടെന്നു പറഞ്ഞുകൂട. അതിന്നു പുറമെ നോവലിലുള്ള പാത്രങ്ങൾക്കു നേരു പകൎപ്പുകളായ ജീവൽപാത്രങ്ങൾ ഉണ്ടെന്നും ഞങ്ങൾക്കു തോന്നുന്നില്ല. പല ജീവൽപാത്രങ്ങളുടേയും ഗുണദോഷങ്ങളെ അങ്ങുമിങ്ങും നിന്നെടുത്തു കൂട്ടിച്ചേൎത്തിണക്കി ലോകരീതിക്കനുസരിച്ചു ഒരു പാത്രം കവി സൃഷ്ടിച്ചിട്ടുണ്ടെങ്കിൽ അതുതന്നെയാണ് കവിധൎമ്മം. ഇന്ദുലേഖയിലെ സൂരിനമ്പൂരിപ്പാടും ശാരദയിലെ വൈത്തിപ്പട്ടരും കണ്ടൻമേനവനും ഏതുമാതിരി ഹാസ്യരസം പുറപ്പെടുവിപ്പിക്കുന്നതിന്നും ചന്തുമേനവന്നു ബഹു സാമൎത്ഥ്യമാണെന്നു വിളിച്ചുപറയുന്നുണ്ട്. കണിയാർപണിക്കർ ഏടത്തിലച്ചൻ കഴകക്കാരൻ വാരിയർ മുതലായവർ ലോകസ്വഭാവം പ്രതിബിംബിക്കുന്ന ദൎപ്പണങ്ങളാണെന്നുതന്നെ പറയാം. അറിയേണ്ടതായ പല തത്വങ്ങളും സരസമായി പാത്രമുഖേന വായനക്കാരുടെ ഹൃദയത്തിൽ ഉറപ്പിച്ചുകൊടുക്കുന്നതിന്നു ചന്തുമേനവന്റെ സഹജമായ സാമൎത്ഥ്യം സൎവ്വതോമുഖമായിത്തന്നെ കാണുന്നുണ്ട്.

ഇദ്ദേഹത്തിന്റെ പ്രഥമകൃതിയായ ഇന്ദുലേഖയുടെ പുറപ്പാടു കണ്ടു ഭ്രമിച്ചു ഗദ്യകാവ്യനിൎമ്മാണംകൊണ്ടു പ്രസിദ്ധി നേടുവാൻ എളുപ്പത്തിൽ സാധിക്കുമെന്നു കരുതി വികൃതനോവലുകൾ എഴുതിക്കൂട്ടി സമ്പാദിക്കുവാൻ ശ്രമിച്ച പേൎകളുണ്ടു. ദ്രവ്യം സമ്പാദിച്ചവർ ഒന്നുരണ്ടോ? ചന്തുമേനവന്റെ പിന്തുടൎച്ചക്കാരായി മലയാളഭാഷക്ക് അനൎഘമായ ധനം സമ്പാദിച്ചുവച്ചിട്ടുള്ള ആഖ്യായികകാരന്മാർ ഒന്നോ രണ്ടോ!

---

വിഷമമുടൽമുറിച്ചും ഘോരമേഘം നടിച്ചും
വിഷമനയനനാമീശ്വരൻ പാലയൻ താൻ
വിഷമവികൃതികൾ കാണിച്ചിടിപ്പുള്ള ബാലൻ
വിഷയസുഖമൊഴിച്ചിട്ടേതുമൊന്നാകിടാട്ടെ

# മലയാളികളുടെ വിവാഹം



കുറഞ്ഞൊരു കാലമായിട്ടു നമ്മുടെ ഇടയിൽ ഉള്ള വിവാഹബന്ധത്തിന്റെ നിരർത്ഥകതയെയും ദാസ്യതന്ത്രത്തെയുംപററി നിരൂപണം ചെയ്യുന്ന ആളുകളുടെ സംഖ്യ വൎദ്ധിച്ചുവരുന്നു. ഇതിലേയ്ക്കുള്ള ഹേതുക്കളെന്തെന്നും, ഇപ്പോഴത്തെ വല്ല ന്യൂനതകളും ഉള്ള പക്ഷം അവയെ പരിഹരിക്കുവാൻ മാൎഗ്ഗങ്ങളെന്തെന്നും ആലോചിച്ചുറയ്ക്കേണ്ട സന്ദൎഭം അതിക്രമിച്ചിരിക്കുന്നു.

വിവാഹത്തിന്റെ ഉപകരണങ്ങളെയും വിവാഹനടപ്പിനെയും സംബന്ധിച്ചിടത്തോളം മനുഷ്യവൎഗ്ഗങ്ങളിൽ ഒരു കാലത്തും ഐകരൂപ്യം ഉള്ളതായി വിചാരിച്ചുകൂട. മനുഷ്യസമുദായത്തിന്റെ ശൈശവാവസ്ഥയിൽ ക്ലിപ്തമായ വിവാഹബന്ധം ഉണ്ടായിരുന്നിരിപ്പാൻ ഇടയില്ല. പുരുഷന്മാരുടെ ഏകപത്നീവ്രതവും സ്ത്രീകളുടെ പാതിവ്രത്യവും ഉൽകൃഷ്ടാവസ്ഥയെ പ്രാപിച്ച ജനങ്ങളുടെ മുഖ്യലക്ഷണങ്ങളാണ്. ആദ്യകാലത്തു യഥേഷ്ടമായി സ്ത്രീപുരുഷന്മാർ പരസ്പരസംസൎഗ്ഗം ചെയ്തുവന്നിരുന്നു എന്നുള്ളതിലേയ്ക്ക് ലക്ഷ്യങ്ങളും ഉണ്ട്. ക്രമംകൊണ്ട്, ഈ വിധമുള്ള വ്യവസ്ഥ കെട്ട സഹവാസം ആപൽകരവും, നാശഹേതുകവും ആണെന്നു വെളിപ്പെട്ടു തുടങ്ങി. സ്ത്രീപുരുഷസംസൎഗ്ഗത്തിനു ചില നിബന്ധനകൾ ഏൎപ്പെടുത്തുവാൻ ഇടയായതു് ഈ ദോഷങ്ങളെപ്പററിയുള്ള ബോധമാണ്. രക്തസംബന്ധംകൊണ്ടുള്ള സാമീപ്യം ദാമ്പത്യബന്ധത്തിനു നിഷിദ്ധമായിത്തീൎന്നതും ഇപ്രകാരമാണ്. എന്നിട്ടും സഹോദരീപുത്രിയെ ഭാൎയ്യയാക്കുന്നത് അശാസ്ത്രീയമല്ലെന്നു വിചാരിക്കുന്ന ബ്രാഹ്മണർപോലും ഇക്കാലത്ത് ഉണ്ടല്ലോ. ഹിന്തുക്കളുടെ ഇടയിൽ സഹോദരന്റെ വിധവയിൽ പുത്രോല്പാദനം ചെയ്യുന്ന നടപ്പ് ഒരു കാലത്തു സൎവ്വസമ്മതമായിരുന്നു. അന്യന് ജനിച്ച പുത്രൻ സ്വന്തമകനാണെന്നു സമ്മതി

ക്കപ്പെട്ടിരുന്ന കാലവും ഹിന്തുക്കളുടെ പൂൎവ്വികന്മാൎക്ക് അപരിചിത മല്ലെന്നു 'ഔരസക്ഷേത്രജശ്ചൈവ' എന്നുള്ള ലിസ്റ്റിൽനിന്നു ഊഹി ക്കപ്പെടാം. വിവാഹബന്ധത്തിന് അയവില്ലായിരുന്നു എങ്കിൽ അ വനവന് ജനിയ്ക്കാത്ത മകൻ ഭാൎയ്യാവരന്റെ മകനാകുന്നതെ ങ്ങനെ?

മുൻ പറഞ്ഞതുപോലെ ക്രമേണ വിവാഹബന്ധത്തിനു സ്ഥി രതയും ദീൎഘതയും വേണമെന്നുള്ള ആവശ്യം മനുഷ്യസമുദായം മ നസ്സിലാക്കി. എന്നാൽ ചില വൎഗ്ഗങ്ങൾ ബഹുഭാൎയ്യാത്വം അനുവ ദിക്കുകയും, ചിലർ ഏകഭൎത്തൃത്വവും ഏകഭാൎയ്യാത്വവും ഏൎപ്പെടു ത്തുകയും ചെയ്തു. സ്ത്രീസ്വാതന്ത്ര്യം ചുരുങ്ങിയ സമുദായങ്ങളിലാണ് ആദ്യം പറഞ്ഞ ഏൎപ്പാട് നടപ്പിൽ വന്നത്. ഉഷ്ണമേഖലയ്ക്കു സമീ പം വസിക്കുന്ന ആളുകളുടെ ഇടയിൽ സ്ത്രീകൾക്കു യൌവ്വനാരംഭ വും യൌവ്വനനാശവും എളുപ്പത്തിൽ സംഭവിച്ചിരുന്നതുകൊ ണ്ടും, പുരുഷന്മാൎക്കു വിഷയവാസന അധികം ഉള്ളതുകൊണ്ടും, അ നേകഭാൎയ്യാത്വം സൌകൎയ്യപ്രദമായും തീൎന്നു. ലൌകികാവശ്യങ്ങൾ ക്കായി അംഗീകരിക്കപ്പെട്ടതായ ഈ ഏൎപ്പാട് നിലനിൎത്തുവാൻ മത സ്ഥാപകന്മാരും ജനഹിതം അനുസരിച്ചു പ്രയത്നിച്ചു. പുത്രനില്ലാ ത്ത പുരുഷൻ നരകത്തിൽ പതിക്കുമെന്നും ഈ പതനത്തെ ത ടുക്കുവാൻവേണ്ടി പുത്രോൽപാദനം ചെയ്യുവാൻ ഒന്നിലധികം ഭാൎയ്യ മാരാകാമെന്നും വാദിക്കുന്നതു പ്രയാസമല്ലല്ലോ. എന്നാൽ പുത്രനി ല്ലാത്ത സ്ത്രീക്കു ഈ സ്വാതന്ത്ര്യം അനുവദിക്കപ്പെട്ടില്ല.

വിവാഹം ലൌകികമായ ഏൎപ്പാടായിട്ടാണ് തുടങ്ങിയത്. അതിന് ആത്മീകമായ അൎത്ഥം സംഘടിപ്പിക്കപ്പെട്ടതു പിന്നീടാണ്.

റോമന്മാരുടെ ഇടയിൽ വിവാഹം തുടങ്ങുന്നതിനും പിരിയു ന്നതിനും മതസംബന്ധമായിട്ടു യാതൊരു ക്രിയയും വേണമെന്നു നിൎബ്ബന്ധമുണ്ടായിരുന്നില്ല. വേദം, സഹവാസംകൊണ്ടുമാത്രം ദാം പത്യം സ്ഥാപിക്കപ്പെട്ടുവന്നു. വിവാഹബന്ധം ഒഴിക്കുന്നതും സുഖസാദ്ധ്യമായിരുന്നു. സ്കോട്ട്ലാൻഡിൽ അദ്യാപി, ഇപ്രകാരമു ള്ള വിവാഹബന്ധം സാധുവാണ്. ഒരു പുരുഷനും സ്ത്രീക്കും ത

ത്തിൽ സംസൎഗ്ഗം ചെയ്തതിൽ വെച്ചു ഒരു പുത്രനുണ്ടായിപ്പോയാൽ
വളരെക്കാലം കഴിഞ്ഞശേഷം അവർ വിവാഹം ചെയ്യുന്നുവെങ്കിൽ
ഈ പുത്രനു ന്യായമായ അവകാശം സിദ്ധിക്കുന്നുവെന്നാണ് സ്കാ
ട്ട്ലൻഡിലെ നിയമം. ഇംഗ്ലണ്ടിൽ വിവാഹത്തിനു മുമ്പു
സ്ത്രീ ഗൎഭം ധരിച്ചിരുന്നാലും, വിവാഹശേഷം പുത്രൻ ജനിച്ചു എ
ന്നുള്ള ഏകസംഗതികൊണ്ടു, അവനു പൂൎണ്ണാവകാശങ്ങൾ കിട്ടുന്നു.
വിവാഹത്തിൽ ഉൽപന്നനായ പുത്രനു തുല്യമായ സ്ഥാനം അന്യ
ഥാ ജനിച്ചവനും കൊടുക്കുന്നതിലേക്കുള്ള സ്വാതന്ത്ര്യം ഫ്രാൻസിലും
അനുവദിക്കപ്പെട്ടിരിക്കുന്നു. ഒരു പുരുഷനുതന്നെ അമ്മാമനെന്നും
അച്ഛനെന്നും ഉള്ള സ്ഥാനം വഹിക്കുന്നതു നായന്മാരുടെയും മറ്റും
ഇടയിൽ ഇന്നും ഉള്ള നടപ്പാണ്. മഹമ്മദീയന്മാരുടെ ഇടയിൽ
വിവാഹബന്ധം വേർപെടുത്തുന്നതു സുകരമാണ്.

അതുമാത്രവുമല്ല, ക്രിസ്ത്യന്മാരും ഹിന്ദുബ്രാഹ്മണരും വിവാ
ഹം ആത്മികമായ ബന്ധം ആണെന്നു പറഞ്ഞുവരുന്നുവെങ്കിലും,
നടപ്പു മറുവിധത്തിലാണ്. 'ദൈവം യോജിപ്പിച്ചതിനെ മനു
ഷ്യൻ വേർപെടുത്താതിരിക്കട്ടെ' എന്നുള്ള വചനം പള്ളിയിൽവെ
ച്ചു പട്ടക്കാരനും 'എന്റെ സകലവിധമായ ലൌകികസ്വത്തും
ഞാൻ നിനക്കായി അൎപ്പിച്ചിരിക്കുന്നു' എന്നുള്ള വചനം മണവാ
ളനും ചൊല്ലിക്കൊണ്ടാണ് ക്രിസ്ത്യന്മാർ വിവാഹം നടത്തുന്നത്.
എന്നാൽ ഇംഗ്ലണ്ടിലെ വിവാഹമോചനകേസുകളുടെ സംഖ്യ പ്ര
തിവൎഷം വൎദ്ധിച്ചുവരുന്നതു നോക്കുമ്പോൾ ഈ വചനങ്ങൾ എത്ര
ത്തോളം അൎത്ഥപുഷ്ടിയുള്ളവയാണെന്ന് അനുമാനിക്കാം. ഹിന്ദു
ക്കളുടെ ഇടയിൽ ഒരു പുരുഷനു ഒന്നിലധികം ഭാൎയ്യമാരാകാമെന്നു
വച്ചിരിക്കുന്നതുകൊണ്ട് അവരും ഇത് ഒരു ലൌകികബന്ധമല്ലെന്നു
വിചാരിക്കുന്നതായി പറയുന്നത് അവാസ്തവമാണ്. 'ഭൎത്താവാ
യാലവനരികെ ശുശ്രൂഷിപ്പാനൊരുത്തി വേണമതിനായല്ലയോ നി
ജ്ജിപ്പോൾ' എന്നു ഏകപത്നീവ്രതനായ ശ്രീരാമൻ സീതയെ ഉദ്ദേശി
ച്ചു പറഞ്ഞ വാക്ക് ഓൎമ്മിച്ചാൽ വാസ്തവം ഏറക്കുറെ വെളിപ്പെടു
ന്നതും, ഇപ്പോൾ ഉള്ളവർ ലജ്ജിക്കേണ്ടിവരുന്നതും ആണ്. സഹ

ധർമ്മചാരിണിയായ ഏകപത്നിയായ് ആകാവൂ എന്നുള്ള വ്രതം ഹിന്ദുക്കൾ വിസ്മരിച്ചതുകൊണ്ട് ഉണ്ടായിരിക്കുന്ന ദോഷങ്ങൾ അപരിമിതങ്ങളാണ്.

ഓരോ മതവിശ്വാസങ്ങളുടെ പ്രചാരംകൊണ്ട് ഏർപ്പെട്ടതായിട്ടുള്ള സിദ്ധാന്തങ്ങൾ കാലാന്തരംകൊണ്ടു അർത്ഥശൂന്യങ്ങളായി ഭവിക്കുന്നു എന്നു മേൽപറഞ്ഞ ഉദാഹരണങ്ങൾകൊണ്ടു വ്യക്തമാകുന്നു. യൂറോപ്പിൽ ക്രിസ്തുമതവും ഇൻഡ്യയിൽ ഹിന്ദുമതം എന്നു നവീനമായ അഭിധാനം സിദ്ധിച്ചിട്ടുള്ള പരസ്പരവിരുദ്ധങ്ങളായ അന്ധവിശ്വാസങ്ങളുടെ ബഹുലതയും ജനാചാരങ്ങളെ വശീകരിക്കുകയും, അഥവാ ദൂഷിപ്പിക്കുകയും ചെയ്യാതെ ഇരുന്നുവെങ്കിൽ, വിവാഹബന്ധത്തിനു കല്പിതാർത്ഥം ഒരു വിധത്തിലും അതിന്റെ നടപ്പു വിപരീതമായും, പരിണമിക്കയായിരുന്നില്ല. ക്രിസ്തുമതാധികാരികളും ബ്രാഹ്മണരും, യഥാശക്തി ദുർവ്യയംചെയ്തു ഉത്സാഹത്തിന്റെ ഫലമാണ് ഇപ്പോഴുള്ളവർ അനുഭവിക്കുന്നത്.

ഒരു പുരുഷനും സ്ത്രീയും തമ്മിൽ അന്യായമായി ഉപദ്രവപ്പെടുത്താതെ, ആജീവനാന്തം ചേർന്നിരിക്കുവാൻ ഉപകരിക്കുന്ന കെട്ടുപാടാണ് വിവാഹം. ഈ ഉദ്ദേശത്തെ എത്രത്തോളം സാധ്യമാക്കുവാൻ കഴിയുമോ, അത്രത്തോളം പ്രാബല്യം വിവാഹബന്ധത്തിനുണ്ട്.

എന്നാൽ വിവാഹം ഒരു വെറും കരാർ മാത്രമാണോ എന്നാലോചിക്കാം. ഞാൻ ഒരു ഭൃത്യനെ നിയമിക്കുന്നതു കരാറാണ്. അവൻ എന്നെ അനുസരിക്കാമെന്നു അവനും, അത്രയുംകാലം അവനു ശമ്പളംകൊടുക്കാമെന്നു ഞാനും, വാഗ്ദാനം ചെയ്യുന്നു. എന്നെ അനുസരിക്കാഞ്ഞാൽ അവനെ മാറ്റുവാൻ എനിക്കും ശമ്പളം കിട്ടാഞ്ഞാൽ മാറുവാൻ അവനും, സ്വാതന്ത്ര്യമുണ്ട്. അഥവാ കാരണമൊന്നും പറയാതെ അവനെ നീക്കുവാൻ എനിക്കും കാരണം ഒന്നുംകൂടാതെ മാറുവാൻ അവനും അവകാശമുണ്ടായിരിക്കും. എന്നാൽ അങ്ങനെ ആണെങ്കിൽ പരസ്പരം നഷ്ടപരിഹാ

രം ചെയ്യേണ്ടിവരുന്നത്. വിവാഹം ഇപ്രകാരമുള്ള ബന്ധമേ ആകുന്നുള്ളൂ?

ഇപ്പോഴുള്ള പരിഷ്കൃതജനങ്ങളുടെ ഇടയിൽ വിവാഹം കേവലം കരാറല്ല. വധൂവരന്മാർക്കു പല അവകാശങ്ങളും വിവാഹബന്ധംകൊണ്ടു ഉണ്ടാകുന്നു. ശ്രീപരമേശ്വരൻ ദേഹത്തിൽ പകുതി ശ്രീപാർവ്വതിക്കു പങ്കുവച്ചുകൊടുത്തു എന്നു പറയുന്നത് എത്രയോ അർത്ഥവത്താണ്. ഐഹികസുഖദുഃഖങ്ങളിലും, സമ്പദാപത്തുകളിലും, വധൂവരന്മാർ പങ്കുകാരാകുന്നു. രാജാവിനേയും പട്ടമഹിഷിയേയും ഒന്നിച്ചു അഭിഷേകം ചെയ്യുന്നതിന്റെ ഗൂഢാർത്ഥം ഇതുതന്നെയാണ്. ശ്രീരാമന്റെ വനവാസത്തിലും സീത പിരിയാതിരുന്നതു എന്തുകൊണ്ടാണ്? 'കുടുംബിനി' 'ഗൃഹിണി' എന്നീവാക്കുകൾ ഭാര്യയ്ക്കുള്ള സ്ഥാനത്തെ സൂചിപ്പിക്കുന്നില്ലേ? 'വീട്ടുകാരി' എന്നു നാട്ടുകാർ പറയുന്നതും ഈ അർത്ഥത്തെ സ്വാഭാവികമായി കാണിക്കുന്നതുകൊണ്ടല്ലേ?

റോമന്മാരുടെ ഇടയിൽ കുടുംബത്തിലെ പ്രമാണിക്കു 'കുടുംബപിതാവ്' എന്നും അയാളുടെ കളത്രത്തിനു 'കുടുംബമാതാവ്' എന്നും ഉള്ള സ്ഥാനങ്ങൾ സിദ്ധിച്ചിരുന്നു. ഭാര്യാഭർത്താക്കന്മാർ ദേഹംകൊണ്ടു രണ്ടാണെങ്കിലും മറ്റുവിഷയങ്ങളിലെല്ലാം ഏകീഭവിച്ചിരിക്കുന്നുവെന്നാണ് സിദ്ധാന്തം. ഭാര്യ പുത്രോൽപാദനയന്ത്രം മാത്രമാണെന്ന് ഇപ്പോഴുള്ള ചില യോഗ്യന്മാർക്കു തോന്നിയിട്ടുണ്ട്. എന്നാൽ, അവർക്കും ഭാര്യയിൽനിന്നുണ്ടാകുന്ന സന്താനങ്ങൾക്കും പുരുഷന്റെ സ്വത്തിന്മേലവകാശമുള്ളതായി മിക്ക പരിഷ്കൃതവർഗ്ഗക്കാരും സമ്മതിക്കുന്നു.

വിവാഹം കേവലം ഉടമ്പടിയല്ല, ഭാര്യാഭർത്താക്കന്മാർക്കും അവരുടെ കുട്ടികൾക്കും ചില അവകാശങ്ങളെ ഉണ്ടാക്കിക്കൊടുക്കുന്നതും വിവാഹബന്ധമാണ്, എന്നുള്ള വസ്തുത പ്രായേണ സമ്മതിക്കപ്പെടുന്നതാണ്.

എന്നാൽ മലയാളികളുടെ വിവാഹത്തെ ഈ തോതുവച്ചു പരിശോധിച്ചുനോക്കാം.

നമ്പൂരിമാരുടെ വിവാഹത്തിന് ഈ ലക്ഷണം ചേരുന്നുണ്ട്. ഒരു നമ്പൂരിയുടെ വിവാഹത്തിനുശേഷം ഭാൎയ്യ ഭൎത്തൃകുടുംബത്തിലെ ഒരംഗമായിത്തീരുന്നു.

മരുമക്കത്തായം അനുസരിക്കുന്ന മലയാളികളുടെ വിവാഹത്തിന് ഈ ലക്ഷണം പൂൎത്തിയായിട്ടോ ഏകദേശമോ ഉണ്ടോ എന്നു ആലോചിക്കാം.

ഒരു മരുമക്കത്തായ മലയാളിക്കു ഭാൎയ്യയെ സംബന്ധിച്ചേടത്തോളം എന്തെല്ലാം അവകാശങ്ങളും ബാദ്ധ്യതകളുമാണുള്ളത്?

യഥേഷ്ടം വിവാഹബന്ധം പിരിയുവാനുള്ള സ്വാതന്ത്ര്യം ദമ്പതിമാൎക്കുണ്ട്. പൂൎവ്വകാലങ്ങളിൽ റോമന്മാൎക്കു ഈദൃശമായ സ്വാതന്ത്ര്യമുണ്ടായിരുന്നു. ഇപ്പോഴും മഹമ്മദീയനായ ഒരു ഭൎത്താവിനു ഏകദേശം ഈ സ്വാതന്ത്ര്യം ഉണ്ട്. ക്രിസ്ത്യാനികൾക്കു സകാരണമായും നീതിന്യായക്കോട്ടു മുഖേനയും വിവാഹമോചനത്തിനുള്ള അവകാശമുണ്ട്. വിവാഹമോചനം ഒന്നുകൊണ്ടും പാടില്ല എന്നുള്ള വിശ്വാസം വിദേശീയന്മാരായ ഹിന്ദുക്കൾക്കും എല്ലാ ബ്രാഹ്മണൎക്കും മാത്രമേ ഉള്ളു. വിവാഹം പിരിയുവാൻ പുരുഷനു സ്വാതന്ത്ര്യമുള്ളതുപോലെ സ്ത്രീകൾക്കുംകൂടി അനുവദിക്കപ്പെട്ടിട്ടുണ്ടെന്നും, പക്ഷെ അത് ഇപ്പോഴുള്ള ഇതരവൎഗ്ഗക്കാരേക്കാൾ സ്വല്പം കൂടുതലാണെന്നും മാത്രമേ നമ്മുടെമേൽ ദോഷാരോപണം ചെയ്യേണ്ടിവരുന്നുള്ളു. ഇതുകൊണ്ടു വിവാഹത്തിന്റെ മുഖ്യമായ ഒരു ഉപകരണം നമ്മുടെ ഇടയിൽ ഇല്ലെന്നു വാദിച്ചുകൂടാ. റോമന്മാരുടെ കീഴ്‌നടപ്പുതന്നെ നമുക്ക് അനുകൂലമായിരിക്കുന്നു.

പുനൎവിവാഹം ആകാമെന്നുള്ളതു ഏറ്റാട്ടു ഹിന്ദുസ്ത്രീകൾ ഒഴികെ മറ്റെല്ലാവൎക്കും സമ്മതിക്കപ്പെട്ടിട്ടുള്ളതാകയാൽ അതു നമുക്ക് ഒരു ന്യൂനതയാണെന്നു പറഞ്ഞുകൂട.

എന്നാൽ നമുക്കുള്ള കുറവു മേൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. നമ്മുടെ വിവാഹം വെറും കരാറിന്റെ സ്വഭാവത്തെ വഹിക്കുന്നു. വിവാഹംകൊണ്ടു വധൂവരന്മാരുടെ അവകാശങ്ങൾക്കു ബാദ്ധ്യത

കൾക്കും പറയത്തക്ക പകൎച്ചകൾ ഉണ്ടാകുന്നില്ല. ഭൎത്താവിന്റെ സ്വത്ത് അവന്റെയും, ഭാൎയ്യയുടെ സ്വത്ത് അവളുടേയും അധീനത്തിൽനിന്നു വിട്ടുന്നില്ല. പുത്രന്മാൎക്കു പിതൃസ്വത്തിന്മേൽ അവകാശം കിട്ടുന്നില്ല.

റോമന്മാരുടെ ഇടയിൽ വിവാഹംകൊണ്ടു ഭൎത്തൃസ്വത്തിന്മേൽ ഭാൎയ്യക്കും ഭാൎയ്യാസ്വത്തിന്മേൽ ഭൎത്താവിന്നും സൎവ്വസാധാരണമായി അവകാശം സിദ്ധിച്ചിരുന്നില്ല. ഭൎത്താവിന്റെ അധികാരത്തിൽ പെടാതെ ഭാൎയ്യ സ്വാതന്ത്ര്യയായിരിക്കത്തക്കവിധത്തിൽ ഒരുവക വിവാഹം റോമന്മാർ അംഗീകരിച്ചിരുന്നു. എങ്കിലും ഈ വിവാഹത്തിന്നു യാതൊരു നീചത്വവും കല്പിക്കപ്പെട്ടിരുന്നില്ല. ക്രിസ്തുമതത്തിന്റെ പ്രചാരത്തോടുകൂടി ഈ മാതിരി വിവാഹം ക്രമേണ നിഷിദ്ധമായിത്തീൎന്നുവെന്നേയുള്ളു. ഇതു നോക്കുമ്പോൾ നമ്മുടെ വിവാഹത്തിനുള്ള ഈ ന്യൂനതയ്ക്കു ഒട്ടുമപൂൎവ്വത്വം കല്പിച്ചുകൂട.

ഈ ന്യൂനതയ്ക്കു പ്രത്യേകമായി ഹേതുക്കളില്ലാതില്ല. മരുമക്കത്തായംകൊണ്ടു്, ഭാൎയ്യയ്ക്കു ജനനകുഡുംബത്തിന്മേലവകാശമുള്ളതിനാൽ ഭൎത്തൃസ്വത്തിന്മേൽ അവകാശം അനുവദിക്കേണ്ടുന്ന സന്ദൎഭം പൂൎവ്വകാലങ്ങളിൽ ഉണ്ടായിരുന്നില്ല. പുത്രന്മാരുടെ നിലയും അപ്രകാരംതന്നെ. എന്നാൽ കാലാന്തരംകൊണ്ടു്, മരുമക്കത്തായത്തറവാട്ടുകൾ കാരണവന്റെ പൂൎണ്ണാധികാരത്തിൽ വന്നുപെടുകയും, ഭാൎയ്യാഭൎത്താക്കന്മാരുടെ സഹവാസത്തിന്നു സ്ഥൈൎയ്യവും ദാൎഢ്യവും വൎദ്ധിക്കുകയും ചെയ്യുന്നതിനാൽ, വിവാഹബന്ധത്തിന്റെ പൂൎണ്ണതയ്ക്കു അത്യാവശ്യമായി വേണ്ടിയിരിക്കുന്ന ഈ ഉപകരണംകൂടി അനുഗ്രാഹ്യമായിത്തീൎന്നിരിക്കുന്നു. നാഞ്ചിനാട്ടു വെള്ളാളന്മാരും തിരുവിതാംകൂർ സംസ്ഥാനത്തു ചില പ്രദേശങ്ങളിലുള്ള ഈഴവരും ഈ വസ്തുത ഗ്രഹിച്ചിട്ടുള്ളവരാകയാൽ, അവരുടെ ഇടയിൽ ഭാൎയ്യയ്ക്കും പുത്രന്മാൎക്കും ഏതാനും അവകാശങ്ങൾ അനുവദിക്കപ്പെട്ടിട്ടുണ്ടു്. ഈ ആചാരത്തിന്റെ പ്രാബല്യം നീതിന്യായക്കോടതിക്കാരും ആദരിച്ചുവരുന്നു. മരുമക്കത്തായക്കാരായ ഇതരവൎഗ്ഗക്കാൎക്കും ഈ വിധമെങ്കിലുമവകാശം നിയമപ്രകാരം സിദ്ധിക്കുന്നപക്ഷം

നമ്മുടെ വിവാഹത്തിനുള്ള മുഖ്യന്യൂനത പരിഹരിക്കപ്പെടുമെന്നാണ് തോന്നുന്നത്.

എം. രാമൻതമ്പി, ബി. എ. എം. എൽ.

---

# ഇന്ദ്രജാലം

1. ക്ഷതിയററൊരുകൊച്ചിനാട്ടുശേഖര-
ക്ഷിതിനാഥൻമുറപോലെകാത്തകാലം
അതിചിത്രമൊരിന്ദ്രജാലമുണ്ടാ-
യതിനെപ്പററിയൊളുക്കിയെഴുതിടുന്നേൻ.

2. പരദേശിപരംപുകഴ്ന്നചീതാം-
ബരനാഖ്യൻ, പടുവിന്ദ്രജാലശാസ്ത്രി
സരസംമലയാളനാട്ടുചുററി-
പ്പുരമെത്തൊഴ്ചുതിരുമിക്കവെക്കം.

3. ഒരുനാളെറണാകുളത്തുനിന്നി-
ട്ടരചൻകൊച്ചിയിലേക്കുപോയിടുന്നോറം
പരമാകടലൊത്തകായൽമദ്ധ്യ-
ത്തിരയിൽക്കണ്ടിതുചന്തമാണിതെന്ത.

4. പലപാട്ടുകൾപാവപാത്രജാലം
ചിലയന്ത്രംചിലതന്ത്രമെണ്ണമററ
വിലസുന്നവിരിപ്പിലിപ്രകാരം
പലതും വെച്ചതുപട്ടുതണ്ടിരിപ്പു.

5. ഇരുവശംവിനോദനൊട്ടുമുക്കാട്ട-
ന്നിരുമൊഴ്ചുനനു, പകിട്ടുചെല്ലിടുന്ന
അതുകണ്ടരചൻതിരിഞ്ഞുമൊട്ടിൽ
ഉച്ചമന്ത്രിതന്മാരൊടൊക്കെനോക്കി.

6. എഴുന്നേറ്റവനരച്ചെരിപ്പുകാല്ക്കി-
ട്ടെഴുമായാളധരബോട്ടിൽനിന്നിറങ്ങി
അഴകിൽപ്പരദേശിപിട്ടുകാട്ടും
പുഴയിൽക്കരെക്കുനാടയായ് നടന്നുചെന്നു.

7. അടിയെന്നോ വന്നു നിവെച്ചിട്ടുമ്പോ
ളിടിമുന്നുചിലകൾ ഉതിർന്നിടുന്നു
വടിവോടവനെത്തിയപ്പോഴുമ്ലൂം
പിടികിട്ടപ്പെടിവാണിഭങ്ങൾമുങ്ങി.

8. ഒടുവിൽപ്പരദേശികായലിങ്കൽ
കടുമഞ്ഞുന്യൂവരെല്ലാമാണ്ടുപോയി
പടുവാംപരനല്പ്പാട്ടുത്തുക്കളൂ-
പ്പെട്ടമാമ്പ്രാഹ്മണനെപ്പിടിച്ചുചെകി.

9. കരയുംപ്രദീപ്തനാകനിജത്തുപിന്നെ-
ക്കരെയെത്തിപ്പൂതിനാട്ടുബോട്ടുകേറി
പരദേശിയെയാദരിച്ചുവീണ്ടും
ധരണീശൻനലമോടുസൽക്കരിച്ചു.

10. തരമോടഥകൊച്ചിപൂകിറങ്ങി-
ട്ടരചൻവാണിഇരക്ഷധാനിയിങ്കൽ
നരനായകനാദരിച്ചുപിന്നാം-
ബരനായൻപരിഇഷ്ടിപൂണ്ടിരുന്നു.

11. ബഹുധാടിയിലിന്ദ്രജാലശാസ്ത്രം
ബഹുലാബ്ധമിതെന്നശാസ്ത്രിമാർക്കി
ബഹുധാബാഹ്യംവിചിത്രമെന്നാവ-
ബ്ബഹുമാനിച്ചുസംചെയ്യുന്നുവരം.

12. ഇവനൊന്നടെനാട്ടുകാരനെന്നൊട്ടും-
ട്ടിവശിഷിച്ചവനെന്നിതൂർന്നാലി
അവനിപതിചൊന്നവരവർകൾപ്പി-
ല്ലിവനെന്നാൻവിനയത്തൊടമനുഷ്യൻ.

13. അഥവാല്ലുമൊന്നുകാട്ടുകെന്നായ്
പ്രഥമാനലിജനാഗ്രഹിച്ചരല്ലു
പ്രഥമംനൃപനൊട്ടുചൊന്നവാക്കൽ
ഗ്രഥനംചെയ്തുപറഞ്ഞൊഴിഞ്ഞുവിദ്വാൻ

14. പകരന്നിതുനേരമന്തിയാവും
പകലുണ്ടിട്ടനക്കരയ്ക്കുപോണം
സകലംശ്രുതമായിടട്ടെയെന്നാൻ
സകലർക്കുംപ്രിയമോടട്ടമന്നാളൻ

15. അമരന്നുകഴിഞ്ഞുകൂട്ടെയുമെല്ലാ-
രമരാതാല്പൂജിച്ചമന്ത്രമെന്ന്യ
കമരൻമുതലായവരൊട്ടുകാഴ്ച
ക്രമമായെഴ്ത്തികൊടുത്തുഇഷ്ടിയാലി

16. ചൊവതിങ്ങളിരാതാമസിച്ചവാറേ
കരകാർവന്നുനിറഞ്ഞിതംബരത്തിൽ
മുറകികട്ടുകാറൻകാറ്റുചുറ്റും
ശവമട്ടാമിടിമിന്നലുംതകർത്തു.

17. മഴപെയ്തുതകർത്താരമായ്തുടങ്ങി
പുഴപൊങ്ങികടലുംകലങ്ങിവിങ്ങി
അഴികായലുമൊന്നുപോലിണങ്ങി
വഴിമുങ്ങിപുരപാടവപുഴങ്ങി.

24. മഴയില്ലൊന്നുകാററുമില്ലകാറി-
ല്ലുഴലേറനിടിയില്ലമിന്നലില്ല
പുഴപൊങ്ങലുമില്ലണൊട്ടുമില്ല-
പ്പൊഴുതേറുംകവലമിന്ദ്രജാലമെല്ലാം.

25. ചേരമനല്ലൂർക്കഞ്ചുകത്താ-
വാരാണെന്നതറിഞ്ഞീടാതെ
പോരയ്യോ ഞ്ഞപ്പോട്ടനെന്നാ-
ത്തരമോതനാണിശ്ചാടിവിപ്രൻ.

---

സാമൂതിരിപ്പാടും പറങ്കിഅമരലും

തമ്മിലുണ്ടായ

# ആദ്യത്തെക്കൂടിക്കാഴ്ച



ക്രിസ്ത്വബ്ദം 1498-ാമാണ്ട മേയ്മാസം 19-ാംനു-
യകനു വാസ്ക്കോഡിഗാമയെന്ന പ്രസിദ്ധനാ
യ പറങ്കിഅമരാള കോഴിക്കോട്ട തുറമുഖത്തെ
ത്തിയത്. ഇൻഡ്യയിലെ രാജാക്കന്മാൎക്ക മേൽ
വിലാസംവെച്ചതായും പോർട്ടുഗലിലെ രാജാവ്
എഴുതീട്ടുള്ളതായും ഉള്ള എഴുത്തുകൾ കൈവശമായിരുന്നു അമരാളിന്റെ
വരവ്. എത്തിയ ദിവസം കരയ്ക്കിറങ്ങിയില്ല. മരണശിക്ഷ വിധിക്ക
പ്പെട്ടവരിൽ ചിലരെ പോർട്ടുഗലിൽനിന്നു വാസ്ക്കോഡിഗാമ കൂടെ
ക്കൊണ്ടുവന്നിട്ടുണ്ടായിരുന്നതുകൊണ്ട് അവരിൽ ഒരാളെ കാൎയ്യങ്ങൾ
അറിഞ്ഞുവരുവാൻ വേണ്ടി പിറേറദിവസം കരയ്ക്കുവിട്ടു. മരണശിക്ഷ
വിധിക്കപ്പെട്ടിട്ടുള്ള ഇവർ ആപൽകരങ്ങളായി വരാവുന്ന വല്ല ഉദ്യമ
ങ്ങളും നിറവേററിയാൽ ഇവൎക്ക മാപ്പുകൊടുക്കണമെന്നാണത്രെ പോർട്ടു
ഗൽഗവർമ്മെണ്ടു നിശ്ചയം ചെയ്തിട്ടുള്ളത്. കരയ്ക്കിറങ്ങിയപ്പോഴത്ത
ന്നെ അവന്റെ വികൃതവേഷം കാണ്മാനായി നാട്ടുകാർ ചെന്നു പൊ

തിങ്ങിത്തുടങ്ങി. ഒടുവിൽ ട്യൂണിസ്സിലെ രണ്ടു കച്ചവടക്കാരിൽ ഒരാൾ അവനെ കണ്ട് സ്പെയിൻരാജ്യക്കാരനാണെന്നു ധരിച്ചു. സ്പെയിനിലെ ഏതുപ്രദേശത്തുനിന്നു വരുന്നു എന്നു സ്പാനിഷ് ഭാഷയിൽ ചോദിച്ചു. അപ്പോൾ താൻ പറങ്കിയാണെന്ന് അവൻ പറഞ്ഞതുകേട്ട് അവനെ ആയാൾ തന്റെ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി സല്ക്കരിക്കുകയും മറ്റും ചെയ്തു. പിന്നീട് ആയാളുടെ കൂടെ പറങ്കി കപ്പലുകളിലേക്കു പോയി അമരാലിനെ കണ്ടു. കോഴിക്കോട്ടുരാജ്യത്തു പ്രധാനമുതലെടുപ്പു കടൽച്ചരക്കുവ്യാപാരമായതുകൊണ്ടു രാജാവിനു പറങ്കികളുടെ വരവു സന്തോഷകരമായിരിക്കുമെന്നും മറ്റും അറിയിച്ചു. പിന്നെ അമരാൽ തന്റെ ആൾക്കാരിൽ രണ്ടു പേരെ ഈ കച്ചവടക്കാരന്റെകൂടെ കരയ്ക്കയച്ചു. കച്ചവടക്കാരന്റെ പേർ മോൻസെയ്ദ് എന്നാണ്. കോഴിക്കോട്ടു രാജാവിന്റെ യശസ്സമൃദ്ധിയെപ്പറ്റി കേട്ടു സന്തോഷിച്ചു പറങ്കിരാജാവ് അന്യോന്യസൌഹാർദ്ദത്തെയും ഐക്യമത്യത്തെയും ഇച്ഛിച്ചു തന്റെ കപ്പിത്താന്മാരിൽ ഒരാളെ അയച്ചിരിക്കയാണെന്നു പറവാൻ അമരാൽ അവരോടു ശട്ടംകെട്ടിയിരുന്നു. സാമൂതിരിപ്പാട് അവരെ വഴിപോലെ സല്ക്കരിക്കയും അക്കാലത്തു കോഴിക്കോട്ടു തുറമുഖത്തു കപ്പലുകൾ നില്ക്കുന്നതിന്നു രക്ഷയില്ലാത്തതുകൊണ്ടു താൻ താമസിച്ചിരുന്ന പന്തലായിനിക്കൊല്ലത്തു* കപ്പലുകൾ കൊണ്ടുവരുവാൻ അമരാലോടു താല്പര്യപ്പെടുകയും തന്റെ മാല്യമികളിൽ ഒരാളെ പറങ്കികൾക്കു വഴികാണിച്ചുകൊടുപ്പാൻവേണ്ടി അയച്ചുകൊടുക്കുകയും ചെയ്തു. അതിൽപിന്നെ സാമൂതിരിപ്പാട് അമരാലെ തന്റെ മുമ്പാകെ കൂട്ടിക്കൊണ്ടുവരുവാൻവേണ്ടി ഒരു കോത്തുവാളെ അയച്ചു. കോത്തുവാൾ അക്കാലത്തു മജിസ്ത്രേട്ടുദ്യോഗം ഭരിച്ചിരുന്ന ഒരു ഉദ്യോഗസ്ഥനായിരുന്നു.

പറങ്കികൾ കരയ്ക്കിറങ്ങിയപ്പോൾ അവരെ കയറ്റിക്കൊണ്ടുപോകുവാൻ പല്ലക്കുകൾ തയ്യാർ. അകമ്പടിക്കു നായന്മാരായ പട്ടാളക്കാർ തയ്യാർ. അവരെ മുഖ്യമായ ഒരു ക്ഷേത്രത്തിന്റെ സ

* കൊല്ലം, കൊയിലാണ്ടി.

ശിവപുരത്തിലേക്കാണ് ആദ്യം കൊണ്ടുപോയത്. അമ്പലത്തിന്റെ
മാതിരിയും അവിടത്തെ ചില കൊത്തുപണികളും രൂപങ്ങളും അ
വർ കണ്ടപ്പോൾ അത് ക്രിസ്ത്യാനികളുടെ പള്ളിയാണെന്ന് അവ
ർ അന്ധാളിച്ചുപോയി. പൊക്കിളിന്റെ മേൽഭാഗംവരെ ന
ഗ്നന്മാരായും പട്ടുടുത്തവരായും പൂണൂൽ ഉള്ളവരായും നാലുപേർ
ഗോപുരദ്വാരത്തിൽ നില്പുണ്ടായിരുന്നു. അവർ പറങ്കികളെ
പുണ്യാഹം തളിക്കുകയും, എന്തോ മധുരമുള്ള പടികൾ അവർക്കു
കൊടുക്കുകയും ചെയ്തു. അമ്പലത്തിന്റെ ചുമരുകളിൽ ഉണ്ടായി
രുന്ന ചിത്രമെഴുത്തുകളും ശ്രീകോവിലും അതിന്റെ വീതികുറഞ്ഞ
പിച്ചളവാതിലുകളും സോപാനവും പറങ്കികൾക്കു കൌതുകത്തെ
ജനിപ്പിച്ചു. എന്നാൽ ശ്രീകോവിലകത്തുള്ള ഇരുട്ടുകൊണ്ട് അവർക്കു
വിഗ്രഹം തിരിച്ചറിവാൻ പാടില്ലായിരുന്നു. അകത്തുകടന്നു നോക്കു
വാൻ അവർ ആവശ്യപ്പെട്ടപ്പോൾ അതു ശാന്തിക്കാർക്കു മാത്രമേ പാ
ടുള്ളു എന്നു പറഞ്ഞ് അവരെ വിലക്കി. ശാന്തിക്കാർ വന്ന ആരാധ
നയുടെ ഇടക്ക് 'മഹാദേവ' എന്നു പറഞ്ഞതു യേശുവിന്റെ മാതാ
വായ 'മേറായ' എന്നു പറങ്കികൾ തെറ്റിദ്ധരിച്ചു. 'മാതാവിന്റെ
കുർബാന'യാണ് നടക്കുന്നതെന്നു വിശ്വസിച്ചു ക്രിസ്തീയരീതിയിൽ
അവർ ദേവാഭിവന്ദനവും ചെയ്തു. അവിടെനിന്നു മറ്റൊരു ക്ഷേത്ര
ത്തിലേക്കും ആവഴി രാജധാനിയിലേക്കുമാണ് പറങ്കികൾ പിന്നെ
പോയത്. പോകുംവഴിക്കെല്ലാം വാദ്യഘോഷങ്ങൾ ഉണ്ടായിരുന്നു.
അകമ്പടിക്കാരായ നായന്മാർ വാളുകൊണ്ടു വഴി വിലക്കി പുരുഷാര
ത്തെ ഒതുക്കിയിരുന്നില്ലെങ്കിൽ പറങ്കികൾക്കും കൂട്ടുകാർക്കും കടന്നു
പോകുവാൻ നിവൃത്തിയില്ലാത്ത വിധത്തിൽ തിരക്കു ഉണ്ടായിരു
ന്നു. കോവിലകത്തിന്റെ പടിക്കൽ [illegible]ന്മാർ എതിരേല്ക്കു
വാൻ ഹാജരുണ്ടായിരുന്നു. അകത്തു കടന്നു പള്ളിയറയുടെ സമീ
പത്തിൽ എത്തിയപ്പോൾ കഴുത്തു മുതൽ മുട്ടുവരെ പട്ടു ധരിച്ചൊരു
വൃദ്ധൻ പുറത്തുവന്നു ഗാമയെ ഗാഢാശ്ലേഷം ചെയ്തു. ഈ വയോ
ധികൻ ബ്രാഹ്മണരിൽ മുഖ്യനായിരുന്നു. ഇദ്ദേഹം ഗാമയുടെ കയ്യു
പിടിച്ചു ഒപ്പം നടന്നു. പിന്നെ ചെന്നത് സാമൂതിരിപ്പാട്ടിലെ തിരു

ഷൎവിശേഷമാണ്. പള്ളിയറ വിശാലമായ ഒരു മുറിയായിരുന്നു. അ
വിടെ ഇരിക്കാനുള്ള ബെഞ്ചുകളും ഒരു നിരയായിട്ടാണ് ഇട്ടിരുന്നത്.
നിലമുഴുവൻ പട്ടു വിരിച്ചിരുന്നു. എന്നു മാത്രമല്ല, ചുമരുകളി
ലെല്ലാം നീരാളംകൊണ്ടു വിതാനിച്ചിരുന്നു. രത്നഖചിതമായ ഒരു
ചെറിയ കിരീടം സാമൂതിരിപ്പാട് ശിരസ്സിൽ ധരിച്ചിരുന്നു. അദ്ദേഹ
ത്തിന്റെ കുപ്പായം പട്ടും വളരെ സ്വൎണ്ണക്കുടുക്കുകളും ഉള്ളതും ആ
യിരുന്നു. കാതിൽ വളരെ വിലപിടിച്ച കല്ലുവച്ച കടുക്കനും വിരലു
കളിൽ കല്ലുവെച്ച മോതിരങ്ങളും ഉണ്ടായിരുന്നു. അദ്ദേഹം ദീൎഘകാ
യനും സുമുഖനും ഗംഭീരനും ആയിരുന്നു. ഗാമ അദ്ദേഹത്തെ നാ
ട്ടാചാരപ്രകാരം അഭിവന്ദിച്ച് അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം
സമീപത്തുള്ള ഒരു ആസനത്തിന്മേൽ ഇരുന്നു. മറ്റുള്ള പറങ്കികളും
ഇരുന്നു. പിന്നീട് അവരുടെ കൈകാൽ കഴുകുവാൻ വെള്ളവും
അവൎക്ക് ഭക്ഷിപ്പാൻ പലതരം പഴങ്ങളും അവരുടെ മുമ്പിൽ കൊ
ണ്ടുപോയി വച്ചു. അതിന്റെ ശേഷം വന്നകാൎയ്യം പറവാനായി
ഗാമയോട് സാമൂതിരിപ്പാട്ടു ചോദ്യം ചെയ്തു. എന്നാറെ തന്റെ പാ
ട്ടിൽ ഈ വക കാൎയ്യങ്ങളെപ്പറ്റി പരസ്യമായി സംസാരിക്കുന്നത്
പതിവില്ലെന്നും സ്വകാൎയ്യമായി രാജാവിനോടോ മന്ത്രിമാരോടോ പ
റഞ്ഞുകൊള്ളാമെന്നും ഗാമ മറുപടി പറഞ്ഞു. അപ്പോൾ രാജാ
വ് കുറെക്കൂടി കൗതുകമുള്ള ഒരു മുറിയിലേക്ക് എഴുന്നള്ളുകയും ഗാ
മ അവിടെച്ചെന്നു തന്റെ യജമാനനായ ഇമ്മാനുവൽ രാജാവ
ക്കോഴിക്കോട്ട് രാജാവിന്റെ പ്രസിദ്ധമായ പ്രാബല്യത്തെയും ഇന്ത്യ
യിലുള്ള അപൂൎവ്വപദാൎത്ഥങ്ങളേയുംപറ്റി കേട്ട സ്നേഹസഹായങ്ങ
ളെ കാംക്ഷിച്ച് മാനത്തിനും ലാഭത്തിനും ഹേതുകമാകുംവണ്ണം ര
ണ്ടു നാട്ടുകാരും പരസ്പരസംസൎഗ്ഗം ഉണ്ടാവാനുള്ള അഭിലാഷത്തോ
ടുകൂടിയും വിവരങ്ങളും എഴുതീട്ടുള്ള എഴുത്തുകളോടുകൂടിയും വന്നിരി
ക്കയാണ് എന്നു രാജാവിനെ അറിയിച്ചപ്പോൾ രാജാവ് വളരെ സ
ന്തോഷത്തോടുകൂടി അവസ്ഥകളും ധരിക്കുകയും പറങ്കിരാജാവിനെ
തന്റെ സഹോദരനെപ്പോലെ വിചാരിക്കുന്നതാണെന്ന് അരുളി
ച്ചെയ്കയും ചെയ്തു. എന്നിട്ട് അയാൾക്കുവേണ്ടി ശട്ടം കെട്ടീട്ടുള്ള

ലേഖത്തോട് ഗാമയെ കൂടികൊണ്ടുപോകുവാൻ കൊത്തുവാൾക്കു കല്പനയും കൊടുത്തു. പട്ടണം വലുതായിരുന്നുവെന്നും വീടുകൾ ഒരോരോ തോട്ടങ്ങളിലായിരുന്നതുകൊണ്ട് ഒന്നോടൊന്ന് തൊട്ടുവല്ലായിരുന്നുവെന്നും അവ ആകപ്പാടെ ക്ഷുദ്രങ്ങളായിരുന്നുവെന്നും രാജാവിൻെറ രാജധാനികൾ മാത്രമെ കല്ലുകൊണ്ട് പണി ചെയ്യിക്കുവാൻ അനുവദിച്ചിരുന്നുള്ളുവെന്നും ധനപുഷ്ടികൊണ്ടും അധികാരംകൊണ്ടും കോഴിക്കോട്ട് രാജാവു അയൽ രാജാക്കന്മാരെക്കാൾ പ്രബലനായിരുന്നുവെന്നും ഗാമതന്നെ കോഴിക്കോടിനെപ്പററി പ്രസ്താവിച്ചു കാണുന്നുണ്ട്.

മൂന്നുദിവസം കഴിഞ്ഞതിപ്പോൾ തിരുമുൽക്കാഴ്ചയോടുകൂടി പറങ്കിരാജാവിൻെറ എഴുത്ത് ഗാമ സാമൂതിരിപ്പാട്ടിലേക്കു സമർപ്പിച്ചു. തിരുമുൽക്കാഴ്ച രാജാവിന്നു തൃപ്തിയായില്ലെന്നു കണ്ടപ്പോൾ കപ്പലോട്ടത്തിൽ പല വിഘ്നങ്ങളും ഉണ്ടാവാൻ ഇടയുണ്ടായിരുന്നതുകൊണ്ട് അധികമൊന്നും കരുതികൊണ്ടു വന്നിട്ടില്ലെന്നും പറങ്കിരാജാവിൻെറ സ്നേഹത്തിന്ന് അടുത്ത തിരുമുൽക്കാഴ്ച യാതൊന്നും ഇല്ലെന്നും ആദായത്തെ ഇച്ഛിക്കുന്ന പക്ഷം പറങ്കി രാജ്യത്തുനിന്നു കൊല്ലംതോറും ചരക്കുകൾ കേററിവരുന്ന കപ്പലുകളിൽനിന്ന് ആയതു ലഭ്യമാണെന്നും ഗാമ രാജാവിനെ ധരിപ്പിച്ചു. എന്നു തന്നെയുമല്ല തൻെറ രാജാവിൻെറ എഴുത്തു മഹമ്മദീയരെക്കൊണ്ടു വായിപ്പിക്കരുത് ഇരിക്കണമെന്നും എന്തുകൊണ്ടെന്നാൽ അവർ തൻെറ വിരോധികളാണെന്ന് മൻസെയ്ദ് തനിക്ക് അറിവുതന്നിട്ടുണ്ടെന്നും ഗാമ രാജാവിനോടു പറഞ്ഞു. അപ്പോൾ എഴുത്തു തർജമ ചെയ്വാൻ മൻസെയ്ദിനെതന്നെ രാജാവ് ഏല്പിക്കുകയും മഹമ്മദീയരുടെ വഞ്ചനകളെ കരുതികൊള്ളാത്തതിനെപ്പററി രാജാവ് അയാളെ ദേഷ്യപ്പെടുകയും ചെയ്തു. പറങ്കികളുടെ നാശം വരുത്തുവാൻ വേണ്ടി മഹമ്മദീയർ രാജസ്വന്തമായ കോഴിക്കോട്ടു സ്വാധീനത്തിൽവച്ചു ഗാമ വണിഗ്വേഷം കെട്ടി നടക്കുന്ന ഒരു കടൽക്കള്ളനാണെന്നും ചാരപുരുഷനാണെന്നും പറഞ്ഞുണ്ടാക്കി. ക്രിസ്ത്യാനികളോടുള്ള ദ്വേഷത്താലും പറങ്കികളു

ടെ വരവു നിമിത്തം തങ്ങളുടെ കച്ചവടത്തിന്ന് ഊനം വന്നെങ്കി
ലൊ എന്ന ഭയത്താലും ആകുന്നു ഇവർ ഇങ്ങിനെ ചെയ്തത്. മ
ഹമ്മദീയരുടെ ശൌര്യം സഹിക്കവയ്യാതെകണ്ടും അവരിൽനിന്നു
വസൂൽ ചെയ്തിരുന്ന ചുങ്കങ്ങൾ പൊയ്പോയെങ്കിലൊ എന്നുള്ള ഭ
യംകൊണ്ടും സ്പെയിൻ നാട്ടുകാർ കീഴടക്കുക നിമിത്തം ആഫ്രിക്ക
യിലുള്ള മഹമ്മദീയൎക്കു കഷ്ടതകൾ പലതും സംഭവിച്ച അനൎത്ഥങ്ങ
ളെ ഓൎത്തു ഭയപ്പെട്ടും പറങ്കിരാജാവു കൊടുത്തയച്ച നിസ്സാരമായ
കാഴ്ചയാൽ വെളിപ്പെട്ട ദാരിദ്ര്യത്തെ വിചാരിച്ചും പറങ്കിക്കപ്പ
ലുകൾ കൊണ്ടുവന്ന ചരക്കുകളുടെ മൌല്യഭ്രമത്തെക്കണ്ടും മററു വല്ല
രാജാക്കന്മാരുടെയും അടുക്കൽ പോകുമെന്നുള്ള മഹമ്മദീയരുടെ ഭീ
ഷണികളെ കേട്ടും, അങ്ങിനെയായാൽ അവരുടെ കച്ചവടത്തിൽ
നിന്നു തനിക്കു കിട്ടിവന്നിരുന്ന ലാഭം ഇല്ലാതെയായിപ്പോകുമെന്നു വി
ചാരിച്ചും സാമൂതിരിപ്പാട് ഒടുവിൽ ഇളകിവശരായി, സ്നേഹവാക്കു
കൾ പറഞ്ഞു കപ്പലുകൾ കരെക്കടുപ്പിക്കുകയും കപ്പപ്പായ
കൾ ജപ്തിയായി വാങ്ങുകയും ചെയ്വാൻ ശട്ടംകെട്ടി കൊത്തുവാളെ
ഗാമയുടെ അടുക്കലേക്ക് അയക്കുകയും ചെയ്തു. തന്നെ അധികകാ
ലം സാമൂതിരിപ്പാട് താമസിപ്പിക്കുന്ന പക്ഷം കപ്പലുകൾ തിരിയെ
യൂറോപ്പിലേക്ക് കൊണ്ടുപോകുവാൻ ഗാമ കപ്പലിലുണ്ടായിരുന്ന അ
യാളുടെ അനുജനോട് ഏല്പ്പിച്ചു ചെയ്തിട്ടുണ്ടായിരുന്നുവെങ്കിലും ഒട്ടു
റെ വാഗ്വാദം കഴിച്ചതിൽ പിന്നെ ചരക്കുകൾ ഇറക്കാമെന്നും അ
വകൾ വില്പാൻ ആളുകളെ അയക്കാമെന്നും സമ്മതിച്ചു കപ്പലി
ലേക്കുതന്നെ മടങ്ങിപ്പോയി. കൊത്തുവാളുടെ നടവടി തൃപ്തികര
മല്ലായിരുന്നുവെന്നും മററും ഗാമ ആവലാധി പറഞ്ഞതിന്നു രാജാ
വു നല്ല ഭംഗിയായ വാക്കുകൾ പറയുകയും അഴിവ് അധികം
കൊഴിക്കോട്ടുണ്ടെന്നു ഭാവിച്ചു ചരക്കുകൾ അവിടെക്കയക്കുവാൻ ആ
വശ്യപ്പെടുകയും ആണ് ചെയ്തത്.

ഗാമ തടസ്ഥമൊന്നും പറഞ്ഞില്ല. പക്ഷെ ഒരാൾ ദിവ
സേന രണ്ടും മൂന്നും ആളുകളെ അയച്ചു നഗരത്തിലെ സമാചാര
ങ്ങൾ അറിയവേണ്ടായിരുന്നു, അവിടെ വിശേഷിച്ചു ഒന്നും ഉണ്ടാവാ

ില്ല. തന്റെ വകയായിട്ട് ഒരു എജണ്ടിനെ സ്ഥിരമായി കോഴിക്കോട്ടു നിൎത്തുവാൻ ഗാമ രാജാവിനോട് അനുവാദം ചോദിച്ചു. അപ്പോൾ രാജാവ് കുപിതനായി ഗാമയുടെ ആൾക്കാരിൽ രണ്ടുപേരെ ബന്ധാവസ്ഥയിൽ നിൎത്താനും പറങ്കികളുടെ ചരക്കുകൾ എല്ലാം ജപ്തിചെയ്വാനും കല്പിച്ചു. അവർ പറഞ്ഞിട്ടും തന്റെ ആൾക്കാരെ വിട്ടയക്കുന്നില്ലെന്നു കണ്ടപ്പോൾ പുറദിക്കുകളിൽനിന്നു ചരക്കു കയററി വന്നിരുന്ന നാട്ടുകപ്പലുകളിൽ ഉടനെ വന്നതായ ഒന്നിനെ എതിരേററ് അതിൽനിന്നു പ്രധാനികളായ ആറാളുകളെ പിടിച്ചു പുറംകടലിൽ പോയി കിടക്കുകയും ചെയ്തു. ഇതിന്നിടയിൽ രാജാവിന് ഒരു എഴുത്ത് എഴുതുന്നതുവരെ മാത്രമെ താൻ പിടിച്ച പറങ്കികളെ നിൎത്തുകയുള്ളുവെന്നും അതിനാൽ തന്റെ ഭൃത്യന്മാരെ പിടിച്ചതു വളരെ ആശ്ചൎയ്യം തന്നെയെന്നും രാജാവ് ഗാമയെ അറിയിച്ചു. അപ്രകാരംതന്നെ പിറേറ ദിവസം പിടിച്ച രണ്ടു പറങ്കികളെ ഒരു എഴുത്തോടുകൂടി കപ്പലിലേക്ക് പറഞ്ഞയച്ചു. ചരക്കുകൾ വിട്ടുകൊടുത്തതും ഇല്ല. അവ അമരാൽ നിശ്ചയിക്കാൻ പോകുന്ന എജണ്ടിനു വില്പാനായി വച്ചിരിക്കയാണെന്നായിരുന്നു എഴുത്തിൽ എഴുതിയിരുന്നത്. താൻ എജണ്ടിനെ നിശ്ചയിപ്പാൻ ഭാവിച്ചിട്ടില്ലെന്നും ചരക്കുകൾ വിട്ടുകിട്ടുന്നവരെ താൻ പിടിച്ച ആളുകളെ വിട്ടയക്കുന്നതല്ലെന്നും ഗാമ മറുപടി പറഞ്ഞു. പറങ്കികൾ നിമിത്തം തനിക്കു പ്രാണഹാനി വരുമെന്നും അതുകൊണ്ടു തന്നെക്കൂടി പോൎത്തുഗലിലേക്ക് കൊണ്ടുപോകണമെന്നു പിറേറ ദിവസം മൊൻസെയ്ദ് കപ്പലിൽ വന്ന് അമരാളോടു യാചിച്ചു. പറങ്കികൾ സമ്മതിച്ചു. അതിൽ പിന്നെ ചരക്കുകൾ എല്ലാം എഴു വള്ളങ്ങളിൽ ആയി കേററി രാജാവ് പറങ്കികൾക്ക് അയച്ചുകൊടുത്തുവെങ്കിലും ഗാമ അവയെ കൈക്കൊണ്ടില്ലെന്നു മാത്രമല്ല കോഴിക്കോട്ടു രാജാവ് തന്നോടു കാണിച്ച അപമൎയ്യാദയുടെ സാക്ഷികളായി മലയാളികളെ പോൎത്തുഗലിലേക്കു കൊണ്ടുപോകയാണെന്നും പറഞ്ഞു പീരങ്കികളെക്കൊണ്ടു വള്ളങ്ങൾ വെടിവെച്ച് ഓടിക്കുകയാണ് ചെയ്തത്.

മലയാളത്തിലുള്ള മറെറാരു തുറമുഖത്തുനിന്നു രാജാവിനു അ

ല്ല വരകളുള്ള കൈയ്യെഴുത്ത് പിന്നീട് ശമ്മ എഴുതി അയച്ച് അച്ചു ടിപ്പിച്ചശേഷം അവിടെനിന്നു യൂറോപ്പിലേക്കു തിരിച്ചു.

പുതെഴത്ത് ഗോവിന്ദമേനോൻ, ബി. എ.

---

# സംഭാഷണം

'ജിഹ്വാഗ്രേ വർത്തതേ ലക്ഷ്മീ
ജിഹ്വാഗ്രേ മിത്രബാന്ധവാഃ
ജിഹ്വാഗ്രേ ബന്ധനപ്രാപ്തി
ജിഹ്വാഗ്രേ മരണം ധ്രുവം'.

'നാവാലമെന്നനലനരകമെടമെയനാലം
യാനാലത്തുള്ളെത്തുളമൻറ
അഭ്രമ്യോക്കടുമതന്നാല്വഅവാതാ
കാത്താമ്പൽ പെല്ലിൻകറിശേഖ്'
'അടവിമഴുകൊണ്ടുവെട്ടിയലേകച്ചീടും
കഠിനവാചാവെട്ടിമുറിച്ചാലേകച്ചീടാ.
കട്ടുതിപിടിപെട്ടുഹേിച്ചീടിലും വനം
വാട്ടമെന്നിയേ ചിരൽതളിക്കും സംശയം
ഉറ്റുവാക്കിനാൽഭേദമായമുതളികില്ല
ഒട്ടേറെക്കാലംകഴിഞ്ഞാലുമെന്നറിയേണം.'

സംസ്കൃതം, തമിഴ്, മലയാളം, എന്നീഭാഷകളിൽ മാത്രമല്ല; സാമാന്യം എല്ലാഭാഷകളിലും വാക്കിൻെറ വൈഭവത്തെപ്പററി പറഞ്ഞുകാണാം. ഹിന്ദുക്കളായ നാം വാക്കിനു ദേവതാപം കൊടുത്തു രൂപം സങ്കല്പിച്ച് ആരാധിക്കുന്നതും കൂടിയുണ്ട്. അനുഭവം കൊണ്ടും അളവററ ശക്തി വാക്കിനുണ്ടെന്നു പറവാൻ തരമുള്ളു. ഞാണിൻെറ വലിവു പരീക്ഷിക്കുന്നതിനു വെറുതെ വലിച്ചുവിടുന്ന ശരം വിചാരിക്കാത്ത ലക്ഷ്യത്തിൽ കൊള്ളുകയും കൊല്ലുകയും ചെയ്യുന്നതുപോലെ നമ്മുടെ മുഖത്തിൽനിന്നു ചോന്നുപോകുന്ന വാ

ക്കുകൾ ചിലപ്പോൾ വിചാരിക്കാത്ത ഒരാളുടെ ഹൃദയത്തിലേറെ പുണ്ണാക്കുന്നില്ലേ? കഠിനമായ മനോവേദനകൊണ്ടുള്ളുരുകി മുഖപ്രസാദത്തിൻെറ മുരട് കത്തിയിരിക്കുമ്പോൾ വചനാമൃതംകൊണ്ടു നനച്ചു തഴപ്പിച്ചും തളിർപ്പിക്കുന്നില്ലേ? അതിവിദ്വാന്മാർക്കു പ്രായേണ കണ്ടുവരുന്ന ദാരിദ്ര്യാദിദുഃഖങ്ങൾ അവരുടെ ഉള്ളിൽ തട്ടാതെ കഴിച്ചുകൂട്ടുന്നതു കാളിദാസാദിമഹാകവികളുടെ സൂക്തികളിൽ ലയിക്കുന്നതുകൊണ്ടല്ലേ? വാക്കിൻെറ വൈഭവം പറഞ്ഞുതുടങ്ങിയാൽ അവസാനമില്ല.

വാക്കിനും അതിൻെറ പ്രയോഗത്തിനും ഇത്രയും പ്രഭാവമുള്ളതുകൊണ്ടു സംഭാഷണത്തിൽ നാമെത്രമാത്രം മനസ്സിരുത്തേണമെന്നു പറയേണ്ടതില്ല. ആളുകൾ ഒത്തൊരുമിച്ച് ഓരോരുത്തരുടെ ആലോചനകൾ മററുള്ളവരുടെ ആലോചനകളായി 'ഉരുമാറുന്നതു'കൊണ്ടു പരസ്പരമുണ്ടാകുന്ന ഉൽകർഷവും വിനോദവുമാണ് സംഭാഷണത്തിൽനിന്നു മുഖ്യമായി നമുക്കു കിട്ടുന്ന ഫലം. ഈ ഫലാപേക്ഷയോടുകൂടി നാമെല്ലാവരും സംഭാഷണത്തിനു തുനിഞ്ഞാൽ എത്രവേഗത്തിലറിവും യോഗ്യതയും വർദ്ധിക്കുമെന്ന് അനുഭവിച്ചു അറിഞ്ഞുകൂടു. നമ്മുടെ ഇടയിൽ ഇപ്പോൾ നടക്കുന്ന സംഭാഷണങ്ങൾ മിക്കതും ഉദ്ദേശമില്ലാതെയാണ്. ഇതു ചെയ്യരുതെന്നു പുരാതനന്മാർ നിഷേധിച്ചിട്ടുണ്ട്.

'ശുഷ്കവൈരംവിവാദഞ്ച
നകുര്യാൽകേനചിത്സഹ
പരിഹാസസ്സവ്യനൌചിത്യാ
സംഭപ്പപ്യന്യവധൂതി.'

പണ്ഡിതന്മാർ ഈ ഉപദേശത്തെപ്പററി അറിവില്ലാത്തവരല്ലെങ്കിലും അവരെപ്പോലെ ശുഷ്കവാദം ചെയ്യുന്നവരാരുമില്ലെന്നാണ് അനുഭവംകൊണ്ടു കാണുന്നത്. ഇങ്ങിനെ വരുന്നതു ജനസമുദായത്തിൻെറ ദുർദ്ദശാപരിപാകമെന്നല്ലാതെ മറെറന്തു പറയാം? എന്തുചെയ്യാം? അപൂർവമായി ഒന്നോ രണ്ടോ സംഭാഷണങ്ങൾ ഉ

ദ്ദേശമുള്ളതായി കാണാറുണ്ട്. എന്നാൽ ഉദ്ദേശം പരപരിഹാസമായിരിക്കും. ഇതിനേക്കാൾ ശോചനീയമായിട്ട് എന്താണുള്ളത്?

സല്ലാപസാമർത്ഥ്യം അഭ്യാസംകൊണ്ടു ലഭിക്കാത്തതായ ഒരു സഹജഗുണമെന്നും അഭ്യാസം ആവശ്യമില്ലാത്ത ഒരു നിസ്സാരകാര്യമെന്നും ആണെന്നു വിചാരിച്ചു മറ്റുള്ള വിദ്യകളിൽ ചെയ്യുവരുന്ന പരിശ്രമം അതിലും ചെയ്യാറാത്തത് അബദ്ധം. സംഭാഷണമാകുന്ന കാമധേനുവിനെ കറന്നു പാലെടുക്കണമെങ്കിൽ പഴക്കവും ശീലവുമുള്ളവർതന്നെ വേണം. ഇതു തെറ്റിപ്പോകുന്നതാണെങ്കിൽ പാലിനു പകരം കുത്തും ചവിട്ടും സുലഭമായി കിട്ടും. ഇപ്പറഞ്ഞതിന്റെ താല്പര്യം ഒരു പാരമ്പര്യമോ ആചാരമോ വേണമെന്നല്ല. വിദ്യകൊണ്ടോ, സ്ഥാനമാനംകൊണ്ടോ, വയസ്സുകൊണ്ടോ, ധനംകൊണ്ടോ, പ്രമാണിത്വമുള്ളവർ വേണ്ടവിധം സംഭാഷണംചെയ്യുതുടങ്ങിയാൽ ലോകം അവരെ അനുവർത്തിച്ചുകൊള്ളും.

യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ
സ യത്പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ.

ഉദ്ദേശത്തോടുകൂടി സംഭാഷണം ചെയ്യുമ്പോൾ ദൃഷ്ടിവെയ്ക്കേണ്ടതായ കാര്യങ്ങൾ അനവധിയുണ്ട്. അതുകളിൽ പ്രധാനമായിട്ടുള്ളവകളെ ആൾ, അവസരം, വിഷയം, വിധി, എന്നിങ്ങിനെ നാലുപിരിവായി പിരിക്കാം.

ആളെ അറിഞ്ഞു സംഭാഷണം ചെയ്യുക എന്നുള്ളത് വളരെ പ്രയാസമായിട്ടുള്ളതാണ്. ഇതിനെപ്പറ്റി ഒരിംഗ്ലീഷുഗ്രന്ഥകർത്താവു പറഞ്ഞിട്ടുള്ളത് എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്. രണ്ടാളുകൾ തമ്മിൽ സംസാരിക്കുമ്പോൾ അവിടെ ആറാളുകളുണ്ടെന്നാണിദ്ദേഹത്തിന്റെ അഭിപ്രായം. അതെങ്ങിനെയെന്നാൽ രാമനും കൃഷ്ണനുംകൂടി സംസാരിക്കുന്നു എന്നു വിചാരിക്കുക. അവിടെ ബ്രഹ്മസൃഷ്ടിപ്പടിക്കുള്ള രാമനും രാമന്റെ നാട്യപ്രകാരമുള്ള രാമനും രാമൻ ഇന്നതരക്കാരനാണെന്നു കൃഷ്ണൻ വിചാരിക്കുന്ന രാമനുംകൂടി മൂന്നു രാമന്മാരും അതുപോലെ മൂന്നു കൃഷ്ണന്മാരുംകൂടി ആറ്. ഇദ്ദേഹം പറഞ്ഞ കണക്കിലും ചിലപ്പോൾ കൂടിക്കാണും. താൻ ഇന്ന

തരക്കാരനാണെന്നു കൃഷ്ണനെ മററി വിശ്വസിപ്പിക്കാൻ രാമൻ ശ്രമി
ക്കുന്ന ഒരു രാമനെക്കൂടി രാമന്റെ കണക്കിലും അതുപോലെ ഒരു
കൃഷ്ണനെക്കൂടി കൃഷ്ണന്റെ കണക്കിലും ചേർക്കണം. അപ്പോൾ ആ
കെ ആറും എട്ടായി. ഈ എട്ടും മനുഷ്യരാണ്. അതിൽ സിംഹം,
പുലി, പൂച്ച, കുറുക്കൻ, വാലാട്ടിപ്പട്ടി മുതലായ നാല്ക്കാലിവകഭേദ
ങ്ങളും, പഞ്ചപക്ഷികളും ദൃഷ്ടിലേശമാത്രം ദൃഷ്ടിയുള്ള അട്ട മുതലായ
ജലജന്തുക്കളുമുണ്ട്. ഇതെല്ലാമറിഞ്ഞാൽ മാത്രമെ ആളെ അറി
ഞ്ഞ സംഭാഷണമാകയുള്ളു.

ആളെ അറിഞ്ഞാലും പോരാ, അവസരമറിഞ്ഞു സംസാരി
ക്കണം. അവസരം തെററിപ്പറഞ്ഞാൽ കളി കാര്യമായും കാര്യം
കളിയായും രണ്ടും പതിരായും പോകുന്നതു നമുക്കെല്ലാം നിത്യാനുഭ
വമാണ്.

'അനവസരേയൽപഠിതം
സുഭാഷിതമപിഭവതിഹാസായ
രഹസിപ്രൌഢവധൂനാം
രതികാലേവേദപാഠമിവ'

അവസരമറിഞ്ഞു സംഭാഷണം ചെയ്യാനുള്ള മിടുക്കിനെയാ
ണ് ഔചിത്യമെന്നും പാണ്ഡിത്യമെന്നും പറയുന്നത്.

'പ്രസ്താവസദൃശംവാക്യം
സ്വഭാവസദൃശീംക്രിയാം
ആത്മശക്തിസമംകോപം
യോജാനാതിസപണ്ഡിതഃ'

ഇതറിയാത്തവനെ അപണ്ഡിതൻ എന്നു പറഞ്ഞാൽ മതി
യാകയില്ല. അസഭ്യൻ എന്നുതന്നെ പറയണം.

പിന്നെ നോക്കേണ്ടതു സംഭാഷണത്തിനു തിരഞ്ഞെടുക്കേണ്ട
വിഷയത്തെപ്പററിയാണ്. ഇടന്ന് സംഭാഷണത്തിൽ ഭാവനാസഹാ
ചര്യംകൊണ്ടു വിഷയത്തിൽനിന്നു വിഷയാന്തരത്തിലേക്കു പോകു
ന്നതു മനുഷ്യബുദ്ധിയുടെ സ്വഭാവമാണ്. ഒരു വിധത്തിലും സം
ബന്ധമില്ലെങ്കിലും മനസ്സുകല്പിതരീത്യാ വിഷയം മാറി മാറി സംസാര

രിക്കുന്ന ചിലരുണ്ട്. പ്രകൃതികൊണ്ടോ പ്രത്യേക വികൃതികൊണ്ടോ സംഭാഷണത്തിന്നിടയ്ക്കുകൂടി വിഷയം ആണെങ്കിലും വിരസമായി കലാശിച്ചാൽ മുടക്കം പറഞ്ഞു മുഖപ്രസന്നതക്കേടുകളെത്തന്നെ വിശേഷതയോടുകൂടി തട്ടിത്തിരിച്ച് ആ വിഷയത്തെ മറന്നാലും കേട്ടില്ലെന്നായവരുടെ മുറയാണ്. അതിന്നു വശമില്ലാത്തിടത്തോ, 'ഇനിക്കെന്തുചേതം'എന്നു വിചാരിച്ചു ശ്രമിക്കാതിരുന്നിട്ടോ, നാവിന്നു ലഗാനില്ലാത്ത ചിലരെ എന്തെങ്കിലും തൊള്ളയിൽ തോന്നിയതു പറയാൻ വിടുന്നതുകൊണ്ടുള്ള ദൂഷ്യം പറഞ്ഞാലൊടുങ്ങില്ല. ലേശം താമസിയാതെ ദുരാലാപം തിരിച്ചു സദ്വിഷയത്തിൽ അറിയാതെ ചാടിക്കുന്നവനാണ് സ്നേഹിതൻ. അവനാണ് ബന്ധു. അവനാണ് ഗുരിക്കന്മാരുടെ ഗുരു. ആകെക്കിലും പരക്ക് പാറരമെന്നറിഞ്ഞുംകൊണ്ട് അതൊരു മിടുക്കാണെന്നു വിചാരിച്ച് അതിനെത്തന്നെ പറയാൻ കിരുകിരുപ്പുണ്ടാകുന്ന നാക്കിനെ അമർത്തണം. അങ്ങിനെ ചെയ്യില്ലെങ്കിൽ നമ്മുടെ വിവേകംകൊണ്ടെന്തുഫലം?

'ഹീനാംഗാനതിരിക്താംഗാൻ
വിദ്യാഹീനാൻവയോധികാൻ
രൂപദ്രവ്യവിഹീനാംശ്ച
ജാതിഹീനാംശ്ചനാക്ഷിപേൽ'

എന്ന ധർമ്മോപദേശത്തെ സദാകാലവും അനുഷ്ഠിക്കുന്നതിന്നുമാത്രം നിശ്ചയബുദ്ധിയില്ലാത്തവൻ വന്ദ്യനാവാൻ പ്രയാസം.

എങ്ങിനെ സംഭാഷണം ചെയ്യണമെന്നു പറയുന്നതാണ് സംഭാഷണവിധി എന്നു മുൻ പറഞ്ഞത്.

'സത്യംബ്രൂയാൽപ്രിയംബ്രൂയാൽ
നബ്രൂയാൽ സത്യമപ്രിയം.
പ്രിയഞ്ചനാനൃതംബ്രൂയാ
ദേഷധർമ്മസ്സനാതനഃ'

വിത്തിന്നുള്ളിൽ വൃക്ഷമെന്ന പോലെ ഈ വിധിയിൽ അനേകം സംഗതികൾ അടങ്ങീട്ടുണ്ട്. ഇതാണാപാതമധുരം. ഇതാണായ

ഘോഷണാൎത്ഥം. എങ്കിലും ഈ വിധിയുടെ സാരം മനസ്സിലാക്കുന്ന തിനേക്കാൾ അതിന്റെ അനുഷ്ഠാനത്തിന്നാണ് പ്രയാസം. നമ്മു ടെ വാക്കുകളും കൎമ്മങ്ങളും വിവേകത്തിനെ അവലംബിച്ചു നില്ക്കു ന്നതാണെങ്കിൽ ശരിയായ നടപടിക്ക് ഗുണദോഷജ്ഞാനം മാത്ര മെ വേണ്ടു. വാൎദ്ധക്യം നിമിത്തം മനോവികാരങ്ങൾക്കു തരിച്ചു പോയിരിക്കുന്ന കിഴവന്മാരും ഇന്ദ്രിയജയം വന്നിട്ടുള്ള യതികളും ഒ ഴികെ മനുഷ്യരുടെ വാക്കും കൎമ്മവും പ്രായേണ രാഗദ്വേഷാദി മ നോവികാരങ്ങളെ അവലംബിച്ചു വരുന്നതായിട്ടാണ് നാം കാണു ന്നത്. ആ വക വികാരങ്ങൾ അന്തൎജ്ജനകങ്ങളാണെന്നു ധരിച്ചി രിക്കേണ്ടതാണ്. ഒരു സംഘത്തിലുള്ളവൎക്കൊക്കെ വിദ്യയിലൊ ധന ത്തിലൊ എന്തെങ്കിലുമൊരു സംഗതിയിൽ മെച്ചമുണ്ടായാൽ കൊ ള്ളാമെന്നാഗ്രഹം ഇല്ലാത്ത മനുഷ്യരുണ്ടോ എന്നുതന്നെ സംശയ മാണ്. ഈ ആഗ്രഹം പ്രാരംഭത്തിൽ ഒരു സൽഗുണമാണെങ്കി ലും അതിന്റെ വളൎച്ചയിൽ അല്പം നോട്ടക്കുറവുവന്നു പോയാൽ മിഥ്യാഗൎവ്വം, പാണ്ഡിത്യദൎപ്പം എന്നീ ദുൎഗ്ഗുണങ്ങളായി കലാശി ക്കാം. ആ രണ്ടു ദുൎഗ്ഗുണങ്ങളുള്ളവൎക്ക് സത്യം, ന്യായമിത്യാദി വി ധിയെ ലംഘിക്കാതിരിപ്പാൻ വളരെ പ്രയാസമുണ്ട്. ഇങ്ങിനെ അ സത്യം പറയിക്കുന്നതിന്ന് അനാവധി പ്രോത്സാഹകന്മാർ നമ്മുടെ ഉള്ളിൽതന്നെ ഉണ്ടാകാമെങ്കിലും സത്യമേ പറയാവു.

'സത്യത്തിനൊത്തൊരു ധൎമ്മം
ശാസ്ത്രത്തിൽകാണ്മതില്ലനാം'

അങ്ങിനെ യത്നിച്ചും സത്യം പറയുന്നത് അന്തൎജ്ജനകങ്ങളാ യ ദുൎഗ്ഗുണങ്ങളെ നശിപ്പിക്കുന്നതിന്നു മതിയാകുന്നതാണ്.

'നീരിനാൽശുദ്ധമാംദേഹം
നേരിനാൽശുദ്ധമാംമനം'

മേൽപറഞ്ഞതുകൊണ്ട് സത്യം പറയുന്നത് തനിക്കു ഗുണ മാണെന്നും പറയാതിരിക്കുന്നത് തനിക്ക് ദോഷമാണെന്നും മാത്ര മേ സിദ്ധിച്ചിട്ടുള്ളു. തനിക്കുണ്ടാകുന്ന ഗുണദോഷങ്ങളെക്കാൾ അ ന്യനുവരുന്ന ദോഷത്തെ പ്രധാനമാക്കിയാണ് തിരുവള്ളുവനായി

നാൾ സത്യഭാഷിതത്തെപ്പററി പറയുന്നതു്. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ

'അന്യൎക്കുദോഷംചെയ്യാത്ത
വാക്കുതാൻസത്യഭാഷിതം'

അതുകൊണ്ടാണു്

'കുററമററഗുണംതാങ്കിൽ
പൊളിയുംസത്യവൎഗ്ഗമാം'

എന്നദ്ദേഹത്തിന്നു് പറയേണ്ടിവന്നതു്.

സംഭാഷണത്തിൽ പ്രിയം പറയുന്നതും അപ്രിയം പറയാതിരിക്കുന്നതും ഒരു ജനസംഘത്തിൻെറ ജീവനായ ഐകമത്യത്തിന്നും നമുക്കുതന്നെ സ്വൈരത്തിന്നും അത്യാവശ്യമാകുന്നു. ധൎമ്മമായ വഴിയിൽനിന്നു് പതറാതെ അന്യരെ സന്തോഷിപ്പിക്കാൻ കഴിയുമെങ്കിൽ അപ്രകാരം ചെയ്യുന്നതു് നമ്മുടെ മുറയാണു്. എങ്കിലും പ്രഭുത്വം, അധികാരവലിപ്പം, 'ഞാൻ പ്രമാണിത്തം' മുതലായ ചിത്തരോഗം പിടിപെട്ടവരും, പലേ കാരണങ്ങളാലും മററുള്ളവൎക്കു് പ്രിയമോ അപ്രിയമോ എന്നു നോക്കുന്നതിൽ ശ്രദ്ധവെക്കാത്തവരും വിപരീതവഴി കാണിച്ചുതരുമ്പോൾ അവരെ അനുവൎത്തിച്ചുപജീവിക്കേണ്ടിവരുന്ന ദ്വിപക്ഷക്കാൎക്കു് ഈ വിധിയെ ലംഘിക്കാനാണു് അധികം തരമുള്ളതു്.

ഒരു സംഗതികൂടി ചൂണ്ടിക്കാണിച്ചു് അവസാനിക്കാം. നാമുച്ചരിക്കുന്ന ഓരോ വാക്കുകളും നമ്മുടെ ഹൃദയം മററുള്ളവൎക്കു് കാണുന്നതിന്നായി നീട്ടിക്കൊടുക്കുന്ന ഓരോ ചീനക്കണ്ണാടിയാണെന്നറിഞ്ഞിരിക്കേണ്ടതാണു്. ചില ആളുകളായി നാം പരിചയം തുടങ്ങുമ്പോൾ അവർ നമുക്കു ചെയ്യുന്ന ആചാരോപചാരങ്ങൾ ക്രമേണ കൂടിയും കുറഞ്ഞും വരുന്നുണ്ടല്ലോ. ഇതിന്നുള്ള കാരണം നമ്മുടെ വാക്കിൽകൂടി അവർ നമ്മുടെ ഉള്ളറിയുന്നതുകൊണ്ടാണു്. വാചാലനെന്ന പേർ സമ്പാദിക്കാൻ കൊതിയോടുകൂടി വേണ്ടതും വേണ്ടാത്തതും പറയുന്നവൎക്കു് ഇങ്ങിനെ ഒരപകടം സാധാരണ പററാറുണ്ടു്.

ശരിയായ സംഭാഷണത്തിന്നു വേണ്ടതായ അറിവും അതിന്നു

ള്ള ദൃഷ്ടങ്ങളും നോക്കുമ്പോൾ മൌനം തന്നെ നല്ലതു്. എന്നല്ല മൌനത്തിന്നു ഒരു മെച്ചം കൂടിയുണ്ടു്. മൌനിക്കു് വാസ്തവത്തിൽ ജ്ഞാനമില്ലെങ്കിലും ഉണ്ടെന്നാരോപിക്കുന്നതു് ലോകസ്വഭാവമാണു്. ക്കുന്നവരെ കാക്ക കയിലാണെന്നു നടിക്കുന്നതിന്നു വിരോധമില്ല. ജനങ്ങൾ കയിലുണ്ടെന്നു വിചാരിക്കുകയും ചെയ്യും. നല്ല കപ്പായവും തലപ്പാവും മററും ധരിച്ചു സഭയിൽ പോയാൽ ആരോ എന്നു ശങ്ക ജനിപ്പിച്ചു് ആളുകളെ അകററാം.

> കോയംസ്വവസനാവേഷ്ടിത–
> മായാൽമൂഢൻ സമർത്ഥനായേക്കാം
> വായതുറന്നറിയാട്ടു–
> ന്നായവസരമാത്രമതിന്നതിരെല്ലാം .

കാരാട്ട് അച്യുതമേനോൻ, ബി. എ. ബി. എൽ.

---

# ഏകാദശിമാഹാത്മ്യം

(സിന്ധുവാമം പോലെ)

സാരസാക്ഷന്റെ കാരുണ്യത്താലെ
സാരമെന്നോർപ്പതോന്നിട്ടു പാരം
സാധുഭക്ഷിപ്പുവെന്നുമില്ലല്ലോ
സാധികംജലപാനംചെയ്തിലെ
സാദരമുഷ്ഷേദത്തിങ്കലു
സജ്ജനമെന്നുറച്ചു ഞാനെ സ
സർവ്വ്രേതമുഖംകൊണ്ടുപാരണാ
സാർവ്വഭൌമൻകഴിച്ചാനന്നേരം
സത്വരമതറിഞ്ഞുമാമുനി
സത്തമനപ്പോൾദിവ്യദൃഷ്ടിയാൽ
സാഹസത്തോടെഭൂമിപാലനെ

സംഹരിപ്പാനായിവന്നവേഗത്തിൽ
സാന്ദ്രകോപം പൂണ്ടവരോടു
സാധിക്ഷേപം പറഞ്ഞു താപസൻ

---

(ഞാണൊടി പോലെ)

ഭൂപാലധർമ്മകരിനാശകശൂലകം
ഭൂലോകമതിൽനിന്നകന്നകലെയില്ലോ ജവൻ
ഭൂതികൾക്കണിച്ചെന്നെക്കളിച്ചുഞാൻവരുമ്പോൾ
ഭുജിച്ചുനീസുഖിച്ചുള്ള വസിച്ചുള്ളം വിചിത്രം
ഭൂമികണ്ടിഹനമ്മെയധിക്കരിച്ചതിനാലെ
ഭൂതിയാക്കുവൻനിന്നെനരവംശമതേ
ഭൂരികോപമോടേവം പറഞ്ഞുമഹാമുനിയും
ഭൂമിയിൽജടവലിച്ചടിച്ചപ്പോളുടനെ
ഭൂതലമതിൽനിന്നുപുറപ്പെട്ടൊരുസാ
ഭുവനൈകഭയങ്കരിയായദേവതയും
ഭൂമഹാമേരുപോലെനെടുതായുള്ളുടലും
ഭ്രുകുടിഭീഷണംമുഖമെരിയുംകണ്ണുമായി
ഭുജമതിലൊരുവാളുമിളക്കിക്കൊണ്ടുപാരി
ഭൂപതിയുടെനേരെയടുത്തപ്പോളുടനെ
ഭൂതേശാർച്ചിതൻചതുർഭുജനജനമലൻ
ഭൂഷണലസിതനാദിദേവനജിതൻ
ഭൂതങ്ങളകതാരിൽവാഴുമവ്വൈകുണ്ഠൻ
ഭൂതപഞ്ചകരൂപൻഭവഭയശമനൻ
ഭുജഗേന്ദ്രശയനനാംഭഗവാനെനിനച്ച്
ഭൂസുരപ്രിയൻനൃപതിയിളകാതെവസിച്ചു.

---

(ചാരത്തുവന്ന് എന്നപോലെ)

താർത്താരിൽവല്ലഭൻറെചക്രമന്നേരം
താഴ്ചകൂടാതെപുറപ്പെട്ടുവേഗാൽ

വാക്കുകളിങ്ങിനെ കേട്ടസുരവരൻ
വിരവൊടു വളരെ വണങ്ങി
വാച്ചതപോധനനിന്നിയവടിസ്വം-
വരപുരമിദമെരികൊല്ലു
വന്ദനമമ്പൊടുചെയ്തു പുരാസുര-
വൈരിചരണയുഗമിപ്പോൾ
വാസവൻ ചൊന്നതു കേട്ടു മഹാമുനി
വിവശതയോടുടനാടി
വാരുറമാമുനി ശങ്കരൻതന്നൊടെ
പരവശതകളണത്തിപ്പാൻ
വാരണവൈരി വണങ്ങി മുകുന്ദനെ
പരമവനോടിദമൂചേ
വൈകുണ്ഠൻതന്നുടെ ചക്രമിതേക്കിനി
വൈകരുതൾ കൊണ്ടുപോക.

---

('സുന്ദരിമാർമണി' എന്ന പോലെ)

ശങ്കരൻതന്നുടെ വാചാ-മുനി
ശങ്കവെടിഞ്ഞുടനന്നു
ശാർങ്ഗായുധന്റെ സമീപം-പുക്കു
ശാന്തനായേവം പറഞ്ഞു.
ശൌരെ മുകുന്ദ മുരാരെ-ജയ
ശൌര്യം വ്യഥമുകിൽവർണ്ണ
ശത്രുകലാന്തക വിഷ്ണോ-തവ
ശസ്ത്രാഗ്നി തന്നിൽ ഞാനിപ്പോൾ
ശുഷ്കസമാനമെരിയും-മുമ്പെ
ശംശോത പാഹി കൃപാലൊ
ശക്തിക്ഷയം പൂണ്ടിവണ്ണം-മുനി
ശാന്തതവെടിഞ്ഞുരചെയ്തു
ശബ്ദംശ്രവിച്ചവൻതന്നോ-ടപ്പോൾ

ശതമഖർസാദരമതുചെ
ശരണാഗമിച്ചാലുംവേഗ-മെന്നെ
വെടിഞ്ഞംബരീഷനെത്തന്നെ.
ശക്തനവൻമമഭക്തൻ-തവ
ശ്രമമിതശേഷമകറവാം
ശക്തനാംഭൂപൻറദാസൻ-ഞാനും
ശമദമഭക്തികളേറത്താൽ

---

('മദ്ദാലംമൊഴി' എന്നതുപോലെ)

രാജീവനയനൻതൻറവാക്കുകേട്ടുമുനി
രാജകുലപുംഗവൻറകാൽപിടിച്ചു
രക്ഷസ്സതരമവനുമുനിസ്സമയംനൽകിയപ്പോൾ
രചിതകപാചക്രവത്തിയല്ലോ
രാജമൗലിമാമുനിവരവോളവുംമുമ്പെ
രപ്പകൽഭുജിച്ചീടാതെവാണോനല്ലോ
രചിതാനന്ദമിരിവരുമായ്ഭക്തിചെയ്തുപിന്നെ
രസമിയന്നമാമുനിയരുളിച്ചെയ്തു
രാകേന്ദുവദനാഭൂപ നിന്നെപ്പോലൊരിജ്ഞ-
രാരിവൈരിഭക്തൻമറ്റൊരാളുമില്ല
രമണിമാരമരമയുംക്ഷമയുംശൌരിക്കൊത്താലിന്ന
രമണദ്രുഹിണാദികളുമിത്രപ്രിയമല്ലല്ലോ
രാക്ഷസകലാരിതന്നെചിന്തിച്ചുള്ളിൽഭൂമി
രക്ഷിച്ചുവസിക്കനീസുചിരംവീര
രാജരാജതുല്യനംബരീഷൻതന്നാദേവം
രംജിച്ചുതൊഴുചെയ്തുപോയിദുർവ്വാസാവും
രമണീയാംഗൻകമലാകാന്തൻനെല്ലുവായിൽമേവും
രതിരമണജനകദേവനെകൈതൊഴുന്നേൻ.

ഒച്ചാട്ടില്ലയത്ത് (ശങ്കുപ്പിള്ള).

---

# മനുഷ്യർ വാനരന്മാരുടെ
## സന്തതികളാകുന്നുവോ?



ഇംഗ്ലീഷുഭാഷ പഠിക്കുന്നതോടുകൂടി അനേകം പുതിയമതങ്ങളെ അറിയുവാൻ നമുക്കിടവരുന്നു. ഇംഗ്ലീഷുകാർ ഏററവും പരിഷ്കൃതന്മാരാകയാൽ അവരുടെ മതങ്ങൾ ശരിയായിരിക്കേണമെന്ന് ഈ നാട്ടിലെ വിദ്യാൎത്ഥികൾക്കു പലപ്പോഴും തോന്നാറുണ്ട്. ഈ തോന്നൽ എത്രതന്നെ സ്വാഭാവികമായിരുന്നാലും അതിൽ മറഞ്ഞുകിടക്കുന്ന അബദ്ധത്തെയും അതിനാലുണ്ടായേക്കാവുന്ന ദോഷങ്ങളെയും വിദ്യാൎത്ഥികളെ ഗ്രഹിപ്പിക്കുന്നതു ഒരു നല്ല കാൎയ്യമാകുന്നു. എന്തെങ്കിലും ഒരു മതത്തിന്റെ നൂതനത അതു സത്യമാണെന്നു തെളിയിക്കുന്നില്ല. നമ്മുടെ ഇതുവരെയുള്ള അറിവിന്നോ വിശ്വാസങ്ങൾക്കോ എതിരായ മതങ്ങളേയോ വാദങ്ങളേയോകുറിച്ചു നാം വായിക്കുകയോ കേൾക്കയോ ചെയ്താൽ, പഴയവിശ്വാസങ്ങളെ പരിത്യജിക്കുവാൻ മതിയായ ന്യായമുണ്ടെന്നു കാണാത്തപക്ഷം, പുതിയ വിശ്വാസങ്ങളേയോ വാദങ്ങളേയോ അറിഞ്ഞു എന്നുള്ളേടത്തോളംമാത്രമേ നമ്മുടെ മനസ്സിൽ നിലക്കൊള്ളാവൂ. ഇത് അത്ര വിശേഷിച്ചു പറയേണ്ടുന്ന ഒരു കാൎയ്യമാണോ, സ്വതസ്സിദ്ധമായ വാസനയല്ലേ, എന്നു പലരും ചോദിച്ചേക്കാം. എന്നാൽ ഈ നാട്ടിലെ ഇംഗ്ലീഷുവിദ്യാൎത്ഥികളുടെ ഇടയിൽ മേൽപറഞ്ഞ തത്വബോധത്തിന്റെ അഭാവംനിമിത്തം ചിലപ്പോൾ വലിയ ദോഷങ്ങൾക്ക് ഇടവരുന്നുണ്ടെന്നാണ് എനിക്കു തോന്നുന്നത്. ഇംഗ്ലീഷു കുറെ പഠിക്കുമ്പോൾ തങ്ങളുടെ പൂൎവ്വവിശ്വാസങ്ങളും മതങ്ങളും തെററായിട്ടുള്ളവയാണെന്നും ഇംഗ്ലീഷുഭാഷയിൽ തങ്ങൾ വായിക്കുന്ന പുതിയമതങ്ങളല്ലേ ശരിയെന്നും വിദ്യാൎത്ഥികൾ ധരിച്ച് അബദ്ധമാകുന്നത് അസാധാരണമല്ല. ന

ല്ല ബലമായി ഇസ്തിരി ഇട്ട ഷെട്ട് ധരിച്ച്, കോട്ട് തൽക്കാലത്തെ
ക്കു നീക്കിവെച്ച്, അരയിൽ ഒരു ചുവന്ന സാഷ് മുറുക്കി ചുററിക്കെ
ട്ടി, കയ്യിൽ ബാററുംപിടിച്ച് ഇടക്കിടെക്കു ഓരോ ഇംഗ്ലീഷുവാക്കു
കളും വിളിച്ചുപറഞ്ഞ്, ചിലപ്പോൾ ചില ചെറുപ്രായക്കാർ ടെ
ന്നിസ് കളിസ്ഥലത്തു നിൽക്കുന്നതു കണ്ടാൽ, ഇപ്പോൾ ഓരോരോ
തിരി സമ്പ്രദായങ്ങളും വിശ്വാസങ്ങളും നമ്മുടെ ഇടയിൽ നടപ്പി
ല്ലാ, അവയൊന്നും അങ്ങിനെയല്ല വേറെവിധമാണ് വേണ്ടത് എ
ന്ന് അവരുടെ ആകൃപ്പാടെയുള്ള ഭാവംകൊണ്ട് അവർ പറയുന്ന
പ്രകാരം തോന്നിപ്പോകും. ഈ വിധമുള്ള കാഴ്ചകൾ കാണുമ്പോൾ

'ദേവവർശ്രേഷ്ഠന്മാരെക്കവെടിഞ്ഞിട്ടൊരു
മാനവൽകാരണം ചാരുചന്ദ്രാനനേ'

എന്നു നളരാജാവ് മന്ത്രിയോടുപദേശിച്ചതു ഞാൻ സസ്മിതം ഓ
ർക്കുക ഉണ്ടായിട്ടുണ്ട്.

ഇംഗ്ലീഷുഭാഷ പഠിക്കുന്നവരോടുകൂടെ സിദ്ധിക്കുവാൻ എളുപ്പമു
ള്ള മുഖ്യമതങ്ങളിൽ ഒന്നു പരിണാമവാദം (Theory of Evolution)
ആകുന്നു. അനേകം യുവാക്കന്മാർ ഈ വാദം ശരിയാണെന്നു
ധരിച്ചു വെച്ചിട്ടുമുണ്ട്. ഈ ധാരണയുടെ അബദ്ധത്തെ കാണി
ക്കുവാൻവേണ്ടി, മനുഷ്യരും മൃഗങ്ങളും തമ്മിലുള്ള സംബന്ധത്തെ
ക്കുറിച്ചു പരിണാമവാദികൾ പറയുന്ന ന്യായങ്ങളെ ഇവിടെ പരി
ശോധന ചെയ്യും. മനുഷ്യർ വാനരന്മാരുടെ സന്തതികളാകുന്നു
വെന്നാണ് അവരുടെ സിദ്ധാന്തം. ഇതിന്നു തെളിവായി, മനുഷ്യ
രുടെയും കുരങ്ങന്മാരുടെയും തലയോടുകൾക്കു ഐക്യമുള്ള തല
യോടുകൂടിയ ചിമ്പാൻസി (chimpanzee) ഗിബ്ബൺ (gibbon)
ഗോറില്ലാ (gorilla) ഉറാംഗ്ഉട്ടാങ്ങ് (orang outang) മുതലാ
യ മൃഗങ്ങളുടേതെന്നും അത്യന്തം പഴക്കമുള്ളതെന്നും ഊഹിക്കു
ന്ന ചില തലയോടുകൾ എടുത്തു കാണിച്ച്, അവ മനുഷ്യർ ഇ
പ്പോഴത്തെക്കാൾ ഹീനസ്ഥിതിയിൽ ഇരുന്ന കാലത്തുണ്ടായിരുന്ന
കപാലങ്ങളാണെന്നു പരിണാമവാദികൾ പറയുന്നു. ഈ വാദം
ഒരു വെറും ഊഹമെന്നല്ലാതെ, അപ്രതിവാക് പ്രസരം സമ്മതിക്കു

ങ്ങളായ ന്യായങ്ങളാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണെന്നു പറഞ്ഞുകൂട. ഈ വിഷയത്തെപ്പററി സവിസ്തരം വൎണ്ണിക്കുവാൻ ഇവിടെ തരമില്ല. എങ്കിലും പരിണാമവാദത്തിന്റെ പ്രധാനന്യൂനതകളെ സംക്ഷേപിച്ചു ഇവിടെ പറയാം.

൧. മനുഷ്യന്റെയും കുരങ്ങിന്റെയും അസ്ഥികളുടെ ആകാരങ്ങൾ തമ്മിൽ വളരെ സാമ്യമുണ്ടെങ്കിലും, മററനേകം സംഗതികളിൽ അവർ തമ്മിൽ ഏററവും സാരവത്തുക്കളായ ഭേദങ്ങൾ ഉണ്ട്. മനുഷ്യൻ നിവിൎന്നു നടക്കുന്നു. കുരങ്ങു നാല്ക്കാലിയും മരഞ്ചാടിയും ആകുന്നു. ഗോറില്ല എന്ന മൃഗത്തിന്നു അല്പനേരം മാത്രമേ നിവിൎന്നു നില്പാൻ കഴികയുള്ളു. ഇതിനു പുറമെ, കാലിന്റെ അടികളും, കൈകളും തലച്ചോറിന്റെ വലുപ്പവും രൂപവും, ചവണത്തിനുള്ള കരണങ്ങളും, മററും നോക്കിയാൽ മനുഷ്യനും കുരങ്ങും തമ്മിലുള്ള പ്രകൃതിസിദ്ധമായ ഭേദങ്ങൾ സ്പഷ്ടമാകുന്നതാണ്. കുരങ്ങിനുള്ളപോലെ മനുഷ്യനു ശരീരത്തിൽ രോമങ്ങൾ ഇല്ലെന്നു വാലെസ് (Wallace) എന്ന പണ്ഡിതൻ കാണിച്ചു കൊടുത്തിട്ടുള്ള ആക്ഷേപത്തെ യുക്തിപൂൎവ്വമായ ന്യായങ്ങളാൽ നേരിടുവാൻ ഡാൎവിൻ മുതലായ പരിണാമവാദികൾക്കു ഇതുവരെ സാധിച്ചിട്ടില്ല. അസ്ഥികളുടെ സാമ്യത്തെ അടിസ്ഥാനപ്പെടുത്തി സൎവ്വസാധാരണമായ സ്വഭാവങ്ങളെ അനുമാനം ചെയ്യുന്നപക്ഷം, മനുഷ്യരുടെയും മാംസഭക്ഷകങ്ങളായ സിംഹം കടുവാ മുതലായവയുടെയും പാദപങ്കരങ്ങൾ തമ്മിലുള്ള സാമ്യം കണ്ടു, നാം പരിപൂൎണ്ണത പ്രാപിച്ചിട്ടുള്ള സിംഹങ്ങളോ കടുവകളോ ആണെന്നു പറഞ്ഞുകൂടെ?

൨. മനുഷ്യനുള്ളതും മൃഗങ്ങൾക്കില്ലാത്തതും ആയ ആദ്ധ്യാത്മികമാകുന്ന തത്വത്തെ ഈ വാദം തീരെ വിസ്മരിക്കുന്നു. മനുഷ്യനു കുരങ്ങിനുള്ളതിൽ കവിഞ്ഞുള്ള ശ്രേഷ്ഠത്വം ലഭിക്കുന്നതു തന്റെ അസ്ഥികളുടെ കൊണ്ടല്ല, പിന്നെയോ, വിവേകജ്ഞാനവും, സ്വാതന്ത്ര്യവുമുള്ള തന്റെ ആത്മാവുകൊണ്ടും, ഗുണദോഷങ്ങളെ തിരിച്ചറിയുന്നതിനുള്ള ശക്തികൊണ്ടും, ദൈവഭക്തിയുള്ള പ്രകൃതികൊണ്ടും,

ആകുന്നു. ഇതു സാരവത്തായ ഒരു ഭേദമാകുന്നു. കേവലപരിണാമംകൊണ്ടുള്ള ഭേദമല്ല.

൩. മനുഷ്യനുമാത്രമെ യുക്തിയുക്തമായി വ്യവഹരിക്കുന്നതിനുള്ള ശക്തിയുള്ളു. മൃഗത്തിനു തന്നെ തന്നെക്കുറിച്ചുള്ള അറിവില്ല. ഇന്ദ്രിയങ്ങൾ വഴിയായി ലഭിക്കുന്ന അറിവിൽനിന്നു യുക്തിവാദം ചെയ്തു സർവസാധാരണമായോ നിത്യമായോ വിഭിന്നമായോ ഉള്ള തത്വങ്ങളെ ഗ്രഹിക്കുവാൻ മൃഗങ്ങൾക്കു കഴിയുന്നില്ല.

൪. മനുഷ്യനുമാത്രമെ സംസാരിപ്പാനുള്ള ശക്തിയുള്ളു. മൃഗഭാഷയെപ്പററി എന്തെല്ലാം ഊഹങ്ങൾ ഉണ്ടെന്നിരുന്നാലും, തന്റെ വിചാരങ്ങളെ അന്യരെ അറിയിക്കേണമെന്നുള്ള വ്യക്തവും നിയമനിഷ്ഠയുമുള്ള ഉദ്ദേശ്യത്തോടുകൂടി മനുഷ്യൻ മാത്രമേ സംസാരിക്കുന്നുള്ളു.

൫. മനുഷ്യനുമാത്രമേ പരിപൂർണ്ണതയെ പ്രാപിക്കുവാനും പുതിയകാര്യങ്ങളെ നിരൂപിച്ചുണ്ടാക്കുവാനുമുള്ള ശക്തിയുള്ളു. മൃഗങ്ങളുടെ വാസനാബലം പരിഷ്കാരിയല്ല. സ്വാഭാവികങ്ങളായ ശക്തികളെപ്പോലെ മാത്രമെ അവയെ വിചാരിച്ചുകൂടു. രണ്ടായിരം സംവത്സരങ്ങൾക്കു മുമ്പു കൂടുകൂട്ടിയതുപോലെതന്നെയാകുന്നു തേനീച്ചകളും പക്ഷികളും ഇപ്പോഴും കൂടുകൂട്ടുന്നത്. അരിസ്റ്റോട്ടിൽ (Aristotle) എന്ന തത്വജ്ഞാനി പറഞ്ഞിട്ടുള്ളതുപോലെ അഭിവൃദ്ധിക്കു ചിന്ത, അനുമാനശക്തി, ഭാവന, സ്വതന്ത്രികമായ പ്രവൃത്തനം, ഇവ അവശ്യം വേണ്ടതാകുന്നു.

ഏററവും സാരമുള്ളതായ മേൽപറഞ്ഞ ഭേദങ്ങളാൽ മനുഷ്യനും മൃഗവും തമ്മിൽ ഉള്ള അന്തരം ആലോചിച്ചാൽ പരിണാമവാദത്തിന്റെ ബലഹീനത സ്പഷ്ടമായിത്തീരുന്നു. ആ വാദം കേവലം ഒരു ഊഹമെന്നേ പറഞ്ഞുകൂടു. എത്ര ശതാബ്ദങ്ങളെങ്കിലും പുറകോട്ടുപോയാലും മനുഷ്യനെന്നു തീർച്ചയോടുകൂടി അറിയപ്പെട്ടിട്ടുള്ള ശിലാരേഖകളും ഇക്കാലത്തെ മനുഷ്യരുടെ ശരീരാംശങ്ങളോടു സമമായ രൂപം ഉള്ളതായി കാണുന്നു. ഇക്കാലംവരെ കണ്ടുകിട്ടീട്ടുള്ള മനുഷ്യശിലാരേഖകളുടെ ഐക്യതയും അവ തമ്മിലുള്ള ഭേ

ങ്ങൾക്കുമുള്ളതും നോക്കിയാൽ, ഇപ്പോൾ ജീവിച്ചിരിക്കുന്ന മനുഷ്യരുടെ ഇടയിൽ കാണുന്ന ശരീരസംബന്ധമായ വ്യത്യാസങ്ങൾ മേൽപറഞ്ഞ ശിലാദേഹങ്ങളിൽ കാണുന്നതിനേക്കാൾ വളരെ അധികമാണെന്നു വീർഷൌ (Virchow) എന്ന വിദ്വാൻ എഴുതിയിരിക്കുന്നു. ഹക്സ്‌ലി (Huxley) എന്ന പരിണാമവാദി ഇപ്രകാരം പറയുന്നു: "മനുഷ്യരും കുരങ്ങും തമ്മിൽ ഉള്ളതായി ഇപ്പോൾ കാണുന്ന ശരീരാകൃതിസംബന്ധമായ ഭേദങ്ങൾ സ്വല്പമൊ നിസ്സാരമൊ അല്ല. എന്നുമാത്രമല്ല, ഇതുവരെ കണ്ടുകിട്ടിയേടത്തോളമുള്ള മനുഷ്യശിലാദേഹങ്ങൾ മനുഷ്യവാനരമദ്ധ്യപക്ഷത്തോട് ഒരുവിധത്തിലും അടുക്കുന്നതായി കാണുന്നില്ല."

പരിണാമവാദത്തെപ്പോലെ കേവലസങ്കല്പങ്ങളെ ഊന്നിയുള്ളതായ അനേകം മതങ്ങൾ ഇംഗ്ലീഷുഭാഷാപരിചയംവഴി നമ്മുടെ വിദ്യാർത്ഥികൾക്ക് അറിവാൻ ഇടയുള്ളതാണെന്നിരിക്കെ, അവയുടെ ന്യൂനത കാണാത്തതാൽ അവർ വിചാരിച്ച് ആവക മതങ്ങൾ ശരിയെന്നു വിശ്വസിച്ചുപോകാതിരിപ്പാൻ സൂക്ഷിക്കേണ്ടതാകുന്നു.

സി. അന്തപ്പായി, ബി. എ.

---

# ചണ്ഡാളൻ

## മൂന്നാം അദ്ധ്യായം.

പറയന്റെ വാസസ്ഥലത്തുനിന്നു ഒരു നാഴിക ദൂരത്തു യക്ഷികളെ കൈവശമാക്കിയ ഒരു മന്ത്രവാദിനി താമസിച്ചിരുന്നു. ഇവർക്ക ഭാവിസംഭവങ്ങളെല്ലാം മുൻകൂട്ടി പറവാൻ കഴിയുമെന്നു സമീപസ്ഥന്മാരെല്ലാവരും വിശ്വസിച്ചുപോന്നു.

ഇങ്ങിനെയുള്ളവരെപ്പറ്റി, ഒരു ബുഷ്‌ഫെൻസൻ, തായ്‌നാഡ്ബ്രേറിയിൽ താഴെ പറയുംപ്രകാരം എഴുതീട്ടുണ്ട്. 'ഇവർക്ക് ആംഗ്യങ്ങൾകൊണ്ടും നോട്ടംകൊണ്ടും മററൊരുവന്റെ യകൃത്തിനെ ആകർഷണംചെയ്തു പുറത്താക്കുവാൻ കഴിയുന്നതാണത്രെ. കണ്ണോട്ടംകൊണ്ടു മററൊരുവനെ മൂർഛിതനാക്കുകയും അതിന്നുശേഷം ആയാളുടെ ദേഹത്തിൽനിന്നു മാതളഫലത്തിന്റെ ബീജംപോലെയുള്ള ഒരു സാധനമെടുത്തു തന്റെ

ന്നോരാഗത്തെപ്പററി അറിഞ്ഞിരുന്നു. പുത്രിയുടെ സകല കൃത്യങ്ങളിലും ഉമ്മ ശ്ര പരായണതയായ അവർ അറിഞ്ഞിരുന്നതുകൊണ്ടു, അവരും മുസൽമാൻെറ ഭാര്യയായിരിപ്പാൻ സമ്മതിക്കുമെന്നു അവർ വിചാരിച്ചു.

ഒരു ദിവസം പറയൻ മകളെ വാത്സല്യത്തോടുകൂടി ആശ്ലേഷംചെയ്തുംകൊണ്ടു പറഞ്ഞു. മകളെ നീ എൻെറ വംശപ്രതിഷ്ഠക്കു കാരണമായി തീരുമെന്നു ഞാൻ വിശ്വസിക്കുന്നു. സൽപുത്രനായ ഒരാളുടെ പ്രേമത്തിന്നു നീ പാത്രമായിരിക്കുന്നു.

അച്ഛൻ ആരെപ്പററിയാണു പറയുന്നതു എന്നു മകൾ ചകിതഹൃദയയായിട്ടു ചോദിച്ചു.

പ്രധാനമന്ത്രിയുടെ മകനെപ്പററിയാണു.

അദ്ദേഹം തൻെറ അനുരാഗത്തെപ്പററിയൊന്നും സ്പഷ്ടമായി പ്രസ്താവിച്ചിട്ടില്ലല്ലൊ.

അദ്ദേഹത്തിൻെറ പ്രവൃത്തികളെക്കൊണ്ടു ഏററവും വെളിപ്പെട്ടതായ അനുരാഗത്തെ വാക്കുകൾകൊണ്ടു പറഞ്ഞറിയിക്കാത്തതെന്തെന്നു എനിക്കു അറിയാവുന്നതാണ്. ഈ വെളുത്തവാവിന്നുള്ളിൽ ആയാളുടെ ഭാര്യയായിരിപ്പാൻ നിന്നോടു ആയാൾ ആവശ്യപ്പെടുമെന്നാണ് എനിക്കു തോന്നുന്നതു. യാഹിലെ, നീ ആയാളെ സ്നേഹിക്കുന്നുണ്ടൊ എന്നു എന്നോടു പറഞ്ഞാലും.

അച്ഛാ, ഞാൻ അദ്ദേഹത്തെ സ്നേഹിക്കുന്നുണ്ടു.

നിനക്കു ആയാളെ വേൾക്കാൻ മനസ്സുണ്ടൊ?

എനിക്കു വേളികഴിക്കാൻ മനസ്സില്ലാത്ത ആളെ ഞാൻ ഒരിക്കലും സ്നേഹിക്കുകയൊ ഞാൻ സ്നേഹിക്കാത്ത ഒരുവനെ വേൾക്കുകയൊ ചെയ്യുന്നതല്ല.

എന്നാൽ എനിക്കു തൃപ്തിയായി.

യാഹിലയുടെ അച്ഛനമ്മമാർ കുറെ കാലം കാത്തിരുന്നിട്ടും മുസൽമാൻ യാഹിലയെ വേളികഴിക്കുന്നതിനുള്ള ശ്രമങ്ങളൊന്നും ചെയ്തു കണ്ടില്ല. ആയാളും യാഹിലയെ ഗാഢമായി സ്നേഹിച്ചിരുന്നു എന്നുള്ളതു നിരാക്ഷേപമായിരുന്നു. എന്നിട്ടും ആയാൾ തൻെറ അനുരാഗത്തെ പ്രഖ്യാപനം ചെയ്യാത്തതുകൊണ്ടു യാഹിലയുടെ മാതാപിതാക്കന്മാൎക്കു ക്ഷമയില്ലാതായി.

മന്ത്രികുമാരൻ ദിവസേന പറയൻെറ വീട്ടിൽ പോയിരുന്നു. യാഹിലയായിട്ടുള്ള പരിചയം വർദ്ധിക്കുന്തോറും ആയാൾക്കു അവളുടെമേൽ പ്രേമവും വർദ്ധിച്ചുവന്നു. യാഹിലെക്കു പാഠശാലകളായ വിദ്യാഭ്യാസമൊന്നും സിദ്ധിച്ചിട്ടില്ലെങ്കിലും അവൾക്കു അസാമാന്യമായ ബുദ്ധിശക്തി ഉണ്ടെന്നു മുസൽമാൻ ഗ്രഹിച്ചു. അവൾ ഒരു ഹീനജാതിയിലുള്ളവളായിരുന്നതുകൊണ്ടു, അവളുടെ ബുദ്ധിശക്തിക്കൊത്ത വിദ്യാഭ്യാസം ലഭിപ്പാൻ വഴിയില്ലാതെ വന്നു എങ്കിലും അവൾ കഴിയുന്ന അറിവു സമ്പാദിപ്പാൻ ശ്രമിച്ചുവന്നു. അവളുടെ ജാതിഹീനത നിമിത്തം ഗ്രന്ഥപ്പുരകളിൽ ചെന്നു പഠിക്കാൻ അവൾക്കു സാധിച്ചില്ല. എങ്കിലും തൻെറ അച്ഛൻെറ വീട്ടിന്നു സമീപത്തു താമസിച്ചിരുന്ന ഒരു മുഹമ്മദീയ പണ്ഡിതൻെറ സഹായത്താൽ, പേഴ്സ്യാ ഭാഷയിലും സാഹിത്യത്തിലും ഒരു മാതിരി നൈപുണ്യം അവൾക്കു സിദ്ധിച്ചു

[illegible] ചെയ്വാൻ ഒരുക്കമുണ്ടോ എന്നു ചക്രവർത്തി മന്ത്രികുമാരനോടു ചോദിച്ചു.

ഞാൻ അവളുടെനേരെ കാണിച്ച അക്രമത്തിന്നു അവളെ വിവാഹം ചെയ്യുന്നതു ഒരു പ്രതിഫലമാവുമെങ്കിൽ അങ്ങിനെ ചെയ്വാൻ ഞാൻ ഒരുക്കമാണ.

തനിക്കു കഠിനമായ അവമാനത്തെ ചെയ്ത ആളെ വിവാഹം ചെയ്വാൻ എന്റെ മകൾ സമ്മതിക്കുമോ എന്നു സംശയമാണ. എങ്കിലും നിങ്ങൾ എന്റെ ഒന്നിച്ചു വീട്ടിലേക്ക വന്നാൽ നിങ്ങൾക്കു യാഹിലയോടു ഈ കാര്യത്തെപ്പറ്റി സംസാരിക്കാം എന്നു മഹമ്മദൻ പറഞ്ഞു.

യാഹിലയെ മന്ത്രികുമാരൻ വിവാഹം ചെയ്യുന്നപക്ഷം ഞാൻ ആയാൾക്കു സ്വാതന്ത്ര്യംകൊടുക്കാം. അതു ചെയ്യാത്തപക്ഷം ആയാൾക്കു ജീവപര്യന്തം തടവാണ്" എന്നു ചക്രവർത്തി പറഞ്ഞു.

മന്ത്രികുമാരനോടുകൂടി മഹമ്മദൻ വീട്ടിലേക്കുപോയി. ആയാളെ യാഹിലയുടെ അടുക്കലേക്ക കൂട്ടിക്കൊണ്ടുപോയി. യാഹില ഒട്ടുംതന്നെ ആയാളെ ആദരിച്ചില്ല. മന്ത്രികുമാരൻ അവളുടെ പാദങ്ങളിൽ വീണു നമസ്കരിച്ചു [illegible] യാഹിലയോടു പറഞ്ഞു. ഞാൻ നിങ്ങളുടെനേരെ ചെയ്തതു വളരെ അവിവേകമായിപ്പോയി. ഞാൻ നിങ്ങളെ കഠിനമായി അവമാനിച്ചു. എന്റെ ഏറെ പ്രിയയായ നിങ്ങളെ ഞാൻ എന്റെ ധർമ്മപത്നിയാക്കി ഞാൻ നിങ്ങളുടെനേരെ ചെയ്ത കുറ്റത്തിന്നു പ്രതിക്രിയ ചെയ്തുകൊള്ളാം. നിങ്ങൾക്കു ഒരു രാജപത്നിയായിരിപ്പാനുള്ള യോഗ്യതയുണ്ടു. നിങ്ങൾ എന്റെ പത്നിയായിരിക്കുമോ?

നിങ്ങളെ എനിക്കു വിശ്വസിക്കാൻ മറ്റുമുണ്ടെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ?

ഇല്ല്. ഞാൻ ഇങ്ങിനെ ചെയ്തതെല്ലാം ഭവതിയുടെ മേലുള്ള അനുരാഗം കൊണ്ടാണ്. ഭവതിയിങ്കൽ എനിക്കു പ്രേമമില്ലായിരുന്നു എങ്കിൽ ഞാൻ ഈ വിധമൊന്നും പ്രവൃത്തിക്കില്ലായിരുന്നു. നിങ്ങൾ ഒരു സ്ത്രീയാണെങ്കിൽ ഞാൻ ചെയ്ത തെറ്റിനെ ക്ഷമിക്കുമെന്നാണ് എന്റെ വിശ്വാസം

യാഹില ഇളുതായി മന്ദഹാസം ചെയ്തു. മന്ത്രികുമാരൻ എണീറ്റു യാഹിലയെ തന്റെ മാറോടണച്ചു ഗാഢമായി ആലിംഗനം ചെയ്തു പറഞ്ഞു: ഇനി എന്നെന്നേക്കും നിങ്ങൾ എന്റെ ഭാര്യയാണ്. ഇന്നുതന്നെ നമ്മുടെ വിവാഹം നടത്തണം. ചക്രവർത്തി എന്നെ ബന്ധനത്തിൽനിന്നു വിടീച്ചു ഉടനെതന്നെ എനിക്കു ഭവതിയുമായുള്ള ബന്ധനസുഖത്തെ അനുഭവിക്കാറായല്ലോ.

മഹമ്മദന്റെ ഭവനത്തിൽ അന്നു മഹോത്സവദിവസമായിരുന്നു. യാഹിലയുടെയും മന്ത്രികുമാരന്റെയും വിവാഹം ഘോഷമായി കഴിഞ്ഞു. അനന്തരം ഭർത്താവിനോടുകൂടിയ യാഹില, ചന്ദ്രനോടുകൂടിയ രോഹിണി എന്നപോലെ ശോഭിച്ചു. അവരുടെ വിവാഹസമയത്തു മുകിളചക്രവർത്തിയും വന്നിരുന്നു. അദ്ദേഹം ദമ്പതിമാരെ തൃക്കൈകൊണ്ടു അനുഗ്രഹിച്ചു. ഇപ്രകാരം മന്ത്രവാദിനിയുടെ വാക്കു സഫലമായി ഭവിക്കുകയും ചെയ്തു.

കെ. കൃഷ്ണനുണ്ണിനായർ, ബി. ഏ. ബി. എൽ.

# പലവക

## (ബ്രഹ്മഗീത)

---

ഈ ഗീത സൂതസംഹിതയിലെ യജ്ഞവൈഭവഖണ്ഡത്തിലുള്ളതാണ്. സൂതസംഹിത എന്നു പറയുന്നത് പതിനെട്ടു പുരാണത്തിൽ ഒന്നായ സ്കാന്ദപുരാണത്തിന്റെ ഒരു ഭാഗമാണ്. ബ്രഹ്മഗീതയിലെ വിഷയം പതിനൊന്ന് ഉപനിഷത്തുകളും അവയുടെയെല്ലാററിന്റേയും കൂടിയുള്ള സാരവുമാണ്.

മലയാളഭാഷെക്ക് കുഞ്ഞനെമ്പ്രാന്തിരി അവർകൾ തന്നിട്ടുള്ള ഈ സമ്മാനം ലഘുവല്ലെന്നു ആരോടും പറഞ്ഞറിയിക്കേണ്ടതില്ല. എഴുത്തച്ഛന്റേയും മന്നാടിയാരുടേയും കിളിപ്പാട്ടിനോടു കിടപിടിക്കാൻ മതിയാകില്ലെങ്കിലും വിഷയകാഠിന്യം നോക്കുമ്പോൾ കുഞ്ഞനെമ്പ്രാന്തിരിയുടെ കവിതയ്ക്കു വളരെ ശ്ലാഘ്യം പറവാൻ വഴിയുള്ളതല്ല. പരിഭാഷയിൽ സംസ്കൃതപദങ്ങളൊട്ടും തന്നെ ഇല്ലാതിരിക്കുന്നതാണ് നല്ലതെന്നും പച്ചമലയാളത്തിലുള്ള കവിതയാണധികം രുചിയുള്ളതെന്നും ഇയ്യിടയിൽ ചില മലയാളകവികൾ വിചാരിച്ചുവരുന്നുണ്ട്. അവരുണ്ടാക്കുന്ന പച്ച മലയാളപദ്യങ്ങൾക്കു വളരെ മാധുര്യവുമുണ്ട്. എന്നാലതിന്നിടയിൽക്കൂടി പച്ചമലയാളവാക്കുകൾ കിട്ടാതെ കവികൾ കുഴങ്ങിച്ചിട്ടുള്ളതു പ്രത്യക്ഷത്തിൽ കാണുന്നുണ്ട്. കുട്ടികൾക്കു മുത്തിമാർ പറഞ്ഞു കൊടുക്കുന്ന കഥകളിലെ വിഷയങ്ങളെ പദ്യത്തിൽ പറയുമ്പോളിത്രത്തോളം ഞെരുക്കമുണ്ടായാൽ ഉപനിഷത്തുകളുടെ സാരം പറയുന്നതിൽ എത്രത്തോളം പച്ചമലയാളപദങ്ങൾ ഉപയോഗിക്കാമെന്ന് അല്പം ആലോചിച്ചാൽ എമ്പ്രാന്തിരി ഉപയോഗിച്ചിട്ടുള്ള സംസ്കൃതപദങ്ങളുടെ ആധിക്യത്തിന്നു സാമാന്യം സമാധാനമായി. പരിഭാഷയും വ്യാഖ്യാനവും ഒന്നുതന്നെയാണെന്നു വിചാരിക്കുന്നവർക്കുകൂടി ബ്രഹ്മഗീതയിൽ ചിലേടത്ത് എമ്പ്രാന്തിരിയെ സമ്മതിച്ചു തലകുലുക്കാതെ കഴികയില്ല. അതല്ലാത്ത ദിക്കിൽ കാണുന്ന പരികാഠിന്യത്തിന്നു സമാധാനം ബ്രഹ്മഗീതയിൽനിന്നുതന്നെ കിട്ടുന്നുണ്ട്.

ശ്രോത്രിയച്ചുവരിതു പഠിക്കാം ശൂദ്രാദികളാ-
ലിത്താം ശ്രുതിവാക്യമുരച്ചീടരുതത്രേ'
'ശ്രദ്ധയുള്ളവരിതികളലെ ഭക്തിയുമുള്ളോർക്കാറാം
ശ്രദ്ധയമിതുരചൊല്ലാം മറ്റുള്ളോർക്കരുതത്രേ'

എന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു കേവലം പരിചാരകവൃത്തികൊണ്ടു പജീവിക്കുന്നവൎക്കു താഴ്ന്നതരം പ്രവൃത്തികളിൽ മനസ്സിനെ ഉദ്ദേശിച്ചു ശീലിച്ചിട്ടുള്ളതുകൊണ്ട് ഉയൎന്ന തരം ഉപദേശങ്ങളെ ഗ്രഹിപ്പാൻ വയ്യാതെയും അഥവാ മനസ്സിലാക്കാൻ ബുദ്ധിശക്തിയുണ്ടെങ്കിൽതന്നെ അതിൽ അഭിരുചിയില്ലാതെയും ഇരിക്കുന്നവൎക്ക് ഈ ഗീത പഠിക്കാനധികാരമില്ലെന്നു വരുന്നുണ്ട്. അങ്ങിനെയുള്ളവൎക്ക് ഈ മാതിരി ഉപദേശങ്ങൾ കൊടുത്താൽ വില കേടാണ് ഫലമെന്നു പ്രസിദ്ധമാണെല്ലൊ. അവരെ അധികാരികളായി ഗണിച്ചിട്ടില്ലെങ്കിൽ പിന്നെ പച്ചമലയാളം ചെലുത്താൻ യതിച്ചുവിയൎപ്പിട്ട ഫലമെന്തു?

ഈ പുസ്തകത്തെ സംബന്ധിച്ച് ഒന്നുകൂടി പറയാൻ ഉന്മേഷം തോന്നുന്നുണ്ട്. മലയാളത്തിലുള്ള വിദ്വാന്മാരുടെ ദാരിദ്ര്യവും വിദ്യയിൽ മലയാളികൾക്കുള്ള വൈമുഖ്യവും കുറഞ്ഞു വരുന്നുണ്ടെന്നു ഈ പുസ്തകംകൊണ്ടറിയാം. അല്പകാലം മുമ്പു വരെ എത്ര സാരമായ ഗ്രന്ഥമായാലും കവിത എത്ര തന്നെ നന്നായാലും പകുത്തു നോക്കിയാൽ അതു ഭാഗത്തിന്റെ അടിയിൽ ഒന്നാണ്ടു കടലാസ്സിലെ താല്പൎയ്യം കൂടി മനസ്സിലാകത്തക്കവണ്ണം കടലാസ്സിനു മേന്മയുണ്ടായാൽ മാത്രമേ അച്ചടിച്ചു വില്ക്കുന്നവനു കയ്യേറ നഷ്ടം കൂടാതിരിക്കാൻ തരമുണ്ടായിരുന്നുള്ളൂ. അതു പോയി ഒരു വിധം തടിച്ച കടലാസ്സിലായാലും നഷ്ടം കൂടാതെ കഴിക്കാമെന്നു മേത്തവിലാസം അച്ചുക്കൂട്ടത്തിലേക്കു ധൈര്യം വന്നതായി ഈ പുസ്തകംകൊണ്ടു കാണുന്നതിൽ സന്തോഷിക്കേണ്ടതാണ്. ഇച്ഛാഭംഗം വരുത്താതിരിക്കാൻ നാട്ടുകാർ തന്നെ വിചാരിക്കണം.

---

വൎത്തമാനത്തിലെ സംഗതി വിവരപ്പട്ടിക വരുന്ന ചിങ്ങം മാസലക്കത്തോടൊന്നിച്ചു അയക്കുന്നതാണ്.

പ്രത്യേകപരസ്യം.

൧൦൭൯ാം മിഥുനം ലക്കത്തിന്റെ അവശേഷം.

# രസികരഞ്ജിനി

എറണാകുളം

---

രാജ്യഭരണവിഷയങ്ങളൊഴിച്ച
മററു സകല വിഷയങ്ങളെപ്പററിയും
യോഗ്യന്മാരായ ലേഖകന്മാർ എഴുതുന്ന
അനേകലേഖനങ്ങളുള്ള ഒരു മാസിക.

കൊല്ലത്തെ വരിസംഖ്യ (മുൻകൂറ) ക. 3

ഉടമസ്ഥൻ—കൊച്ചി 15-ാംകൂറ തമ്പുരാൻ
തിരുമനസ്സുകൊണ്ട്

പത്രാധിപർ—കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ
തമ്പുരാൻ തിരുമനസ്സുകൊണ്ട്



# പ്രത്യേകപരസ്യം.

---

1000 വരിക്കാർ—200 ക. സമ്മാനം.

1081-ാമാണ്ടത്തെ രസികരഞ്ജിനിക്കുള്ള മുഴുവൻ വരിസംഖ്യ മുന്നയപ്പിക്കയും ഉടനെല്ലാം കർക്കിടകം 31-ാം നംബറകം മാനേജർക്ക് കിട്ടത്തക്കവണ്ണം അയക്കുന്നവരും ഇതിന്മുമ്പുതന്നെ 1081-ലെ മുഴുവൻ വരിസംഖ്യ അടച്ചിട്ടുള്ളവരും ആയ വരിക്കാരുടെ പേരുകൾ നറുക്കിട്ടെടുത്തു കിട്ടുന്നക്രമംപോലെ താഴെ പറയുന്ന സമ്മാനങ്ങൾ കൊടുക്കുന്നതാകുന്നു.

| | | | | | |
|---|---|---|---|---|---|
| 50 കയിൽ ഒരു സമ്മാനത്തിന്ന് | | ... | ... | | ക. 50 |
| 30 കയിൽ " | " | ... | ... | ... | ക. 30 |
| 15 കയിൽ രണ്ടു | " | ... | ... | ... | ക. 30 |
| 10 കയിൽ മൂന്നു | " | ... | ... | ... | ക. 30 |
| 5 കയിൽ ആറു | " | ... | ... | ... | ക. 30 |
| 3 കയിൽ പത്തു | " | ... | ... | ... | ക. 50 |

2. വരിക്കാരുടെ സംഖ്യ അനുസരിച്ച് സമ്മാനസംഖ്യക്ക് ഏറ്റക്കുറച്ചിൽ നിശ്ചയിക്കുന്നതാകുന്നു.
3. 1081-ലെ വരിസംഖ്യ ഏതാനും മാത്രം അടച്ചിട്ടുള്ളവർ മുൻപറഞ്ഞ അവധിക്ക് തികച്ചും അടക്കാത്ത പക്ഷം അവരെ നറുക്കിൽ ചേർക്കുന്നതല്ല.
4. വരിക്കാരെ ഉണ്ടാക്കി അയക്കുന്നവർക്ക് അഞ്ചു വരിക്കാരുടെ ഒരു കൊല്ലത്തെ വരിസംഖ്യയായ 15 കയിൽ കുറയാത്ത ഓരോ സംഖ്യക്ക് ഓരോ ടിക്കറ്റ് സൌജന്യമായി കൊടുക്കുന്നതാകുന്നു.
5. മേൽപ്രകാരം, പത്തു വരിക്കാരെ ഉണ്ടാക്കി സംഖ്യ അയക്കുന്നവർക്ക് ഓരോ ഉറപ്പികൾക്ക രണ്ടു സൌജന്യ ടിക്കറ്റിനു പുറമെ 1081-ാമാണ്ടത്തെ രഞ്ജിനി, വരി കൂടാതെ അയക്കുന്നതു താകുന്നു.
6. 1081 ചിങ്ങം 5-ാം നം- ഞായറാഴ്ച നറുക്ക എടുക്കുന്നതാകുന്നു.
7. 1081 ചിങ്ങത്തിലെ രഞ്ജിനിയിൽ നറുക്കെടുത്ത വിവരങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

എറണാകുളം, കോവിലകം
1080 മിഥുനം 15-ാം നം- } രസികരഞ്ജിനി മാനേജർ.

☞ ഇനിയത്തെ ഭാഗം പ്രത്യേകം മനസ്സിരുത്തി വായിക്കുക.

# അഭിപ്രായങ്ങൾ

൧. രസികരഞ്ജിനിയെ പ്രായത്തിനു തക്കവണ്ണം പ്രൌഢതയും ആസ്വാദ്യതയും വർദ്ധിച്ചുവരുന്നതായി കാണുന്നതിൽ സന്തോഷിക്കുന്നു.

മലയാളമനോരമ.

൨. ക്രമത്തിലും യോഗ്യതയിലും നടക്കുന്ന ഈ മാസിക കേരളകല്പദ്രുമത്തിലെ സകല യശഃപാത്രമായിട്ടു തീരുമെന്നും വിദ്യാസമ്പന്നന്മാരുടെ സഹായാധിക്യംകൊണ്ട് ഈ മാസിക യഥാർത്ഥത്തിൽ രസികരഞ്ജിനിയായിത്തന്നെ വരുമെന്നും ഞങ്ങൾ വിശ്വസിക്കുന്നു.

കേരളസഞ്ചാരി.

൩. വിദ്യാർത്ഥികൾക്കും രാജാവിനും ന്യായാധിപനും ഗൃഹസ്ഥനും കവിതക്കാരനും എന്നുവേണ്ട ആസ്വികരസികന്മാർക്കെല്ലാവർക്കും വായിച്ചു രസിക്കേണ്ട മാസിക ഇതുതന്നെയാകുന്നു . . . ഉൽകൃഷ്ടപരീക്ഷാവിജയികളായി കേരളത്തിലുള്ള എല്ലാ മഹാന്മാരും ഇതിലേക്ക് ലേഖനസഹായം ചെയ്യുന്നവരെന്നുള്ളതു വളരെ ആശ്വാസജനകമാണ്. ഓരോ ലക്കങ്ങളും മനോരമണീയമായി കിടപിടിക്കുവാനെന്നു തോന്നുംവണ്ണം മേന്മയെ പ്രാപിച്ചുവരുന്നതുപോലെതന്നെ ഓരോ ലക്കങ്ങളിലും ചേർത്തുവരുന്ന വിഷയങ്ങളുടെ ഗൌരവാധിക്യം കണ്ടുവരുന്നത് ഈ മാസികയുടെ പ്രത്യേകമായ വിശേഷഗുണമാകുന്നു.

വിദ്യാവിനോദിനി.

൪. ഇതു ക്രമേണ അതിന്റെ നാമധേയത്തെ ഉത്തരോത്തരം അന്വർത്ഥമാക്കി വരുന്നതിൽ ഞങ്ങൾ വളരെ സന്തോഷിക്കുന്നു . . . 'രസികരഞ്ജിനി' രസികരഞ്ജിനിയായിട്ടുതന്നെയാണ് പ്രകാശിക്കുന്നത്.

സുഭാഷിണി.

൫. വായിച്ചു ഗ്രഹിക്കത്തക്കതും രസിക്കത്തക്കതും ആയ അനവധി ഉപന്യാസങ്ങൾ പ്രസിദ്ധം ചെയ്തുവരുന്ന മാസിക 'രസികരഞ്ജിനി'യാണെന്ന് ഉറപ്പായി പറയുന്നതിൽ ഞങ്ങൾ മടിക്കുന്നില്ല.

സത്യവാദി.

൬. നല്ല എഴുത്തുകാർ സഹായിക്കാനുണ്ടെങ്കിൽ പത്രത്തെയോ മാസികയെയോ നന്നാക്കാനെന്തു പ്രയാസം?

സുജനാനന്ദിനി.

൭. രസികരഞ്ജിനി പ്രായം ചെല്ലുന്തോറും നല്ല സ്ഥിതിയെ പ്രാപിച്ചുവരുന്നതായി കാണുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു.

കേരളമിത്രം.

൮. ഇതു ലേഖനങ്ങളായ ഗദ്യപദ്യകൃതികളെക്കൊണ്ട് ഉപര്യുപരി വിജയപദത്തെ പ്രാപിച്ചു കാണുന്നതിൽ ഞങ്ങൾക്കു നിസ്സീമമായ സന്തോഷമാണുള്ളത്.

സത്യനാദം.

## രസികരഞ്ജിനിയുടെ ചില ലേഖകന്മാർ.

എ. ആർ. രാജരാജവർമ്മ, എം. എ.

എം. രവിവർമ്മരാജ എം. എ. ബി. എൽ.

എം. രാജരാജവർമ്മരാജ എം. എ. ബി. എൽ.

ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. എ. ബി. എൽ.

എം. ശേഷഗിരിപ്രഭു എം. എ.

സി. അന്തപ്പായി ബി. എ.

കൊട്ടാരത്തിൽ ശങ്കുണ്ണി



(മിഥുനം രഞ്ജിനിയിലെ ഒരു ചിത്രം)

കൊടുങ്ങല്ലൂർ കൊച്ചുണ്ണി തമ്പുരാൻ

കണ്ണൂർ നാരായണമേനോൻ ബി. എ.

പി. ജി. രാമയ്യർ ബി. എ. ബി. എൽ.

കാരാട്ട് അച്യുതമേനോൻ ബി. എ. ബി. എൽ.

മാറത്ത നീലകണ്ഠൻ നമ്പൂരി

നടുവത്തു നമ്പൂതിരിമാർ

കെ. പരമുപിള്ള എം. എ.

വേറെയും അനേകം യോഗ്യ ലേഖകന്മാർ

---

### അപേക്ഷിക്കാനുള്ള ഫാറം

---

രസികരഞ്ജിനി മാനേജർ അവർകൾക്കു

എറണാകുളം.

1081-ലെ രഞ്ജിനിക്ക് ഒരു പ്രതിക്കുള്ള വരിസംഖ്യ 3 ക. ഇതോടൊന്നിച്ച് മണി ഓർഡർ ആയി അയക്കുന്നു. പത്രം ക്രമമായി അയച്ചുതരുവാൻ അപേക്ഷിക്കുന്നു.

പേര ____________________

മേൽവിലാസം